ധൌമ്യനാരദാദീനാം ബ്രഹ്മദേവർഷീണാം
ചാർമ്മണാം കൺകൊണ്ടാകിൽ കാണ്മാനും കിട്ടാ നിന്നെ
വാങ്മനസാതിഗമിം ത്വാം മനീഷികൾ ചൊല്ലു;
ഞാൻ മഹാജാല്മനിന്നു കാണ്മതിന്നാളായ്വന്നു.
ആരമയെന്നമ്മേ കിം മേ? കാണ്മനോ? മൌഢ്യം ദൃഢം;
തീർത്തു കേളെന്നേ യാചേ; മാം മഹേശ്വരി! പാഹി!
പ്രാക്ശുദ്ധം മനോ; മമ വാക്ശുദ്ധിയിപ്പോഴും വന്നു;
ദ്രാക്ശാധി ദേഹശുദ്ധ്യൈ ദാക്ഷിണ്യദയാനിധേ!"

---

ധൌമ്യ..................ദീനാം=ധൌമ്യൻ, നാരദൻ മുതലായുള്ള. ബ്രഹ്മ....ണാം=ബ്രഹ്മർഷികൾക്കും ദേവർഷികൾക്കും. ധൌമ്യൻ ബ്രഹ്മർഷിയും നാരദൻ ദേവർഷിയുമാകുന്നു. ഋഷികൾ ഏഴു വിധമെന്നു രത്നകോശത്തിൽ പറയുന്നു:—

"സപ്ത ബ്രഹ്മർഷി-ദേവർഷി-മഹർഷി-പരമർഷയഃ
കാണ്ഡർഷിശ്ച ശ്രുതർഷിശ്ച രാജർഷിശ്ച ക്രമാവരാഃ"

ബ്രാഹ്മണനായിജ്ജനിച്ചു ഋഷിയായവൻ ബ്രഹ്മർഷി. ദേവത്വവും ഋഷിത്വവുമുള്ളവൻ ദേവർഷി. മഹാനായ (ജ്ഞാനി) ഋഷി മഹർഷി. ശാസ്ത്രത്തിൽ ഋഷിതുല്യനായവൻ പരമർഷി. വേദകാണ്ഡത്തിൽ ഋഷിയായവൻ കാണ്ഡർഷി- ശ്രുതംകൊണ്ടു ഋഷിയായവൻ ശ്രുതർഷി. ഋഷിതുല്യനായ രാജാവു രാജർഷി. ചാർമ്മണാം..............ണ്ടാകിൽ=ചാർമ്മണമായ കണ്ണു (ചർമ്മചക്ഷുസ്സ്) കൊണ്ടാണെങ്കിൽ, കിട്ടാ=കിട്ടുകയില്ല. ജ്ഞാനചക്ഷുസ്സുകൊണ്ടായാലേ കാണ്മാൻ കിട്ടുകയുള്ളു എന്നർത്ഥം. വാങ്മനസാതിഗമിം=വാങ്മനസങ്ങൾക്ക (വാക്കിനും മനസ്സിനും) അതിഗമി അതായതു അവിഷയമായിട്ടു, ത്വാം=നിന്നെ, മനീഷികൾ= വിദ്വാന്മാർ. ഞാൻ..........ല്മൻ=മഹാജാല്മൻ (വലിയ മൂഢൻ) ആയ ഞാൻ- കാണ്മ..............ന്നു=കാണ്മാൻ ശക്തനായിത്തീർന്നു. ആരമ..........മേ= എന്റെ അമ്മേ! എനിക്കു എന്തു ആമ (പൌരുഷം, ശക്തി) ആണുള്ളതു, കാണ്മനോ=ഞാൻ നിന്നെ കാണ്മനോ? മൌഢ്യം=മൂഢത, ദൃഢം=ഉറപ്പുള്ളതാണ്, തീർത്തു=തീർച്ച, കേളെന്നേ യാചേ=ഞാൻ യാചിക്കുന്നുള്ളു, മാം=എന്നെ. എന്നെ രക്ഷിക്കണേ എന്നേ എനിക്കപേക്ഷയുള്ളു. പ്രാക്=മുമ്പിൽ, ശുദ്ധം=ശുദ്ധമായി, മനോ മമ=എന്റെ മനസ്സ്. വാക്ശു..............വന്നു= ഇപ്പോഴും വാക്കിനു ശുദ്ധിയും വന്നു. ദ്രാക്=വേഗത്തിൽ, ശാധി=ശാസിച്ചാലും, ദേഹശുദ്ധ്യൈ=ദേഹത്തിന്റെ ശുദ്ധിക്കായിക്കൊണ്ടു. ദാക്ഷി........ നിധേ=ദാക്ഷിണ്യത്തിനും ദയയ്ക്കും നിധി (ഇരിപ്പിടം) ആയവളേ! മുമ്പു മനസ്സുകൊണ്ടു നിന്തിരുവടിയെ ധ്യാനിക്കുകയാൽ മനസ്സു ശുദ്ധമായി. ഇപ്പോൾ കണ്ടു സംസാരിച്ചതിനാൽ വാക്കും ശുദ്ധമായി. ഇനി പുത്രീഭാവേന ആലിം-

ഇപ്രകാരത്തിലോരോന്നുൾപ്രകാശേന ചൊല്ലി-
ത്തൽപ്പദേ വീണു തൊഴുതല്പകാലം നിവൃത്തേപ്പോൾ
നില്പോരു ഗിരീന്ദ്രനോടപ്പോഴരുൾചെയ്താ-
ളുല്പലദളശ്യാമാ ചിൽപരിവൃഢദാരാ.
"സജ്ജനശിരോമണേ! നിർജ്ജനേ വനേ കിട-
ന്നിങ്ങനം മുഷിയുന്നു; വർജ്ജനം ചെയ്യൊല്ല നീ.
മച്ചരിതങ്ങൾ ചൊല്ലാം, മച്ഛനില്ലമ്മയില്ല;
മിശ്രമില്ലൊരു ബന്ധു, പശ്യ ഞാനേകാകിനി:
അർച്ചിതൻ വിശോകസാമഗ്ര്യതേശാനപ്രിയ-
നച്ഛനായതു ഭവാനിജ്ജനത്തിനെന്നോർക്ക.

---

ഗാനാദികൾ ചെയ്വാൻ സാധിപ്പിച്ച ദേഹത്തെ വിഷമിതമാണെന്ന സാരം. "മൽഗേഹം പാഹി", "ദേഹി മേ ഗൃഹമേധ്യേ" എന്നിവയിലൊന്നിൽ ദേവി പുത്രിയായിജ്ജനിക്കണമെന്നുള്ള അഭിലാഷം സ്ഫുരിക്കുന്നു. "അനുഗ്രഹമവർക്കരുളേകം നീ പുത്രിയാവാൻ" എന്ന ഭിക്ഷണിമാഗം ഇവിടെ സ്മർത്തവ്യം.

**ഭക്തികൊണ്ടു സന്തുഷ്ടയായി ദേവി അരുൾചെയ്യുന്നതും ഹിമവാൻ ദേവിയെ പുത്രിയായി പ്രാപിക്കുന്നതും.** ഓരോന്ന്=ഓരോ വാക്ക്, ഉൾപ്രകാശേന=ഉള്ളിലെ വെളിച്ചംകൊണ്ട്, അതായത് ഉള്ളിൽ തോന്നിയ പ്രകാരം. തൽപദേ=അവളുടെ (ദേവിയുടെ) കാല്ക്കൽ, അല്പകാലം=കുറച്ചു സമയം, ഗിരീന്ദ്രനോട്=പർവ്വതരാജനോട്, ഉല്പ......ദാ=ഉല്പലദളം (കരിങ്കൂവളപ്പൂവിന്റെ ഇതൾ) പോലെ ശ്യാമളവർണ്ണയായ. ചിൽ......ദാരാ=ചിത്തു (ജ്ഞാനം) കൊണ്ടു പരിവൃഢന്മാർ (പ്രഭുക്കന്മാർ) ആയവരെ അതായതു മഹാജ്ഞാനികളെ ആമോദിപ്പിക്കുന്നവൾ (ആമോദിപ്പിക്കുക=രതി അതായതു ഭക്തി തോന്നിക്കുക). ഹിമവാൻ സ്തുതിച്ചുകൊണ്ടു മുമ്പിൽ നിവൃത്തേപ്പോൾ ദേവി ഇങ്ങനെ പറഞ്ഞു. സജ്ജനശിരോമണേ=സജ്ജനങ്ങൾക്കു മുടിരത്നമേ! (സജ്ജനങ്ങൾ മുടിയിലണിയുന്നവനേ!). നിർജ്ജനേവനേ=ജനങ്ങളില്ലാത്തതായ വനത്തിൽ. ഇങ്ങനം=ഇതുപോലെ, മുഷിയുന്നു=സുഖമില്ലാതിരിക്കുന്നു. വർജ്ജ......ല്ല നീ=നീ ഉപേക്ഷിക്കരുത്. ആരുമില്ലാത്ത കാട്ടിൽ കിടന്നു ഞാൻ മുഷിയുന്നു; നീ എന്നെ ഉപേക്ഷിക്കരുത്. മച്ചരിതങ്ങൾ=എന്റെ ചരിതങ്ങൾ (കഥകൾ). മിശ്രം=വേറെ, പശ്യ=കണ്ടാലും, ഏകാകിനീ=അസഹായ. എനിക്ക് അച്ഛനോ അമ്മയോ മറ്റൊരു ബന്ധുവോ ഇല്ല; ഞാൻ ഒറ്റയാണ്. അർച്ചിതൻ=പൂജിതൻ, വിശോകസാം=വി

"പ്രേയസി! പിതൃകന്യേ! നീയതിദയാഹീനാ;
പ്രീയസേ മററാരോനിൽ; പായിതാ നേയം കുചൌ.
തന്നുടെ ചെറുപൈതൽ കണ്ണുനീർ തൂകിത്തൂകി
നെഞ്ഞിനെഞ്ഞിക്കൊണ്ടഗ്രേ തിണ്ണമാക്രന്ദിക്കുമ്പോൾ
വന്നൊട്ടങ്ങംഗേ ചെയ്തു സ്തന്യദാനവും നല്കാ-
തന്യതോ നോക്കം വാക്കം നന്നന്നാരംഭവും!"

ഇങ്ങനെ ദൂരത്തുന്നേ തിങ്ങുമുൾക്കോപം വമൻ
ജംഗമേതരരാജൻ ഭംഗുരഭ്രൂകുടിയായ്

---

നന്നാരംഭവും" എന്നുവരെ മേനയോടുള്ള ഹിമവാന്റെ വാക്ക്. പ്രേയസി=അധികം പ്രിയയായവളേ! പിതൃകന്യേ=പിതൃക്കളുടെ പുത്രി! മേന പിതൃക്കളുടെ പുത്രിയാണെന്നു വിഷ്ണുപുരാണത്തിൽ

"പിതരോ ബ്രഹ്മണാ സൃഷ്ടാ വ്യാഖ്യാതാ യേ മയാ തവ
അഗ്നിഷ്വാത്താ ബർഹിഷദോ നാഗ്നയഃ സാഗ്നയശ്ച തേ
തേഭ്യഃ സ്വധാ സുതേ ജജ്ഞേ മേനാം വൈതരണീം തഥാ
തേ ഉഭേ ബ്രഹ്മവാദിന്യൗ യോഗിന്യൗ ചാപ്യുഭേ ദ്വിജ"

എന്നിങ്ങനെ പറഞ്ഞിട്ടുണ്ട്. നീയ......ഹീനാ=നീ ഏററവും ദയയില്ലാത്തവളാണ്. പ്രീയസേ (ലട്. ആത്മ. മ. പു. ഏ.) =പ്രീതിയെപ്പെടുന്നു. പായി......കുചൌ (ഇയം കുചൌ ന പായിതാ) =ഇവൾ കുചങ്ങളെ പാനം ചെയ്യിക്കപ്പെട്ടില്ല; നീ തീരെ ദയയില്ലാത്തവളാണ്; ഇവളെ മുല കുടിപ്പിച്ചില്ലല്ലോ. നെഞ്ഞി......ണ്ട്=തേങ്ങിത്തേങ്ങിക്കൊണ്ട്, അഗ്രേ=മുമ്പിൽ, തിണ്ണം=ഏററവും, ആക്രന്ദിക്കുമ്പോൾ=കരയുമ്പോൾ, അംഗേ ചെയ്തു=മെയ്യിലണച്ച്, സ്തന്യ......ദാനം=സ്തന്യദാനം (മുലപ്പാൽ കൊടുക്കൽ) കൂടാതെ, അന്യതഃ=മറെറാരിടത്ത്, നോക്കം=നോട്ടം, നന്നന്ന്=നന്നല്ലെന്നർത്ഥം, ആരംഭം=പ്രവൃത്തി.

ഹിമവാൻ കന്യകയെ മേനയുടെ കയ്യിൽ കൊടുക്കുന്നു —മേന ഓമനിച്ചു മുലകൊടുക്കുന്നു—കന്യക ദിവ്യരൂപം വെടിഞ്ഞു മർത്ത്യരൂപം ധരിക്കുന്നു. ദൂരത്തുന്നേ=അകലത്തു നിന്നുതന്നെ. ഉൾക്കോപം = ഉള്ളിലെ കോപത്തെ, വമൻ = വമിക്കുന്നവൻ (പുറപ്പെടുവിക്കുന്നവൻ) ആയിട്ട്, ജംഗമേതരരാജൻ = ജംഗമങ്ങളല്ലാത്തവയുടെ അതായത് സ്ഥാവരങ്ങളുടെ (പർവ്വതങ്ങളുടെ) രാജാവ്, ഭംഗുരഭ്രൂകുടിയായ് = ഭംഗുരയായ-വളഞ്ഞ-ഭ്രുകുടി (പുരികക്കൊടി) യോടുകൂടിയവനായി,

അങ്ങു ചെന്നന്നയുമ്പോ“ളെങ്ങുയെൻ കാവിങ്ങവാ-
യിങ്ങു കാണട്ടെ”യെന്നാളംഗനാശിരോമണി.
ഓടിച്ചെന്നൂഢാതങ്കം മേടിച്ചു മേനാദേവി
ഗാഢം നാലഞ്ചു പുല്കി മാടങ്ങും മുല നല്കി.
കൈതവപ്പൈതലപ്പോൾ പ്രീതിഗദ്ഗദരോദം
മാതുരാനനം നോക്കിച്ചെയ്തു തൽസ്തന്യപാനം.
കണ്ടിരിക്കവേ താതൻ കന്യകാമണിയപ്പോൾ
കണ്ണുമക്കൈയും ശൂലമാണായി ദിഗംബരാ.
വിണ്ണിൽനിന്നപ്പോൾ വീണു തിണ്ണമായ് പുഷ്പവൃഷ്ടി
കണ്ണിൽ പൂമ്പൊടി പാറിപ്പെണ്ണിനും കണ്ണീർ വന്നു.

---

എങ്ങുയെൻകാവ്=എവിടെയാണെന്റെ കിടാവ് (കിടാവ്-കുാവ്-കാവ്) ഇങ്ങു കാണട്ടെ=ഇങ്ങോട്ടു വരൂ എന്നർത്ഥം, എന്നാൾ=എന്നു പറഞ്ഞു, അംഗ.... ....ണി=സ്ത്രീകൾക്കു ശിരോരത്നമായവൾ, അതായതു മേനാദേവി. ഊഢാതങ്കം (ക്രി. വി.)=ഊഢമായ (വർദ്ധിക്കപ്പെട്ട) ആതങ്കത്തോടുകൂടി, കുട്ടി കരയുന്നുവല്ലോ എന്നു വിചാരിച്ചു വ്യസനിച്ചുകൊണ്ടെന്നു സാരം. ഗാഢം (ക്രി. വി.)=മുറുകെ, പുൽകി=പുണർന്ന്, മാടങ്ങും മുല=മട്ട്=കന്ന്=അടങ്ങുന്ന (പേടിക്കുന്ന) എന്നു വെച്ചാൽ അതിലും വലിയ മുല, നല്കി=കൊടുത്തു, കൈതവപ്പൈതൽ=കപടബാലിക, പ്രീതി ........................ രോദം =പ്രീതികൊണ്ടു ഗദ്ഗദമായ-ഇടറിയ-രോദ (രോദനം) ത്തോടുകൂടി. മാതുഃ = മാതാവിന്റെ, ആനനം=മുഖത്തെ. തൽ............ ......പാനം=അവളുടെ സ്തന്യ (മുലപ്പാൽ) ത്തിന്റെ പാനം, കണ്ടിരിക്കവേ താതൻ=താതൻ കണ്ടുകൊണ്ടിരിക്കെത്തന്നെ, കന്യകാമണി=കന്യകാരത്നം. കണ്ണു ......... ബരാ=മൂന്നു കണ്ണും ശൂലമായും ദിഗംബര (ദിക്കാകുന്ന അംബരം=വസ്ത്രം ഉള്ളവൾ, അതായതു വസ്ത്രമില്ലാത്തവൾ) യായും കാണപ്പെട്ടു. “കൺമൂന്നൊന്നാൽ [illegible]” എന്നതു കൊണ്ടു മൂന്നു കണ്ണ് ഉണ്ടെന്നു പറഞ്ഞത് അനേകം കൈകളുടെയും ദിഗ്വ്യാംബരത്തിന്റെയും ഉപലക്ഷണമാകുന്നു. അങ്ങനെയുള്ള ദിവ്യരൂപം പെട്ടെന്നു മാറി സാധാരണസമ്പ്രദായത്തിലുള്ള ബാലികാരൂപം കാണപ്പെട്ടുവെന്നർത്ഥം. വിണ്ണിൽനിന്ന്=ആകാശത്തുനിന്ന്, പുഷ്പവൃഷ്ടി=പൂമഴ. കണ്ണിൽ.... ......വന്നു=പുഷ്പവൃഷ്ടിയിലെ പൂക്കളുടെ പൊടി കണ്ണിൽ പാറി കന്യകയ്ക്കും കണ്ണീരുണ്ടായി.

ശംഖമദ്ദളനാദം മംഗളമാശീർവ്വാദം
തുംഗസംഗീതമേളമംഗനോലുലുധ്വനി.
അപ്സരോലാസ്യം ദിവി; ഝർഝരവാദ്യം ഭുവി;
നിർജ്ജരോപാസ്തി ദിവി; ഗർജ്ജിതവ്യാപ്തി ഭുവി;
ഉദ്ധതനാട്യം ദിവി; പുസ്തകവാച്യം ഭുവി;
താനമാനാദി ദിവി; മാനമാനാദി ഭുവി;
ഭാനുമാനേകൻ ദിവി; സാനുമാനേകൻ ഭുവി;
ചന്ദ്രികാപൂർത്തി ദിവി; ചണ്ഡികാമൂർത്തി ഭുവി;
താപസഗോഷ്ഠി ദിവി; താപസമാർഷ്ടി ഭുവി;
ദേവയാനാളി ദിവി; സേവകപാളി ഭുവി;

---

ദേവിയുടെ അവതാരസമയത്തു ഭൂമിയിലും സ്വർഗ്ഗത്തിലുമുണ്ടായ സന്തോഷകോലാഹലങ്ങളെപ്പറയുന്നു. ശംഖ.........നാദം=ശംഖങ്ങളുടേയും മദ്ദളങ്ങളുടേയും ധ്വനി. മംഗളം=മംഗളഘോഷം, ആശീർവ്വാദം=ആശീർവ്വചനം. തുംഗ.........മേളം=തുംഗമായ സംഗീതത്തിന്റെ മേളനം. അംഗ.........ധ്വനി=അംഗനമാരുടെ ഉലുലുധ്വനി (കുരവനാദം). "ഉലുലുലുധ്വനിരുച്ചചാര" എന്നു നൈഷധത്തിലുമുണ്ടു്. അപ്സ.........ദിവി=ദ്യോവിങ്കൽ (ആകാശത്തിൽ) അപ്സരസ്ത്രീകളുടെ ലാസ്യം (ആട്ടം). ഝർഝ.........ഭുവി=ഭൂവിങ്കൽ ഝർഝരം (=പറ) എന്ന വാദ്യം. നിർജ്ജ.........ദിവി=ദ്യോവിങ്കൽ നിർജ്ജരന്മാരുടെ—ദേവന്മാരുടെ—ഉപാസ്തി (സേവ). ഗർജ്ജി.........ഭുവി=ഭൂമിയിൽ ഗർജ്ജിതത്തിന്റെ (ആർപ്പുവിളിയുടെ) പരപ്പ്. ഉദ്ധ.........ദിവി=ദ്യോവിൽ ഉദ്ധതമായ (മേളത്തോടുകൂടിയ) ആട്ടം. പുസ്ത.........ഭുവി=ഭൂമിയിൽ പുസ്തകവായന. താന.........ദിവി=ദ്യോവിൽ താനമാനം (താനം എന്നതായ സംഗീതാംഗമായ സ്വരവിസ്താരം നൽകൽ) മുതലായതു്. മാന.........ഭുവി=ഭൂമിയിൽ മാനം, മാനം (സമ്മാനം) മുതലായതു്. ഭാനു.........ദിവി=ദ്യോവിൽ ഭാനുമാൻ (സൂര്യൻ) ഒരുവനേയുള്ളു. സാനു.........ഭുവി=ഭൂമിയിൽ സാനുമാൻ (പർവ്വതം) ഒരുവനേയുള്ളു. ദിവ്യഭാഗ്യത്താൽ ഹിമവാൻ അദ്വിതീയനായി എന്നർത്ഥം. ചന്ദ്രി.........ദിവി=ദ്യോവിൽ ചന്ദ്രികയുടെ പൂർത്തി (നിറവ്). ചണ്ഡി.........ഭുവി=ഭൂമിയിൽ ചണ്ഡിക (അംബികയുടെ സ്വരൂപം. താപ.........ദിവി=ദ്യോവിൽ താപസന്മാരുടെ ഗോഷ്ഠി (സമാജം). താപ.........ഭുവി=ഭൂമിയിൽ താപത്തിന്റെ സമാർഷ്ടി (സമ്മാർജ്ജനം, നിരാകരണം). ദേവ.........ദിവി=ദ്യോവിൽ ദേവയാനങ്ങ(വിമാനങ്ങളു)ടെ സമൂഹം (ആളി).

ഇത്യാദി സുതനോടു കൃത്യാദി പറകയും
തത്ത്യാഗം പിടിയാഞ്ഞൊട്ടുദ്യോഗാൽ നടകയും.
"നിരൃതിയമാനിലവരുണന്മാരേ! കനി-
ഞ്ഞരുളേണമേ, യിരുന്നരുളേണമേ സുഖം.
സുരന്മാർപരിവൃഢൻ വരുന്നാകിലോ കാണാം;
പരന്ന സഭയിൽ നാമിരുന്നാലല്ലോ സുഖം.
ജ്വലന! ഭവാനിനിപ്പലനാൾ പിരിയൊല്ലേ;
നിലവും നിന്റേതു കേൾ കുലവും കുബേര! മേ;
ഈശാ! കൈതൊഴുതേൻ ഞാൻ ക്ലേശാദി കളക നീ-
യാശാധിപതിക്കോ ഞാനാചാരം പടിക്കേണ്ടൂ.
കോശാനാം ക്ഷയമെനിക്കെത്തുകിൽ ക്ലേശമില്ല;
നാശമില്ലാത്ത സമ്പത്താശയതുഷ്ടിയല്ലോ."

---

ഇത്യാദി = എന്നതുടങ്ങി, സുതനോടു = പുത്രനോടു. കൃത്യാദി = കൃത്യം (കർത്തവ്യം) മുതലായതു്. തത്ത്യാഗം = അവന്റെ ത്യാഗം (ദാനം). പിടിയാഞ്ഞ് = ബോധിക്കാഞ്ഞിട്ട്. ഉദ്യോഗാൽ = ഉദ്യോഗം (ഉത്സാഹം) അവലംബിച്ച്. നിരൃതി ...... ......ന്മാരേ = നിരൃതി, യമൻ, അനിലൻ (വായു), വരുണൻ എന്നിവരേ! കനിഞ്ഞരുളേണമേ = ദയചെയ്യണമേ. ഇരു......... ......സുഖം = സുഖമായിട്ടിരിക്കണമേ. സുരന്മാർപരിവൃഢൻ = ദേവേന്ദ്രൻ. ജ്വലന = അഗ്നേ! ഭവാ.... .........യൊല്ലാ = അങ്ങുന്ന് ഇനി വളരെ ദിവസം പിരിഞ്ഞിരിക്കരുതു്. നിലവും ...! ...ബേര! മേ = ഹേ കുബേര! എന്റെ ഈ നിലവും കുലവും നിന്റേതാണ്. (നിലം = ഭൂമി; കുലം = ഗൃഹം) ഹിമവാന്റെ സ്ഥലവും ഗൃഹവും കുബേരന്റെ അധികാരത്തിൽപെട്ട ഉത്തരദിക്കിലാണല്ലോ. ഈശ = ഈശാനാ! ക്ലേശാദി = ക്ലേശം മുതലായതു്. ആശാ......... ......ക്കേണ്ടൂ = ആശയുടെ (ദിക്കിന്റെ) അധിപതിക്ക് (ഈശാനന്ന്) ആണോ ഞാൻ ആചാരം പടിക്കേണ്ടതു്? (ആചാരം പടിക്കുക = മാമൂൽപ്രകാരം കാഴ്ച വെക്കുക). ആശാധിപതിക്കു കാഴ്ച വെപ്പാൻ താൻ ശക്തനല്ലെന്ന ഭാവം. കോശാനാം = ഭണ്ഡാരങ്ങളുടെ. ക്ഷയം = ഹാനി. എത്തുകിൽ = ഏല്ക്കുകിൽ. ക്ലേശം = ദുഃഖം. നാശ..... ......ത്തു് = നശിക്കാത്ത ധനം. ആശയതുഷ്ടി = മനസ്സന്തോഷം. ധനം നശിക്കുന്നതാണ്. അതു് ഇല്ലകൊണ്ടു നശിച്ചാൽ നശിച്ചുകൊള്ളട്ടെ. മനസ്തുഷ്ടി സിദ്ധിക്കുമല്ലോ, അതുമതി. അതാണ് നാശമില്ലാത്ത ധനം. ന്യൂനം കൊടുത്തു് അധികം വാങ്ങുക എന്ന പരിപ്പന്ത്യകാരം ധ്വനിക്കുന്നു. ഭാവം

ഇങ്ങനെ യഥോചിതം മംഗലസമ്മാനങ്ങ-
ളെങ്ങുമേ; രസഭംഗസംഗതിയാർക്കുണ്ടാവൂ.
ചിൽപതിശക്തിയെന്ന കല്പകവല്ലി വന്നി-
ങ്ങുദയിച്ചതിൽ സുഖമല്പമല്ലോരോവക.

താനാകംവണ്ണമെല്ലാം മൈനാകകുമാരനാം
മാനിച്ചാനെല്ലാരെയും പ്രീണിച്ചു സൌജന്യത്താൽ:
"മലയ! മഹേന്ദ്രമേ! വലിയ ചിത്രകൂട!
വിളയാടുക; വൃഥാ കളയാതെല്ലെടോ കാലം;
നിലയാർക്കുറപ്പെട്ടു? തലയാർക്കുറപ്പോക്കം?
തെളിക ക്രൂരാ ചൊറു; തെളിയാകനിക നീ;

---

ചിതം=ഉചിതംപോലെ. മംഗലസമ്മാനങ്ങൾ=മംഗലാർത്ഥമായുള്ള സമ്മാനങ്ങൾ. എങ്ങുമേ=എല്ലാടത്തും. രസ......ഗതി=രസഭംഗത്തിന്റെ-രസക്കേടിന്റെ-സംഭവം. ചിൽപ.........വല്ലി=ചിൽപതിയുടെ(ശിവന്റെ) ശക്തി അതായത് പരാശക്തി ആകുന്ന കല്പകവല്ലി. സങ്കല്പിതങ്ങളായ അർത്ഥങ്ങളെ ദാനം ചെയ്വാൻ സാമർത്ഥ്യമുള്ളതിനാൽ പരാശക്തിയെ കല്പകവല്ലിയായി രൂപണം ചെയ്തിരിക്കുന്നു. ഉദയിച്ചതിൽ=ജനിച്ചതിൽ. സുഖ.........വക=ഓരോ വക സുഖം അനല്പം.

ഹിമവാന്റെ കന്യകാലാഭത്തിൽ സന്തോഷിച്ചു ബന്ധുക്കളായ പർവ്വതവരന്മാർ വന്നതിനെ വർണ്ണിക്കുന്നു. താനാകംവണ്ണം=താനാൽ കഴിയുംവിധം. മൈനാകകുമാരൻ=മൈനാകമെന്ന കുമാരൻ. (കുമാരൻ=പുത്രൻ; ഹിമവാന്റെ) മാനിച്ചാൻ=ബഹുമാനിച്ചു. പ്രീണിച്ച്=സന്തോഷിപ്പിച്ച്. സൌജന്യത്താൽ=ഔദാര്യത്താൽ. 'മലയ' ഇത്യാദി—മലയം, മഹേന്ദ്രം, ചിത്രകൂടം ഇവ അതു പേരുകളിൽ പ്രസിദ്ധങ്ങളായ പർവ്വതങ്ങളാകുന്നു. ഇവയിൽ മലയവും മഹേന്ദ്രവും സപ്തകുലപർവ്വതങ്ങളിൽ ചേർന്നവയത്രേ.

"മഹേന്ദ്രോ മലയസ്സഹ്യഃ ശുക്തിമാനൃക്ഷപർവ്വതഃ
വിന്ധ്യശ്ച പാരിയാത്രശ്ച സപ്തൈതേ കുലപർവ്വതാഃ"

എന്നു മാർക്കണ്ഡേയപുരാണം. ചിത്രകൂടം രാമായണത്തിൽ പ്രസിദ്ധമായുള്ളതാകുന്നു. അങ്ങ് [illegible] ദേവീക്ഷേത്രം, വിളയാടുക=കളിക്കുക. വൃഥാ=വെറുതെ. നില.........പ്പെട്ടു=[illegible]

സാധിഷ്ഠൻ മരീചിയും കോപിഷ്ഠൻ ദുർവാസാവും
ഭൂയിഷ്ഠം മുനിജനമാവിഷ്ടം മഹാമുദാ.
പടുധീകളാമവർ ഝടിതി വന്നു പലർ
വടികളും ദണ്ഡം മെതിയടികളും കൃഷ്ണാജിനം
മടിയിൽ വെച്ചു ചിലർ: കടന്നാലടിപിടി
തടിതം നിർത്സനമിടയിലരിവാള്യം;
ഉടനങ്ങനുഗ്രഹം ദൃഢമായാലിംഗനം
ഘടിതബഹുശ്രുതിപാഠനസ്തുതിനതി;
നടനമവതാളമുടനേ നിപതനം
ത്രുടിതയജ്ഞസൂത്രാഘട്ടനം വിലോഭനം.

---

ധ്രുവൻ (അഗസ്ത്യ പ്രവിശേഷണം). ഗരിഷ്ഠൻ=ഗരിഷ്ഠം-അത്യധികം-ഇല്ലാത്ത വൻ(താരതമ്യവിശേഷണം). സാധിഷ്ഠൻ=ഏററവും സാധുവായ അതായത് സജ്ജനാ ഗ്രേസരൻ (മരീചിവിശേഷണം). കോപിഷ്ഠൻ=അത്യന്തകോപി (ദുർവ്വാസാവിന്റെ വിശേഷണം). ഭൂയിഷ്ഠം മുനിജനം = ഭൂയിഷ്ഠമായ-അതിബഹുളമായ-മുനിസമൂഹം. ആവിഷ്ടം മഹാമുദാ=മഹാമുദത്തിനാൽ (വലിയ സന്തോഷത്താൽ) ആവിഷ്ടമായി (ആവേശിക്കപ്പെട്ടു). പടു..........മവർ=പടുധീകൾ (നിപുണബുദ്ധികൾ) ആയ അവർ. ഝടിതി=വേഗത്തിൽ. തിജ്ഞ ന്ത്യാദികളായ വസിഷ്ഠാദി മഹർഷിമാർ വേഗത്തിൽ ഹിമവൽപുരത്തിൽ വന്നു. വടികൾ, ദണ്ഡ്, മെതിയടികൾ, കൃഷ്ണാജിനം (കൃഷ്ണമൃഗത്തോല്) എന്നിവ മുനിമാർ ധരിക്കുന്നവയാകുന്നു. മടിയിൽ വെച്ചു ചിലർ=ചിലർ അവ മടി യിൽ വെച്ചു. കടന്നാലടിപിടി=കടന്നാൽ (മടിയിൽ നിന്നു പുറത്തേക്കു കടന്നാൽ) അടിപിടി. തടിതം=തെററുവാക്കു. നിർത്സനം=ശകാരിക്കൽ. ഇടയിലരിവാള്യം=അതിനിടയിൽതന്നെ അരിവാള്യം (അരിവാദനം). ഉട നങ്ങനുഗ്രഹം=ഉടൻതന്നെ അനുഗ്രഹിച്ചുവരം. ദൃഢ..........ഗനം=ദൃഢമായി (മുറുകെ) ആലിംഗനം. ഘടിത..........നതി=ഘടിതങ്ങളും (കൃതങ്ങളും) ആയ ബഹുശ്രുതി (നാനാശ്രുതി) കളോടുകൂടിയ പാഠനം (വേദപാഠനം), സ്തുതി, നതി (നമസ്കാരം) എന്നിവയോടു കൂടിയ. നടനം=നൃത്തം. അവതാള.... ........നം=ഉടനെ അവതാളമായി (താളം തെററി—ക്രി, വി) വീഴൽ. ത്രുടിത..........ട്ടനം=ത്രുടിതമായ (പൊട്ടിയ) യജ്ഞസൂത്രത്തിന്റെ (പൂണൂലി ന്റെ) ഘട്ടനം (സംയോജനം). വിലോഭനം=തിരക്കിൽ. "വടികളും ദണ്ഡും" എന്നു മുതൽക്കു മഹർഷിമാരുടെ ഉത്സാഹ സംഭ്രമങ്ങളെയാണ് പ്രതിപാദിക്കുന്ന ത്. മഹർഷിമാർ തിക്കിത്തിരക്കി സഭയെ പിടിക്കുന്ന അവസരത്തിൽ ചിലർ വടി മുത ലായവ മടിയിൽവെക്കുന്നു. അവ ചിലപ്പോഴും മടിയിൽ ഒതുങ്ങാതെ

മുഹുരിങ്ങനെ മുദാ മുനിസംസദാ തദാ
മൃഗരീതിയെബ്ഭജിച്ചതികൌതുകാന്ധയാ
മുഖരീകൃതം ചിരം ശിഖരീശപരപുരം;
സുഖരീതികൾ വേറെ നഗരീവരേ ദധേ.

കവ്യവാഹനൻ സോമനസ്സുമാവഗ്നിഷ്വാത്തൻ
ദിവ്യരാം മറേറാർകളും നവ്യമാം സുഖോദയാൽ
ഊഹിച്ചങ്ങറിഞ്ഞുടൻ ദൌഹിത്രീജന്മം നിജ-
ലോകത്തിൽനിന്നു മണ്ടി വേഗത്തിൽപ്പിതൃഗണം.

---

ഞ്ഞതിരിക്കുന്നവരുടെ സ്വഭാവത്തെക്കണ്ടുവെങ്കിൽ അടിവും പിടിവും ലഹളയുമായി. അതു പക്ഷേ ഗുരുജനങ്ങളോടായിരിക്കും; എന്നാൽ അതിവാത്സല്യവും അനുഗ്രഹവും ആലിംഗനവുമായി. അതിനിടയിൽ ചിലർ നാനാസ്തുതികൾ കൂട്ടി പദ്യം ചൊല്ലുക, സ്തോത്രം ചൊല്ലുക, നമസ്കരിക്കുക എന്നിവയും ചെയ്യുന്നു. തിരക്കിൽ പെട്ട ചിലർക്ക് പൂണൂൽ പൊട്ടിയഴിഞ്ഞ് മറിഞ്ഞുപോകുന്ന സ്ഥിതി. ചിലർക്ക് വല്ലതും കയ്യിൽനിന്നു വീണുപോയതു തിരയുന്ന തിരക്ക്. മുഹുഃ=പിന്നെയും പിന്നെയും, മുദാ..........സദാ=മഹർഷിമാരുടെ സംസത്തിനാൽ—സമൂഹത്താൽ (മുഖരീകൃതം എന്നതിന്റെ കർത്താവ്.) തദാ=അപ്പോൾ, മൃഗ..........ന്ധയാ=മൃഗരീതിയെ—മൃഗസ്വഭാവത്തെ—പ്രാപിച്ച് അധികമായ കൌതുകംകൊണ്ട് അന്ധമായ (മഹാമുനിസംസദാ എന്നതിന്റെ വിശേഷണം) മുഖ..................പുരം=ശിഖരീശ്വരന്റെ—പർവ്വതരാജന്റെ—പുരം വളരെ നേരം മുഖരം (ശബ്ദായമാനം) ആക്കിച്ചെയ്യപ്പെട്ടു. സുഖരീതികൾ=സുഖസമ്പ്രദായങ്ങൾ, വേറെ=വേറെയൊന്ന്; അന്യാദൃശമെന്നർത്ഥം. നഗരീവരേ=ശ്രേഷ്ഠനഗരി (രാജധാനിയിൽ) ദധേ=ധാനം ചെയ്തു; വഹിച്ചു. ഇങ്ങനെ ആ ശ്രേഷ്ഠനഗരത്തിൽ അന്യാദൃശമായ സുഖമുണ്ടായി.

പിതൃദേവന്മാരുടെ ആഗമനം വർണ്ണിക്കുന്നു. കവ്യവാഹനൻ=കവ്യത്തെ വഹിക്കുന്നവൻ; (കവ്യം=പിതൃക്കളെ ഉദ്ദേശിച്ചു നല്കുന്ന അന്നം) അതായതു കവ്യവാലൻ, സോമൻ = അമൃതത്തെ സേവിക്കുന്നവൻ. കവ്യവാഹനൻ മുതലായവർ പിതൃഗണങ്ങളാകുന്നു.

"കവ്യവാലോനലസ്സോമോ യമശ്ചൈവാര്യമാ തഥാ
അഗ്നിഷ്വാത്താ ബർഹിഷദഃ സോമപാഃ പിതൃദേവതാഃ"

എന്നു വായുപുരാണം. ദിവ്യരാം മറേറാർകളും=ദിവ്യർ (ശ്രേഷ്ഠന്മാർ) ആയ മററു പിതൃഗണങ്ങളും. നവ്യ..........ദയാൽ=പുതിയ സുഖത്തിന്റെ ഉദയം ഹേതുവായി. ദൌഹിത്രീജന്മം=ദൌഹിത്രി (മകളുടെ മകൾ) യുടെ ജനനം.

സ്നേഹിച്ചു സ്വധാദേവി തേടിച്ചു കുമാരിയെ
ആകൃത്യാ നന്മകണ്ടു മോഹിച്ചു മനോരാജ്യേ.
ദാഹിച്ചു തിലോദകം യോജിച്ചു കുടിച്ചിരു-
ന്നേകിച്ചു ഹിമാലയേ പൂകിച്ചാരാശീസ്സുകൾ.

അദിതി ലോപാമുദ്രാപ്യനസൂയാരുന്ധതീ
ധരണീ ലക്ഷ്മീ വാണീ സംജ്ഞയും സാവിത്രിയും
യമുനാ ഗംഗാ സരസ്വതിയും ഗോദാവരീ
വിനതാ സ്വാഹാദേവീ ദേവഹൂത്യാദികളും
പെരിയ പതിവ്രതാപരിഷൽ കൂടിപ്പുരേ
പരിരംഭണം തമ്മിൽ പരിതോഷാഭാഷണം.

---

നിജലോകത്തിൽനിന്ന്=പിതൃലോകത്തിൽ നിന്ന്. തേടി=ഓടി. പിതൃഗണം=പിതൃസമൂഹം. പിതൃഗണങ്ങൾക്ക പുത്രനായതിൽ സുഖം തോന്നി. അതുകൊണ്ട് അവർ സ്വപുത്രിയായ മേനയ്ക്കു പുത്രിയുണ്ടായെന്ന് ഉടനറിഞ്ഞു പിതൃലോകത്തിൽനിന്ന് ഹിമവൽപുരത്തിലേക്ക് ഓടിയെത്തി. സ്നേഹി..........കുമാരിയെ=സ്വധാദേവി (പിതൃഗണങ്ങളുടെ പത്നി) സ്നേഹത്തോടുകൂടി കുമാരിയെ (മേനാപുത്രിയെ) വാങ്ങി. ആകൃത്യാ..........ണ്ടു=ആകൃതിയുടെ ഗുണം കണ്ട്. മോഹിച്ചു=മയങ്ങി. മനോരാജ്യേ=മനോരാജ്യത്തിൽ (വിചാരത്തിൽ). ദാഹിച്ചു = കുടിപ്പാൻ വൈകിയ. തിലോദകം=എള്ളു കൂട്ടിയ വെള്ളം. പിതൃക്കൾക്ക കുടിപ്പാനുള്ള വെള്ളം തിലോദകമാണ്. യോജി..........ന്ന്=യോജിച്ച് (കലർത്തി) കുടിച്ചു കുറെനേരം ഇരുന്ന്. ഏകിച്ച്=ഒരുമിച്ച്. ഹിമാലയേ=ഹിമവാനിൽ. പൂകി..........സ്സുകൾ=ആശീസ്സുകൾ—അനുഗ്രഹങ്ങൾ—പ്രവേശിപ്പിച്ചു; എല്ലാവരും ചേർന്ന് ഹിമവാനെ അനുഗ്രഹിച്ചു.

പതിവ്രതമാരുടെ ആഗമനം. അദിതി=ദേവമാതാവ്. ലോപാമുദ്രാ=അഗസ്ത്യപത്നി. അനസൂയാ=അത്രിപത്നി. അരുന്ധതി=വസിഷ്ഠപത്നി. ധരണീ=ഭൂമിദേവി. ലക്ഷ്മീ=ശ്രീഭഗവതി. വാണീ=സരസ്വതി. സംജ്ഞ=സൂര്യപത്നി. സാവിത്രി=ഗായത്രി. യമുനാ=കാളിന്ദീനദി. ഗംഗാ=ഗംഗാനദി. സരസ്വതി=സരസ്വതീനദി. ഗോദാവരി=ആ പേരുള്ള നദി. വിനത=ഗരുഡമാതാവ്. സ്വാഹാദേവി=അഗ്നിഭാര്യ. ദേവഹൂത്യാദികൾ=ദേവഹൂതി മുതലായവർ (ദേവഹൂതി=സ്വായംഭുവമനുവിന്റെ പുത്രി). പതിവ്രതാപരിഷൽ=പതിവ്രതമാരുടെ പരിഷത്ത്.(സമൂഹം). പുരേ=ഹിമവൽപുരത്തിൽ. പരിരംഭണം=ആലിംഗനം. പരിതോഷാഭാഷണം

പരമന്നവരുടേ ചരിതം മനോഹരം
പരമശിവ! മമ പറയാവതല്ലേതും.
പരിതോ മേനാദേവിക്കരികെ ചൂഴ്ന്നിത-
ന്നൊരുമിച്ചാശീർവ്വാദം നിരവേ ബഹുവിധം;
കരതാരിലേ മേടിച്ചരിയോരാലാളനം;
ചിരസാന്ത്വനം, പുനരുരസാ സംഭാവനം;
മൃദുഹാസാക്ഷ്യാദി കണ്ടിതരേതരം വാദ-
മിതരാകരാർപ്പണം മൃദുഗാത്രാമർശനം.
കളിച്ചു വളരേണം ഖലരേ മുടിയെന്നും
ഗതി നീ സതാമെന്നും ഘനശ്യാമളയെന്നും
ചതുരാ ഭൂയാ എന്നും മലയാരാതിമെന്നും
ജനനി! ജയിക്കേണം ഝടിതി വധിക്കെന്നും.

---

=സന്തോഷസംഭാഷണം. പരം=ഏറ്റവും. ചരിതം=പ്രവൃത്തി. മനോഹരം=മനസ്സിനെ ആകർഷിക്കുന്നത്. പര.........ല്ലേതും=ശിവനേ! എനിക്ക പറവാൻ സാദ്ധ്യമല്ല. പരിതഃ=ചുറ്റും. ചൂഴ്ന്നിതന്ന്=വട്ടമിട്ടിരുന്ന്. ആശീർവ്വാദം=ആശീസ്സു പറയൽ. നിരവേ=നിരക്കെ. ബഹുവിധം=പലവിധം. കരതാരിലെ=താമര (പൂവു) പോലെയുള്ള കൈകളിൽ. അരിയോരാലാളനം=ഓമനിച്ചുകൊണ്ടുള്ള ലാളിക്കൽ. ചിരസാന്ത്വനം=വളരെ നേരമുള്ള സാന്ത്വനം (നല്ലവാക്ക പറയൽ). പുനഃ=പിന്നെ. ഉരസാ സംഭാവനം=ഉരസ്സുകൊണ്ടു മാനിക്കൽ; അതായത് ആലിംഗനം ചെയ്യൽ. മൃദുഹാ..........ദി=മൃദുവായ ഹാസം (ചിരി) അക്ഷി=കണ്ണ് (നോട്ടമെന്നർത്ഥം). ഇതരേതരം=തമ്മിൽത്തമ്മിൽ. വാദം=വാദിക്കൽ. ഇതരാ..............ർപ്പണം=ഇതരയുടെ (മറ്റൊരുവളുടെ) കരത്തിലർപ്പിക്കൽ. മൃദുഗാത്രാമർശനം=മൃദുവായ ഗാത്രത്തെ തലോടൽ. മേനാദേവിയുടെ അരികിലിരുന്ന് കുട്ടിയെ വാങ്ങി ആശീർവ്വദിക്കുക മുതലായി ആ പതിവ്രതമാർ ചെയ്ത ചരിതം പറയുവാനസാദ്ധ്യമാണെന്നർത്ഥം. "പരിതോമേനാ" എന്നുമുതൽ "മൃദുഗാത്രാമർശനം" എന്നുവരെ "പറയാവതല്ലേതും" എന്നതിനോട് ചേർത്തന്വയിക്കണം. ആശീർവ്വാദങ്ങളെ പറയുന്നു. "കളിച്ചുവളര്" ഇത്യാദി——കളിച്ചുവളര്=കളിച്ചു വളർന്നാലും. ഖലരെ മുടി=ദുഷ്ടരെ മുടിച്ചാലും. ഗതി നീ സതാം=സജ്ജനങ്ങൾക്കു (സതാം) നീയാകുന്നു ഗതി. ഘനശ്യാമള=ഘനം (മേഘം) പോലെ ശ്യാമളവർണ്ണയായവൾ. ചതുരാഭൂയാഃ=നീ ചതുരയായ്ഭവിച്ചാലും (ചതുര=സമർത്ഥ). മലയാരാതിം (അരാതിം മലയ)=അരാതിയെ-ശത്രുവിനെ-തോല്പിച്ചാലും.

യമനിർഭയാ ചിരം യശസാ വർത്തിക്കെന്നും
രസവിൽപ്രിയാദൃതാ രതിമാസഹിയെന്നും
ലലനാർച്ചിതാ ഭവ ലളിതാകൃതേ! എന്നും
വശഗാ പദജ്ജുഷാം വരദാ ഭവയെന്നും
ശശിമൌലിവത്സതാം ശരണം ഭ്രമാ എന്നും
ഷട്പദദ്യുതേ! ഭവ ഷഡ്ഗുണാസ്പദമെന്നും
സത്യസംഗരേ! ഭവ സത്വശാലിനീയെന്നും
ഹര നോ ദുഃഖം സതി ഹരവല്ലഭേ! എന്നും
പരമാശീർവ്വാദങ്ങൾ പരയാ മുദാ ചെയ്തു.
പരിചിൽ കരാൽകരം പകർന്നു മുഗ്ദ്ധകളും

---

യായ നീ ശിവന്റെ മഹിഷി (ഭാര്യ) യായ് ഭവിച്ചാലും. യമനിർഭയാ=യമനിൽ നിന്നു ഭയമില്ലാത്തവളായിട്ട്. ചിരം... ... ...ർത്തിക്ക=വളരെക്കാലം യശസ്സോടുകൂടി വർത്തിച്ചാലും. രസവിൽപ്രിയാദൃതാ = രസവിലുള്ള (രസജ്ഞനായ) ആയ പ്രിയനാൽ ആദരിക്കപ്പെട്ടവളായിട്ട്. രതിം ആസഹി=രതിയെ ആസ്വദിച്ചാലും. ലലനാ .. ... ... ...കൃതേ=ഹേ ലളിതാകൃതേ (സുന്ദരി!) നീ ലലനാർച്ചിത (സുന്ദരിമാരാൽ പൂജിക്കപ്പെട്ടവൾ) ആയ് ഭവിച്ചാലും. വശ ... ... ... ...ജുഷാം=പദജ്ജുഷകൾക്ക് (പാദാശ്രിതന്മാർക്ക്) വശഗയായിട്ട്. വരദാ ഭവ=വരം നല്കുന്നവളായ് ഭവിച്ചാലും. ശശിമൌലിവൽ=ശശിമൌലി (ചന്ദ്രചൂഡൻ) എന്നപോലെ സന്തതം ശരണം ഭ്രമാഃ=സജ്ജനങ്ങൾക്ക് ശരണമായ് ഭവിച്ചാലും. ഷട്പദദ്യുതേ = ഷട്പദത്തിന്റെ-വണ്ടിന്റെ - ദ്യുതി-ശോഭ- പോലെയുള്ള ദ്യുതിയോടുകൂടിയവളേ! ഭവ ഷഡ്ഗുണാസ്പദം=ഷഡ്ഗുണങ്ങൾ (സന്ധി-വിഗ്രഹ-യാന-ആസന-ദ്വൈധീഭാവ-സമാശ്രയങ്ങൾ എന്ന ആറു ഗുണങ്ങൾ) ക്ക് ആസ്പദമായവൾ ആയ സർവ്വലോകചക്രവർത്തിനിയായ് ഭവിച്ചാലും. സത്യസംഗരേ=സത്യപ്രതിജ്ഞേ! ഭവ സത്വശാലിനീ=സത്വം (പരാക്രമം) കൊണ്ടു ശോഭിക്കുന്നവളായ് ഭവിച്ചാലും, ഹര ... ... ... ... .. ല്ലഭേ= ഹേ ഹരവല്ലഭേ (ശിവപ്രിയേ) സതി! ഞങ്ങളുടെ ദുഃഖത്തെ കളഞ്ഞാലും, പര ... ... ... ...ദങ്ങൾ=പരമങ്ങൾ (ശ്രേഷ്ഠങ്ങൾ) ആയ ആശീർവ്വാദങ്ങൾ. പരയാ മുദാ=പരമായ മോദത്തോടെ. 'കളിച്ചു വളർ'' എന്നു തുടങ്ങി 'ഹര നോ ദുഃഖം' എന്നുവരെ പതിവ്രതമാരുടെ ആശീർവ്വാദങ്ങളാകുന്നു. ഇതിൽ ക കാരം മുതൽ ഹ കാരം വരെയുള്ള അക്ഷരങ്ങൾ മിക്കതും അനുക്രമേണ നിബന്ധിച്ചിട്ടുള്ളതു സവിശേഷം നോക്കേണ്ടതാണ്. പരിചിൽ=ഭംഗിയിൽ, കരാൽ ... ... ... ... കരം=കരങ്ങളെ കയ്യിൽനിന്നു മറ്റൊരാളുടെ കയ്യിലേക്കു വാങ്ങി, മുഗ്ദ്ധകളും

പരചിന്മയിയായ പരമേശ്വരിയെക്കൊ-
ണ്ടുരുസന്തോഷാലവർ പരമാനന്ദം പൂണ്ടാർ.

സഹസ്രേക്ഷണൻ വന്നു സമസ്തസുരന്മാരും
ബഹു പ്രാഭൃതം കെട്ടിവഹിപ്പിച്ചോരോതരം
നിബിഡം ഗിരിവരനികടേ നിറഞ്ഞുനി-
"ന്നെവിടേത്തവ മകളിവിടെ കാണാകണം"
പുരന്ദരോക്തികേട്ടു ധരേന്ദ്രനിയോഗത്താൽ-
പ്പറന്നു മൈനാകം പോയ്പ്പറഞ്ഞ വാർത്താമദ്ധ്യേ
സകലേശ്വരിയായ മകളെയെടുത്തുകൊ-
ണ്ടകലെ നിന്നു മാതാ മഹിളാജനമദ്ധ്യേ
ഒഴിഞ്ഞു വഴിനീളെപ്പൊഴിഞ്ഞു നറുമലർ;
വഴിഞ്ഞു മോദാലിന്ദ്രനുഴിഞ്ഞു നീരാജനം.

---

—ളുകളെയും, പരചിന്മയി=പരബ്രഹ്മസ്വരൂപിണി, ഉരുസന്തോഷാൽ=ഉരു വലിയ-മഹത്തായ-സന്തോഷത്താൽ, അവർ=പതിവ്രതമാർ. പതിവ്രതമാർ ദേവിയെ ലാളിച്ച് ഏററവും ആനന്ദിച്ചു എന്നു സാരം.

ദേവേന്ദ്രനും മററു ദേവന്മാരും വന്നു ദേവിയെ ദർശിക്കുന്നു.

സഹസ്രേക്ഷണൻ=ആയിരം കണ്ണുകളുള്ളവൻ (ദേവേന്ദ്രൻ), സമസ്തസുരന്മാർ=എല്ലാദേവന്മാരും, ബഹുപ്രാഭൃതം=വളരെ പ്രാഭൃതം (കാഴ്ചദ്രവ്യം) കെട്ടിവഹിപ്പിച്ച്=കെട്ടിയെടുപ്പിച്ച്. ഓരോതരമെന്നതു പ്രാഭൃതവിശേഷണം. നിബിഡം (ക്രി. വി.)=ഇടതിങ്ങുംവണ്ണം, ഗിരിവരനികടേ=പർവ്വതരാജന്റെ സമീപത്തിൽ, "എവിടെ ......... കണം" എന്നതു ഹിമവാനോടുള്ള ഇന്ദ്രന്റെ വാക്ക്, പുരന്ദരോക്തി=പുരന്ദരന്റെ (ഇന്ദ്രന്റെ) വചനം, ധരേന്ദ്രനിയോഗത്താൽ=ധരേന്ദ്രന്റെ (പർവ്വതരാജന്റെ) ആജ്ഞയാൽ, പറന്നു=പറന്നിട്ട്, മൈനാ.........മദ്ധ്യേ=മൈനാകം ചെന്നു പറഞ്ഞ വാർത്തയുടെ മദ്ധ്യത്തിൽ; വിവരം പറയുന്നതിനിടയിലെന്നു സാരം. സകലേശ്വരിയായ=സർവ്വേശ്വരിയായ, അകലെ.........മദ്ധ്യേ=മാതാവ് മഹിളാജനങ്ങളുടെ മദ്ധ്യത്തിൽ അകലെയായി നിന്നു, ഒഴിഞ്ഞു.........മലർ=വഴി ഒഴിഞ്ഞ് പുഷ്പങ്ങളും വർഷിച്ച്. വഴിഞ്ഞമോദാൽ=ഉള്ളിലൊതുങ്ങാത്ത സന്തോഷത്താൽ, ഇന്ദ്ര.........ജനം=ഇന്ദ്രൻ നീരാജനം (തിരി ഉഴിയൽ) ചെയ്തു, ജനാചൻ

ഭംഗിക്ക പറകയല്ലെങ്ങൾക്ക വിശേഷിച്ചും
തൊങ്ങലും പൊടിപ്പിനും ഭംഗം വന്നിരിക്കുന്നു.
സംഗരേ ഭഗ്നദന്തൻ വൻകരിയെന്നപോലെ
ശമിച്ചു പങ്ങിപ്പങ്ങി മങ്ങുന്നു മനോഭവൻ.
പൊന്മലമീതേ മേവുമിമ്മഹാലോകരെല്ലാം
നിന്മകൾക്കടിമയായ്ക്കൺമുന കൊതിക്കുന്നു.
മന്മഥൻ തനിക്കുള്ള കർമ്മവും മതിയാക്കി-
ദ്ധർമ്മമൊട്ടേറെച്ചെയ്തു നിന്മകളുണ്ടാവാനായ്
ചെറുതുമില്ലവനിനി മറ്റൊരാലംബമമ്മേ!
മുററും നീ ഗതി മകളുററുതാനറിവോളം.
മുററമിങ്ങടിക്കുമേ വിറവുതിന്നീടും ഞങ്ങ-
ളററുപോകാതെ ദാസ്യം പററിയാലതും വിടാ
ധർമ്മചാരിണിമാർക്കോ ധർമ്മമുണ്ടവലംബം;
നർമ്മകാരിണിമാർക്കോ നിന്മകൾ പരദൈവം."

---

നിന്മ...... ......ശരണം=നിന്റെ മകൾ ഞങ്ങൾക്ക ശരണം. ഭംഗിക്ക പറകയല്ല=സേവയ്ക്കുവേണ്ടി പറയുന്നതല്ല, തൊങ്ങൽക്കും പൊടിപ്പിനും=ധാടിക്കും മോടിക്കുമെന്നർത്ഥം, സംഗരേ=യുദ്ധത്തിൽ, ഭഗ്നദന്തൻ=കൊമ്പുമുറിഞ്ഞ, വൻകരി=ആനത്തലവൻ, ശമിച്ചു=ഭയപ്പെട്ടു, പങ്ങിപ്പങ്ങി=പതുങ്ങിപ്പതുങ്ങി, മനോഭവൻ=കാമൻ. കാമദേവൻ പോരിൽ കൊമ്പുമുറിഞ്ഞ ആനപോലെ പതുങ്ങുന്നു. പൊ.........രെല്ലാം=പൊന്മലയുടെ (മേരുവിന്റെ) മുകളിൽ പാർക്കുന്ന ഈ മഹാജനങ്ങൾ (ദേവന്മാർ) ഒക്കയും. നിന്മകൾ.........ക്കുന്നു=നിന്റെ മകൾക്കടിമപ്പെട്ട് കണ്മുന (കടാക്ഷം) ലഭിപ്പാൻ ഇച്ഛിക്കുന്നു. മന്മഥൻ=കാമൻ, തനിക്കുള്ള കർമ്മം=തന്റെ തൊഴിൽ, അതായതു സ്ത്രീപുരുഷന്മാരെ മോഹിപ്പിക്കൽ. ധർമ്മ.........ചെയ്തു=വളരെ ധർമ്മം ചെയ്തു, ആലംബം=ആശ്രയം, മുററും=മുഴുക്കെ, നീ ഗതി=നീയാണാശ്രയം, ഉററു=വളർന്ന്, താ.........ളം=തന്നത്താൻ കാര്യങ്ങൾ അറിഞ്ഞു തുടങ്ങുന്നതുവരെ. മകൾക്ക തന്റേടം വരുന്നതുവരെ കാമനു നീയേ ശരണമുള്ളു എന്നർത്ഥം. മുററ.........ഞങ്ങൾ=വിറവു തിന്നുന്ന (വിറച്ചുണ്ണുന്ന, പണിയെടുക്കാനല്ലാതെ ഉള്ള മുതൽ ചെലവഴിച്ചു ജീവിക്കുന്ന) ഞങ്ങൾ കണ്ടവരുടെ മുററമടിക്കും. അററ.........വിടാ=അറുതിയില്ലാത്തതുള്ള അടിമത്തം പിന്നത്താൽ അതൊട്ടും ഉപേക്ഷിക്കയില്ല. ധർ.........ലംബം=ധർമ്മചാരിണി

ഇങ്ങനെ നാകസ്ത്രീകൾ തങ്ങടെ വാക്യമദ്ധ്യേ
ശങ്കയാ ദൂരെനിന്നിട്ടംഗജൻ കഴൽകൂപ്പി.
പങ്കജബാണനപ്പോൾ സങ്കടം പോവാനായി-
പ്പെൺകിടാവൊന്നു നോക്കി തൻകടാക്ഷത്താൽ മെല്ലെ
നിന്നവർക്കെല്ലാമുള്ളിൽ വന്നിതാശ്ചര്യമപ്പോൾ;
വന്ദിച്ചാനലർശരൻ മുന്നൂറുവട്ടം തദാ.
മുരളുന്നോരു ഞാണും മധുരമായ വില്ലും
സുരഭിതരങ്ങളാം ശരങ്ങളുമതും കൂട്ടി
സുരവല്ലഭ രതിയരികിൽക്കൊണ്ടുവന്നു
ഗിരിജാദേവീമൃദുചരണം തൊടിയിച്ചു
പരിചിൽ മദനന്റെ കരതാരിലേ നല്കി;
ശിരസാ നമിച്ചവൻ തരസാ വാങ്ങിക്കൊണ്ടാൻ.

---

പതിവ്രത്യമാർഗ്ഗമാണെങ്കിൽ ധർമ്മം അത്യുത്തമമായിട്ടുണ്ട്. നാശ ..........ശൈവം= നാശം (വിലാസം) ചെയ്യുന്നവർക്കാണെങ്കിൽ നിന്റെ മുഖം തന്നെയാണ് പാഠഭേദം.

കാമദേവൻ ജഗന്മാതാവിനെ വന്ദിക്കുന്നു. നാകസ്ത്രീകൾ=സ്വർഗ്ഗസ്ത്രീകൾ, വാക്യമദ്ധ്യേ=വാക്യത്തിനിടയിൽ, ശങ്കയാ=സംശയത്താൽ അംഗജൻ=കാമൻ, കഴൽ=കാൽ, പങ്കജബാണന്=താമരപ്പൂവമ്പനു (കാമന്), പെൺകിടാവ്=കന്യക, തൻകടാക്ഷത്താൽ=തന്റെ കൃപാദൃഷ്ടിയാൽ, നിന്നവർക്ക്=കണ്ടുനിന്നവർക്ക്, ആശ്ചര്യം=അത്ഭുതം, അലർശരൻ=പുഷ്പാസ്ത്രൻ, മുന്നൂറുവട്ടം=അനേകം തവണ എന്നർത്ഥം. കാമൻ അടുക്കലെത്തിനു തൊഴുതപ്പോൾ ആ പിഞ്ചുപൈതൽ കനിവോടെ കടാക്ഷിച്ചതു കണ്ട് കാണികൾ അത്ഭുതപ്പെട്ടു. അപ്പോൾ കാമൻ ദേവിയെ പലതവണ വന്ദിച്ചു. മുരളുന്നോരു ഞാണ്=വണ്ടിൻകൂട്ടമാകുന്ന ഞാണ് എന്നും, മധുരമായ വില്ല്=കരിമ്പുവില്ല് എന്നും, സുരഭിതരങ്ങളാം (അതിസൗരഭ്യമുള്ള) ശരങ്ങൾ=പൂവമ്പുകളെന്നർത്ഥം. സുരവല്ലഭ=കാമപ്രിയ, രതി=രതിദേവി, ഗിരിജാദേവീമൃദുചരണം=ഹിമവൽപുത്രിയുടെ മൃദുവായ കാൽ, പരിചിൽ=വഴിപോലെ, മദനന്റെ=കാമന്റെ, കരതാരിലേ=പൂവുപോലെ മൃദുവായ കൈയിൽ, ശിരസാ നമിച്ച്=തല കുനിച്ച്, തരസാ=വേഗത്തിൽ. രതി കാമന്റെ വില്ലും ഞാണും അമ്പുകളും ദേവിയുടെ തൃക്കാൽ തൊടുവിച്ച് കാമന്റെ കയ്യിൽ കൊടുത്തു. അദ്ദേഹം അവ തല കുനിച്ചു വാങ്ങി. "മുരളുന്നോരു ഞാണും" ഇത്യാദിയിൽ വാച്യാർത്ഥത്തെ വ്യംഗ്യഭംഗിയിൽ പറകയാൽ പര്യായോക്തം അല

ഇടവും വലവും ഞാൻ വിടുമെ ശരമിനി-
ത്തടവാനാരെന്നോതി മിടമ പൂണ്ടു മാരൻ.
മധുമാസവും മുഴുമതിയും മദനനാം
മധുരോക്തികൾ പികസ്തുതിപാഠകന്മാരും
മലയസമീരനും പലനാൾകൂടിത്തമ്മിൽ
ബലവത്തുക്കളിവർ നിലയൊത്തൊരുമിച്ചു.
അമരിമാർക്കും ഏടി ക്രമരീതിയിലൊരു
മരീതിയെ പാരിൽത്തമരീഭാവം ചേർന്നു.
ഭുവനജനനിതൻ സവിധേ വിവിധമായ്
നവനാടകനാട്യമവരങ്ങാരംഭിച്ചു.
തദനു ശൃംഗാരമാം രസരാജനും തന്റെ
സചിവന്മാരുമായിസ്സഭസി പെരുമാറി

---

സാരം. ഇടവും ......... ....മിനി=ഇനി ഞാൻ ഇടത്തോട്ടും വലത്തോട്ടും ശരമയയ്ക്കും. തടവാനാര്=ആരെന്നെ തടുപ്പാനുള്ളത്? മിടമ=ഗർവ്വം, മാരൻ=കാമൻ. ദേവിയുടെ കടാക്ഷത്താൽ കാമദേവൻ സ്വശക്തിയെക്കുറിച്ച് അഹങ്കാരവാനായി എന്നു സാരം. മധുമാസം=വസന്തത്തിലെ ഒരു മാസം, മുഴുമതി=പൂർണ്ണചന്ദ്രൻ, മദനൻ=കാമൻ, മല ...... ..........രൻ=മലയവായു (തെന്നൽ), പലനാൾകൂടി=വളരെക്കാലമായി, ബലവത്തുക്കൾ=ഏററവും ബലമുള്ളവർ, ഇവർ=മധുമാസാദികൾ, നിലയൊത്ത്=സ്ഥിതിചേർന്ന്, ഒരുമിച്ചു=ഒന്നുകൂടി, കാമദേവനും തത്സഹചരന്മാരായ മധുമാസാദികളും വളരെക്കാലത്തിനുശേഷം ഒരുമിച്ചു ചേർന്നുവെന്നർത്ഥം. അമരിമാർക്കും=ദേവസ്ത്രീകൾക്കും, ഏടി=ഏടയതിൽ, ക്രമരീതി=ക്രമംപോലെയുള്ള രീതി (മട്ട്), ഒരു മരീതിയേ=ഒരു മരീതി (മരിപ്പിക്കുന്ന മട്ടു) തന്നെയാണ്, പാരിൽ=ലോകത്തിൽ, മരീഭാവം=മരികൾ (മരം=ഉന്മദം നൽകുന്നവർ) എന്ന അവസ്ഥ. ദേവസ്ത്രീകൾക്ക് ലോകരെ മയക്കി നിർത്തുന്നവരാണെങ്കിലും അവസരമുള്ളതു വളരെക്കാലമായി നശിച്ചിരുന്നു. അതിപ്പോൾ വീണ്ടും ഉണ്ടായി എന്നർത്ഥം. ഭുവ...... ......വിധേ=ഭുവനജനനിയുടെ (ലോകമാതാവിന്റെ) സമീപത്ത്, വിവിധമായ്=പല വിധമായി, നവനാടകനാട്യം=പുതിയ നാടകാഭിനയം, അവർ=അമരിമാർ, ആരംഭിച്ചു=തുടങ്ങി, തദനു=അതിനുശേഷം, ശൃംഗാര...... ......ജനും=രസങ്ങളിൽ വെച്ചു രാജാവായ ശൃംഗാരവും, തന്റെ.... .........മായി=തന്റെ സചിവന്മാരോടു (മന്ത്രിമാരോടു, സഹായികളോടു) കൂടി, സഭസി

ജഗദീശ്വരിയുടെ ജനനമിതിനോത്സവം
ജളനെന്തറിവൂ ഞാൻ? ജയതാം ജല്പാകതാ.

ബഹുധാ സമുച്ഛ്രിതമുപദായനോൽകരം
ഹിമവാൻ നല്കീടിനാൻ സമവേതന്മാർക്കെല്ലാം.
ബഹുശസ്സമ്മാനങ്ങൾ ബഹുധാ ലഭിച്ചിതു
സകലജനങ്ങൾക്കും സ്വഗുണോചിതാധികം.
ഹിമവാനത്ര പാരിൽ മഹാൻ ഗുണോന്നതൻ
സമവാക്കിവണ്ണമായ്; കിമിവാസ്തുതം പരം?
ശിവദേ! ശിവേ! ജയ തവ ദാസോഽഹം ദേവി!
ശിവ ശങ്കര! ഹര! വിവശം പാഹീശ! മാം.

---

=സഭയിൽ, പെരുമാറിയവരില്ല, ജഗദീശ്വരിയുടെ=ലോകമാതാവിന്റെ ജനനമിതിനോത്സവം=അവതാരമഹോത്സവം, ജള.........ഞാൻ=ജളനായ ഞാൻ എന്തറിയുന്നു? ജയതാം=ജയിക്കട്ടെ, ജല്പാകതാ=ജല്പാകൻ (വായാടി) എന്ന അവസ്ഥ. ഞാൻ വാചാലതകൊണ്ടു ചിലതു ജല്പിച്ചുപോയെന്നേ ഉള്ളൂ എന്നു സാരം.

ഹിമവാൻ സ്വപുരത്തിൽ വന്നവർക്കു സമ്മാനം നല്കിയതിനെപ്പറയുന്നു. ബഹുധാ=പല വിധത്തിൽ, സമുച്ഛ്രിതം=ഉന്നതമായ, ഉപദായനോൽകരം=ഉപദായനങ്ങളുടെ (കാഴ്ചദ്രവ്യങ്ങളുടെ) ഉൽകരം (സമൂഹം) തന്നെ, സമവേതന്മാർ=വന്നുകൂടിയവർ, ബഹുശഃ=വളരെ പ്രാവശ്യം, സമ്മാനങ്ങൾ=സംഭാവനകൾ, ലഭിച്ചിതു=കിട്ടി, സക......ക്കും=എല്ലാ ആളുകൾക്കും, സ്വഗു.........ധികം=തങ്ങളുടെ ഗുണങ്ങൾക്കുചിതമായതിനെക്കാളധികം, ഹിമവ.........ന്നതൻ=ഹിമവാനാണ് ലോകത്തിൽ മഹാൻ (ശ്രേഷ്ഠൻ) ഗുണോന്നതൻ (ഗുണങ്ങളെക്കൊണ്ട് ഉന്നതൻ) ആയിരിക്കുന്നവൻ, സമവാക്ക്=സമന്മാരുടെ (സജ്ജനങ്ങളുടെ) ഏക വാക്ക്, ഇവണ്ണമായ്=ഇങ്ങനെയായി, കിമി.........രം=എന്താണ് ഇതിലധികം സ്തുത്യം! ശിവദേ=ശിവം (മംഗളം) നല്കുന്നവളേ! ശിവേ=ദേവി! ജയ=ജയിച്ചാലും, തവ.........ദേവി=ദേവി, ഞാൻ നിന്തിരുവടിയുടെ ദാസനാണ്. ശിവ=ശിവനേ! ശങ്കര=ശം (സുഖം) ചെയ്യുന്നവനേ! ഹര=ദുരിതത്തെ ഹരിക്കുന്നവനേ! വിവ.........മാം=ഈശ, വിവശനായ എന്നെ പാലിച്ചാലും. "ശിവദേ ശിവേ" ഇത്യാദി വാക്യങ്ങൾ ഭക്തിമാനായ കവിയുടെ സ്തുതിയാകുന്നു.

ശുംഭശാസനിയുടെ സംഭവകഥയിതു
സംഭവഖണ്ഡമെന്നാലിവമൊട്ടുക്തമായി.
കിം ഫലമെന്നോ ചോദ്യം; സംപ്രതി കലിയുഗേ
ലുമ്പതി ഭൂരിതാപം തമ്പുരാനെന്നുത്തരം.
ഇത്തരം നന്നു ശേഷം വക്തുമർഹസിയെന്നാൽ
വക്തവ്യം നിർവ്വാഹവുമെത്തുമങ്ങൊരുവണ്ണം.
ദുരിതക്ഷയം കൊതി കവിതയ്ക്കില്ലെന്നാലും
ഹരമാഹാത്മ്യം ചൊന്നാൽ വിവിധം ഗുണോദയം.
ശിശുവിന്നായുസ്സുണ്ടാം; രസവേദിയാം യുവാ;
വശഗം വശീഘനോ മരണരോഗൌഷധം;
ദുരിതഹരം പദം; പുരുഷാർത്ഥാകർഷണം;
സരസം നാരിമാർക്കും ഹരമാഹാത്മ്യം ധ്രുവം.

---

ഈ കഥയുടെ ഫലശ്രുതി. ശുംഭശാസനിയുടെ=ശുംഭനെ സംഹരിച്ചവളായ ദേവിയുടെ, സംഭവകഥ=അവതാരകഥയായ, ഇതു സംഭവഖണ്ഡം=ഈ സംഭവഖണ്ഡം, ഇവമൊട്ടു=കഥകളുമൊക്കെക്കൂടി, ഉക്തമായി=പറയപ്പെട്ടു, കിം ഫലം=എന്താണിതിന്റെ ഫലം? എന്നോ ചോദ്യം=എന്നോ ശ്രോതാവിന്റെ ചോദ്യം, സമ്പ്രതി=ഇപ്പോൾ, കലിയുഗേ=കലിയുഗത്തിൽ, ലുമ്പതി..........മ്പുരാൻ=തമ്പുരാൻ (ഈശ്വരൻ) വലിയ സന്താപത്തെ കളയുന്നു (ലുമ്പതി), എന്നുത്തരം=എന്നു കവിയുടെ മറുപടി, ഇത്തരം.... ....യെന്നാൽ=ഇതു നന്നു; ശേഷവും കൂടി അങ്ങു പറയുവാനർഹിക്കുന്നു (പറയണം) എന്നാണെങ്കിൽ, വക്തവ്യം നിർവ്വാഹവും=പറയപ്പെടേണ്ടതായ കഴിവും. എത്തുമങ്ങൊരുവണ്ണം=ഒരു വിധത്തിൽ ഉണ്ടായ്‌വരും, ദുരിതക്ഷയം=പാപശാന്തി (വരുമെന്നർത്ഥം). കൊതി.... ........നാലും=കവിതയ്ക്കു കൊതി (ആഗ്രഹം) ഇല്ലെങ്കിലും, ഹരമാഹാത്മ്യം=ശിവമാഹാത്മ്യം, വിവിധം ഗുണോദയം=പലവിധമായ ഗുണങ്ങളുടെ ഉദയം വരും. ആ ഗുണങ്ങളെ പറയുന്നു. 'ശിശുവിന്നായു—ശിശു........ണ്ടാം=ശിശു കേട്ടാൽ അവനു ആയുസ്സുണ്ടാകും. രസ ...... ...യുവാ=യുവാവു് രസവേദി (രസജ്ഞൻ) ആകും. വശ ...... ........ഷധം=വശീകരണ (പ്രയോഗ) കാരണമാകുന്ന രോഗത്തിനുള്ള ഔഷധം വശഗം (അധീനം) ആകും. ദുരിതഹരം പദം=ഏററവും ദുരിതത്തെ

പഠിച്ചു പാടുന്നോർക്കും രസിച്ചു കേൾക്കുന്നോർക്കും
ഫലത്തിന്നില്ല ഭേദം പലർക്കുമൊരുപോലെ;
കുലസ്ത്രീകൾക്കും യോഗ്യം വിമുക്തിഫലപ്രദം;
വിശുദ്ധിയുണ്ടെന്നാകിൽ പരസ്ത്രീകൾക്കും യോഗ്യം.
വിശുദ്ധി പോരായ്കിലും വിരോധമല്ല കേൾക്കിൽ;
വിഭക്തിയുണ്ടെന്നാകിൽ പഠിച്ചു പാടിക്കൊൾവിൻ
വിഭക്തിബോധത്തിനും വിരാഗഭാവത്തിനും
വിശുദ്ധിലാഭത്തിനും നിമിത്തം മോക്ഷത്തിനും.

---

റിക്കുന്നതാണ്. പുരുഷാർത്ഥങ്ങൾക്കും=പുരുഷാർത്ഥങ്ങളെ, അതായതു ധർമ്മാർത്ഥകാമമോക്ഷങ്ങളെ ആകർഷിക്കുന്നതാണ് (ആകർഷിക്കുക=വശപ്പെടുത്തുക). സരസം..........ഭവം=ശിവന്റെ മാഹാത്മ്യം സ്ത്രീകൾക്കും രസകരം (സരസം) ആണ് നിശ്ചയം. പഠിച്ചു..........ഭേദം=തന്നത്താൻ പഠിച്ചു പാടുന്നവർക്കും മറ്റുവല്ലവർ പാടുന്നതിനെ ഭക്തിയോടെ (രസിച്ച്) കേൾക്കുന്നവർക്കും ഫലത്തിനു ഭേദമില്ല. പലർക്കുമൊരുപോലെ=പല വിധക്കാർക്കും ഫലം ഒരുപോലെയാണ്. കുലസ്ത്രീകൾക്കും യോഗ്യം=കുലത്തിൽ പിറന്ന (പാതിവ്രത്യമുള്ള) സ്ത്രീകൾക്കും യോഗ്യമാണ്. വിമുക്തിഫലപ്രദം=വിമുക്തി (മോക്ഷം) ആകുന്ന ഫലത്തെ കൊടുക്കുന്നതാണ്. വിശുദ്ധി..........കേൾക്കിൽ=വിശുദ്ധി (ദേഹശുദ്ധി) പോരെങ്കിൽകൂടി കുലസ്ത്രീകൾക്ക് ഇതു കേൾക്കുന്നതു വിരോധമല്ല. വിശുദ്ധി..........യോഗ്യം=മനഃശുദ്ധിയുണ്ടെങ്കിൽ പരസ്ത്രീകൾ (കുലസ്ത്രീ X പരസ്ത്രീ)ക്കും യോഗ്യമാണ്. വിഭക്തി..........ക്കൊൾവിൻ=വിഭക്തി (വ്യുൽപത്തിയെന്നർത്ഥം) ഉണ്ടെങ്കിൽ പഠിച്ചു പാടുവിൻ. എന്തിന്? വിഭക്തിബോധത്തിനും=വിശേഷമായുള്ള ഭക്തിക്കും ജ്ഞാനത്തിനും, വിരാഗഭാവത്തിനും=വൈരാഗ്യത്തിനും, വിശുദ്ധിലാഭത്തിനും=വിശുദ്ധിയുണ്ടാവാനും, നിമിത്തം=കാരണം. സാരം സ്പഷ്ടം.

ഇതി ഗിരിജാകല്യാണെ സംഭവഖണ്ഡം സമാപ്തം.

# ദ്വിതീയഖണ്ഡം.



എങ്കിലോ പണ്ടു ജഗൽപിതാവായൊരു
ശങ്കരൻ ശാശ്വതനീശൻ മഹേശ്വരൻ
ഭാര്യാവിയോഗജം ശോകം ത്വലൗകികം
ധൈര്യവിരോധീതി ദേഹിനാം ബോധയൻ
സർവ്വസംഗങ്ങളും വെടിഞ്ഞു ഹിമാലയ-
പർവ്വതദേശേ തപസ്സു ചെയ്യുന്ന നാൾ
ഭോഗികൾക്കൊക്കയും ഭോഗവിരാഗേണ
ലോകസ്ഥിതിക്കുമിളക്കം വരികയാൽ
ലോകേശ്വവാചാ ശതമഖസേവിതാ
ലോകമാതാവായ മായാഭഗവതി

---

## വ്യാഖ്യാനം.

ഈശ്വരിയുടെ അവതാരത്തെ വർണ്ണിക്കുന്നു. ജഗൽപിതാവ്=ലോകത്തിന്റെ പിതാവ്, ശങ്കരൻ=ശിവൻ, ശാശ്വതൻ=എല്ലാക്കാലങ്ങളിലുമുള്ളവൻ; നിത്യൻ. ഈശൻ=ശക്തൻ; സർവ്വശക്തൻ. മഹേശ്വരൻ=വലിയ ഐശ്വര്യത്തോടുകൂടിയവൻ, ഭാര്യാവിയോഗജം=ഭാര്യയുടെ വിയോഗം–വിരഹം–കൊണ്ടുണ്ടായ, ശോകം ദുഃഖമാകട്ടെ, അലൗകികം (ക്രി. വി.)=ലോകസാധാരണമല്ലാത്തവിധം, ധൈര്യവിരോധി=ധൈര്യത്തെ വിരോധിക്കുന്നതു–തടുക്കുന്നതു്–ആണ്, ഇതി=എന്ന്, ദേഹിനാം = ദേഹികൾക്ക്, ബോധയൻ=ബോധിപ്പിക്കുന്നവനായിട്ട് (അറിയിച്ചുകൊണ്ട്), സർവ്വസംഗങ്ങളും=എല്ലാവിധം സംഗങ്ങളും (സംസാരബന്ധങ്ങളും), ഹിമാ..........ദേശേ=ഹിമവാൻപർവ്വതത്തിന്റെ ഒരു ഭാഗത്ത്, തപ.............നാൾ=തപസ്സു ചെയ്യുന്ന കാലത്ത്, ഭോഗികൾക്ക=വിഷയസുഖതൽപരന്മാർക്ക്, ഭോഗവിരാഗേണ=ഭോഗങ്ങളിലുള്ള വിരാഗം–വൈരാഗ്യം–കാരണം, ലോകസ്ഥി...... ......കയാൽ=ലോകമര്യാദയ്ക്കും ഇളക്കം തട്ടുകയാൽ, ലോകേശ്വവാചാ=ലോകേശന്റെ–ബ്രഹ്മാവിന്റെ–വാക്കു ഹേതുവായിട്ട്, ശതമഖസേവിതാ=ശതമഖ (ഇന്ദ്രൻ) നാൽ സേവിക്കപ്പെട്ട, ലോകമാതാവ്=ലോകജനനി, മായാഭഗ

ആദരപൂർവ്വകം നാഥൻമതമറി-
ഞ്ഞാധി ലോകത്തിന്റെ വന്നു തീൎക്കുവാൻ
ഭൂധരരാജന്റെ പുത്രിയായിങ്ങനെ
ഭൂതലത്തിങ്കൽ പിറന്നോരനന്തരം
പൂതലായ്യോരു ഭുവനമരാമരം
കാതലായ്യുണ്ടായി കാൽക്ഷണംകൊണ്ടഹോ.
പാർത്തലങ്ങൾക്കു പതിനാലിനുമുള്ളൊ-
രാർത്തി കെടുപ്പാനഖിലാണ്ഡനായികാ
ധാത്രീധരേന്ദ്രന്റെ പുത്രിയായ്യുന്നതു
കാർത്തികീപൌൎണ്ണമാസിയിങ്കലാകയാൽ
രാത്രിന്ദിവമന്നു ക്രൂരതമഃക്കൂട്ട-
ങ്ങിത്രിലോകത്തിലിരുന്നുകൂടായ്കയാൽ
ആർത്തിയെയുള്ളിലൊളിച്ചുവച്ചുംകൊണ്ടു
ദൂരദൂരത്തൊളിച്ചാഴിതന്നൊടിവാങ്ങിച്ചിരം

---

സതി=മായാദേവി, ആദരപൂർവ്വകം (ക്രി. വി.)=ആദരത്തോടുകൂടി, നാഥൻ......ഞ്ഞ്=നാഥന്റെ മതം (അഭിപ്രായം) ധരിച്ചിട്ട്, ആധി ............കുവാൻ=ലോകത്തിന്റെ ആധി (മനോവ്യഥ) വന്നു തീർക്കുവാൻ, ഭൂധ............യായ്=ഭൂധരങ്ങളുടെ (പർവ്വതങ്ങളുടെ) രാജാവിന്റെ മകളായിട്ട്, ഭൂതലത്തിങ്കൽ=ഭൂമിയിൽ, പിറ......രം=പിറന്നതിനുശേഷം, പൂതലായ്യോരു=പൂതലിച്ച (പൂതൽ × കാതൽ), ഭുവനമരാമരം=ലോകമാകുന്ന വന്മരം, കാതലായ്യുണ്ടായി=കാതലുള്ളതായിക്കാണപ്പെട്ടു. അതുവരെ നിസ്സാരമായിരുന്ന ലോകം ദേവിയുടെ അവതാരത്തിനുശേഷം സാരമായിപ്പരിണമിച്ചു എന്നു സാരം. പാർത്ത............ലിനും=പതിനാലു ലോകങ്ങൾക്കും, ആർത്തി=ദുഃഖം, അഖി............കാ=എല്ലാ അണ്ഡങ്ങളുടെ (ബ്രഹ്മാണ്ഡങ്ങളുടെ) സ്വാമിനി, ധാത്രീ............നതു=പർവ്വതരാജന്റെ മകളായ്പിറന്നതു്, കാർത്തി............കയാൽ=കാർത്തികമാസത്തിലെ വെളുത്ത വാവിൻനാളാകകൊണ്ട്. “പുഷ്യയുതാ പൌൎണ്ണമാസീ പൌഷീ” ഇത്യാദിവചനപ്രകാരം 'കാർത്തികീ' എന്ന പദത്താൽ തന്നെ കൃത്തികാനക്ഷത്രത്തോടുകൂടിയ വെളുത്ത വാവെന്നർത്ഥം കിട്ടും. വൈശദ്യാധിക്യത്തിനുവേണ്ടി പൌൎണ്ണമാസീപദം പുനരുക്തമായതാണ്. രാത്രിന്ദിവം=രാത്രിയും പകലും, ക്രൂ............ങ്ങൾ=തിമിരസമൂഹങ്ങൾ, ത്രിലോകത്തിൽ=മൂന്നു ലോകങ്ങളിൽ. കാർത്തികമാസത്തിലെ വെളുത്ത വാവിൻനാൾ രാത്രിയിൽ ഇരുളിനു പ്രവേശമില്ലല്ലോ. ആർത്തി ............കൊണ്ടു=

“തണ്ടാരിൽമാതിനു നേരായ നാരിയാ-
രുണ്ടായതു പാരിൽ നാരിമാർജാതിയിൽ?
കണ്ടാലുമിന്നിപ്പനിമലമാതിവൾ
വേണ്ടാ വിവാദമവളെജ്ജയിക്കുമേ.
എത്രയല്ലെത്ര മഹാഭാഗ്യയോഗവാ-
നദ്രികുലപ്പുമാനെന്നതോർക്ക നാം.”
ഇത്ഥമോരോന്നേ നിനച്ചുമുരച്ചുമ-
ന്നിച്ഛയാ പോയിതു വന്നവരൊക്കെയും.
ചിത്തമവിടന്നു പോയവരാരുമേ
ചിത്തമാളായീല കൊണ്ടുപോരെക്കൊള്ളുവാൻ.
“കാറൊളികാന്തിയും കൂരിരുൾക്കൂന്തലും
ഭൂരികാരുണ്യധാരാളം കടാക്ഷവും
ചാരു മന്ദഹാസമെന്നിവ കണ്ടങ്ങു
പാരമാനന്ദിച്ചു നിന്നോരളവഹോ!

---

ന്ന സാരം. മിണ്ടാ.........തയിൽ=മിണ്ടാതെ നിന്ന് (ആശ്ചര്യത്താൽ സ്തംഭിച്ചുനിന്ന്) ആ അത്ഭുതം കണ്ട ജനങ്ങളിൽ, കണ്ടു.........പോൽ=ആർക്കാണ് കണ്ടിട്ട് മതിയെന്നു തോന്നിയതു? ആർക്കും തോന്നിയില്ലെന്നർത്ഥം. ചിലർ വിചാരിക്കുന്നു—തണ്ടാരിൽമാതിനു=ലക്ഷ്മീദേവിക്കു, നാരി=സ്ത്രീ, ആരു.........തിയിൽ=സ്ത്രീജാതിയിൽ ആരാണു ലോകത്തിലുണ്ടായതു? ആരും ഉണ്ടായിട്ടില്ലെന്നർത്ഥം. ഇപ്പനി.........വൾ=ഈ പനിമലയുടെ (ഹിമാലയത്തിന്റെ) മകളായ ഇവൾ, വേണ്ടാ വിവാദം=വാദം വേണ്ട, അവളെ=ലക്ഷ്മിയെ, ജയിക്കുമേ=ജയിക്കും നിശ്ചയം, എത്ര മഹാ.........വാൻ=എത്ര വലിയ ഭാഗ്യയോഗമുള്ളവനാണ്, അദ്രി.........മാൻ=പർവ്വതകുലരാജാവ്, ഇത്ഥം=ഇപ്രകാരം, നിനച്ചും ഉരച്ചും=വിചാരിച്ചും പറഞ്ഞും, അന്ന്=ആ ദിവസം, ഇച്ഛയാ=ഇച്ഛകൊണ്ട് (സ്വേച്ഛപോലെ), പോയി.........ക്കെയും=വന്നവരെല്ലാം പോയി, ചിത്തം=ആശ്ചര്യം, അവിടന്ന്=അവിടെനിന്ന്, പോയ.........ള്ളുവാൻ=പോയവരാരുടെ ചിത്തം (മനസ്സ്) കൊണ്ടുപോരെക്കൊള്ളുവാൻ ആളായില്ല (ശക്തരായില്ല). പോയവർ വിചാരിക്കുന്നു—കാറൊളികാന്തി=കാറിന്റെ ഒളിപോലെ ഒളി (തിളക്കം) ഉള്ള കാന്തി. കൂരിരുൾക്കൂന്തൽ=കൂരിരുട്ടുപോലെയുള്ള തലമുടി, ഭൂരി.........കടാക്ഷം=ഭൂരിയായ കാരുണ്യത്തിന്റെ ധാരയെ ഒഴുക്കുന്ന കടക്കൺനോട്ടം, ചാരു.........സം=ചാരു (മനോഹരം) ആയ മന്ദപുഞ്ചിരി, പാരം=ഏറ്റവും, ആന

അത്ര ശാസിച്ചിട്ടു ദൂരത്തു പോന്ന നാം
നീരസമായിനി നേരവും പോകുമോ?
ചെറ്റെന്നിനിയുമവിടേക്കു പോകുന്ന-
തൊട്ടല്ലലൌകികം നാളെയെന്നോ വരൂ."
വിഷ്ടപവാസികൾക്കിങ്ങനേ സന്തത-
മൊട്ടല്ലൊരൌത്സുക്യമെന്നേ പറയാവൂ.

നീരദശ്യാമളകോമളഗാത്രിയെ
മാറിലെടുത്തു പേർത്താമോദിച്ചുടൻ
പാരം ചുരന്ന മുലകൊടുത്താനനം
ചാരുസ്മിതം കണ്ടിരുന്നിതു മേനയും.
പുണ്യവാനായൊരു പർവ്വതരാജനും
കണ്ണുകൾകൊണ്ടു മകളെയും കണ്ടിരു-
ന്നന്തമില്ലാതൊരാനന്ദവാരാന്നിധൌ
മന്ദരംപോലെ മറിഞ്ഞു മുഴുകിനാൻ.

---

... ... ... ...ടുവ്=സന്തോഷിച്ചു നിന്നപ്പോൾ, അത്ര ... ... ... ...നാം=അത്ര നിർബ്ബന്ധിച്ചിട്ടാണ നാം അകലെ പോന്നതു? നീരസമായ്=രസമില്ലാതായി, ഇനി... ... ... ...കമോ=ഇനി നേരമെങ്ങനെ പോകും? ഒട്ടല്ലലൌകികം=തീരെ അലൌകികമാണെന്നർത്ഥം, വിഷ്ടപവാസികൾക്ക്=ലോകവാസികൾക്ക്, ഒട്ടല്ലാരൌത്സുക്യം=ഔത്സുക്യം (ഉൽകണ്ഠ) കുറച്ചല്ല. കന്യകയുടെ അടുക്കൽനിന്നു പോയവർക്കു വിരഹംകൊണ്ടു മനസ്സിൽ വലിയ അസ്വാസ്ഥ്യമുണ്ടായി എന്നു ഭാവം.

മേനയുടെയും ഹിമവാന്റെയും ആനന്ദം. കന്യകയുടെ നാമകരണം. നീരദ ... ... ...ത്രിയെ=നീരദം (മേഘം) പോലെ ശ്യാമവും കോമളവുമായിരിക്കുന്ന ഗാത്രത്തോടുകൂടിയവളെ (കന്യകയെ), മാറിലെ ... ... ...ത്ത്=ആലിംഗനംചെയ്ത്, ആമോദിച്ച്=സന്തോഷിച്ച്, ആനനം=മുഖത്തെ, ചാരുസ്മിതം=ചാരുവായ സ്മിതത്തോടുകൂടിയ (ആനനവിശേഷണം), പുണ്യവാനായ=സുകൃതിയായ, പർവ്വതരാജൻ=ഹിമവാൻ, അന്ത ... ... ... ...ന്നിധൌ=അറ്റമില്ലാത്ത ആനന്ദമാകുന്ന സമുദ്രത്തിൽ, മന്ദ ... ... ... ...കിനാൻ=മന്ദരം (മന്ദരമല) പോലെ മറിഞ്ഞു മുങ്ങി. മന്ദരം പണ്ട് സമുദ്രമഥ

കാലേ യഥോചിതം പുത്രിക്കു മന്നവൻ
കാളിയെന്നിങ്ങനേ പേരിട്ടു കൌതുകാൽ.
പാൎവ്വണചന്ദ്രാതിശായിമുഖി തന്നെ-
പ്പാൎവ്വതിയെന്നു വിളിപ്പരെല്ലാവരും.
മേനയാം ദേവി വിളിപ്പതുമയെന്നും,
മാനിനിമാരെല്ലാമുണ്ണിയുമയെന്നും.
നാരായണന്റെ ഭഗിനിയെന്നോൎക്കയാൽ
നാരായണിയെന്നു നാകനിവാസികൾ.
ദുൎഗ്രഹമാഹാത്മ്യശാലിനിയെന്നിട്ടു
ദുൎഗ്ഗയെന്നോതി മുനികളെല്ലാവരും.
സീമയില്ലാതഗുണഗണനിൎമ്മിത-
നാമസഹസ്രമവൾക്കായി മേൽക്കുമേൽ.

---

നാമസംഘത്തിൽ കടലിൽ മുഴുകിയെന്നു പുരാണപ്രസിദ്ധം. കാലേ = കാലത്തിങ്കൽ, യഥോചിതം = ഉചിതംപോലെ, മന്നവൻ = രാജാവു (ഹിമവാൻ), കാളി ............ട്ടു = കാളി എന്നു നാമകരണം ചെയ്തു, കൌതുകാൽ = കൌതുകം ഹേതുവായിട്ട്, പാൎവ്വ... ... ... തന്നെ = പാൎവ്വണചന്ദ്രനെ (വെളുത്ത വാവിലെ ചന്ദ്രനെ) അതിശയിക്കുന്ന മുഖത്തോടു കൂടിയവളെ, പാൎവ്വ ... ... ... വരും = പാൎവ്വതി എന്നാണ് എല്ലാവരും വിളിക്കുക പതിവ്, മേന... ... ...യെന്നും = മേനാദേവി ഉമയെന്നാണ് വിളിക്കുക, മാനി... ... ...യെന്നും = സ്ത്രീകളെല്ലാവരും ഉണ്ണിയുമ എന്നും വിളിക്കും. നാരായണന്റെ സഹോദരിയാകയാൽ — മായാദേവതി ശ്രീകൃഷ്ണാവതാരത്തിൽ ശ്രീകൃഷ്ണസോദരിയായി അവതരിച്ചുവെന്നുള്ള ശ്രീഭാഗവതകഥ ഇവിടെ അനുസന്ധേയമാകുന്നു. നാകാ ... ... ...സികൾ = നാകനിവാസികൾ (സ്വൎഗ്ഗവാസികൾ) നാരായണി എന്നു വിളിക്കുന്നു, ദുൎഗ്ര... ... ... ന്നിട്ടു = ദുൎഗ്രഹമായ (ഗ്രഹിപ്പാൻ പ്രയാസമുള്ളതായ) മാഹാത്മ്യംകൊണ്ടു ശോഭിച്ചുകൊണ്ടിരിക്കുന്നവൾ (ശോഭിക്കുന്നവൾ) എന്നു വിചാരിച്ച്, ദുൎഗ്ഗ... ... ...വരും = മഹൎഷിമാരെല്ലാം ദുൎഗ്ഗയെന്നു പറഞ്ഞു, സീമ ... ... ...സഹസ്രം = സീമയില്ലാത്ത (അതിരില്ലാത്ത) ഗുണഗണങ്ങൾ കൊണ്ടു നിൎമ്മിതമായ ആയിരം നാമങ്ങൾ (നാമസഹസ്രം), അവൾക്കായി = അവൾക്കുണ്ടായി. അവധിയില്ലാത്ത ഗുണഗണങ്ങൾ കാരണം പാൎവ്വതിക്ക് ആയിരം തിരുനാമമുണ്ടായി. ബ്രഹ്മാണ്ഡപുരാണാന്തൎഗ്ഗതമായ ശ്രീലളിതാസഹസ്രനാമസ്തോത്രം ഇവിടെ സ്മരണീയമാണ്. അതിൽ ദേവിയുടെ നാനാഗുണഗണങ്ങളെ പ്രതിപാദിക്കുന്ന ആയിരം നാമങ്ങൾ പറഞ്ഞിട്ടുണ്ട്.

നന്നായ്ക്കുളിപ്പിച്ചു മെയ്യും തൊടിയിച്ചു
കണ്ണെഴുതിച്ചു വയമ്പും കൊടുത്തുടൻ
പിന്നെ മുലയും കൊടുത്തു കിടത്തിനാർ;
കണ്ണുകൾക്കാനന്ദമെത്ര പറവതും?
ഒട്ടൊട്ടറിവും മമത്വവും തോന്നിച്ചു
ദൃഷ്ടിവിലാസങ്ങൾ ചട്ടററ പുഞ്ചിരി
നിശ്ചലഭാവവും കൈകാൽകുടച്ചിലു-
മിച്ഛ മുലയിലുൾക്കൊണ്ട കരച്ചിലും
അച്ഛനെന്നമ്മയെന്നോരോ സമയത്തി-
ലുച്ചാരണച്ഛായ തോന്നിച്ചൊരൊച്ചയും
നിച്ചലും കണ്ടങ്ങനുഭവിച്ചമ്മയു-
മച്ഛനും മററുള്ള ബന്ധുജനങ്ങളും
ഉച്ചൈരനാരതം വച്ചന്യകൌതുക-
മച്ചോ! രമിച്ചതുരച്ചാലൊടുങ്ങുമോ?

---

പാൎവ്വതിയുടെ ശൈശവത്തെ വൎണ്ണിപ്പാൻ തുടങ്ങുന്നു. നന്നായ് ............ പറവതും—കുളി, കുറി, കണ്ണെഴുത്തു, വയമ്പുകൊടുക്കൽ ഇവ ശിശുക്കളുടെ ദിനചൎയ്യയിൽ പതിവാണ്. വയമ്പു സേവിച്ചു മുല കുടിച്ചാൽ കുട്ടികൾ കുറെ നേരം കളിച്ചു കിടക്കും. അങ്ങനെയുള്ള സമയത്തു പാൎവ്വതി കണ്ണുകൾക്ക് അളവററ ആനന്ദമുളവാക്കി എന്നു സാരം. ഈ വരികളിൽ കവി ഒരു മലയാളത്തറവാട്ടിലെ ശിശുവിന്റെ സമ്പ്രദായത്തോടുകൂടിയാണ് പാൎവ്വതിയെ ചിത്രീകരിച്ചിരിക്കുന്നത്. ഒട്ടൊ............വിലാസങ്ങൾ—ചിലരോടുള്ള ദൃഷ്ടിവിലാസങ്ങൾ (നോട്ടങ്ങൾ) കണ്ടാൽ കുട്ടി ആളുകളെ അറിഞ്ഞുതുടങ്ങി എന്നും അമ്മ അച്ഛൻ എന്നിവരോടുള്ള മമത്വം (സ്നേഹം) കാണിക്കുന്നുണ്ടെന്നും തോന്നും. ചട്ടററ പുഞ്ചിരി=കറയില്ലാത്ത-അകൃത്രിമ മനോഹരമായ ചിരി, നിശ്ചലഭാവം=ഇളക്കമില്ലാത്ത സ്ഥിതി. അച്ഛ...... ..................ച്ചൊച്ച—ഓരോ സമയത്തു ഒച്ച കേട്ടാൽ അച്ഛനെന്നും അമ്മയെന്നും ഉച്ചരിക്കുന്നതിന്റെ ഛായ തോന്നും. നിച്ചലും=നിത്യവും, ഉച്ചൈഃ=ഉയരെ (ഏററവും), അനാരതം=എല്ലായ്പോഴും, വച്ചന്യകൌതുകം=അന്യകൌതുകം വെച്ച്, മററൊന്നിലും ആസക്തിയില്ലാതെ—അച്ചോ=അയ്യോ, രമിച്ചതു=രസിച്ചത്, ഉരച്ചാലൊടുങ്ങുമോ=പറഞ്ഞാലവസാനിക്കുമോ? കുട്ടിയുടെ ദൃഷ്ടിവിലാസങ്ങൾ മുതലായവ കണ്ട് അച്ഛനമ്മ

കണ്ണന്നാരെടുത്തു വഴുതിയെന്നാകിലോ
പൊന്നിവൻ വീഴാതെ വല്ല കണക്കിലും.
ചെററ മുലകുടിച്ചീടിനാലപ്പോഴേ
മുററത്തു പോവാനിവന്നു കൗതൂഹലം.
പല്ലവപുഷ്പാദി ചാരത്തു കാൺകിലൊ-
ന്നില്ലാ കൊതി; യങ്ങു ദൂരത്തു കണ്ടതിൽ.
നെല്ലുമരിയുമുമിയുമിരിപ്പതു
നല്ല രസമിവന്നേകീകരിക്കയിൽ.
പല്ലു നാലഞ്ചുണ്ടു വന്നിട്ടതുകൊണ്ടു
കല്ലും കടിപ്പാൻ മടിയില്ല കിട്ടുകിൽ.”
ഇങ്ങനെ കൌതുകവാത്സല്യസംഭ്രമാ-
ലംഗനമാർകളോടമ്മ പറകയും
തിങ്ങിന മോദാലവർ ചെന്നോടുകയു-
മിംഗിതം ചൈതന്യമേറെറാന്നു കാൺകയും;
മണ്ടി മറെറങ്ങാനും കൊണ്ടുകളിപ്പിച്ചു
കൊണ്ടുവന്നമ്മതൻ കൈയിൽ കൊടുക്കയും
കൊഞ്ചിയും വച്ചുമെടുത്തു കളിപ്പിച്ചു-
മഞ്ചുമാസം കഴിഞ്ഞന്നു ഗിരിവരൻ

---

നിന്നോർ (നോക്കി നിന്നവർ) അപായങ്ങൾ (അപകടങ്ങൾ) നോക്കിയ നിവൃത്തിയുമുള്ള. വഴുതിയെന്നാകിലോ=തെററിയാൽ. വല്ല കണക്കിലും=വല്ല വിധത്തിലും, കൗതൂഹലം=കൌതുകം, പല്ലവപുഷ്പാദി=പല്ലവം (തളിർ) പുഷ്പം മുതലായത്, ചാര............കൊതി=അടുത്തു കണ്ടാൽ കൊതിയില്ല, അങ്ങു ...............ണ്ടതിൽ=ദൂരത്ത് കണ്ടതിൽ ആണ് കൊതി, നെല്ലു............ ............ക്കയിൽ=നെല്ലും അരിയും ഉമിയും കണ്ടാൽ അവ ഒന്നിച്ചു കൂട്ടുന്നതിൽ (ഏകീകരിക്കയിൽ) ഇവന്നു വലിയ രസമാണ്. കല്ലും............ ട്ടുകിൽ= കല്ലു കിട്ടിയാൽ അതും കടിപ്പാൻ മടിക്കയില്ല. ഇങ്ങനെ=“മടിയില്ല കിട്ടുകിൽ” എന്നവരെപ്പറഞ്ഞ വിധം. കൌതു..................ഭ്രമാൽ= കൌതുകവും വാത്സല്യവും ഹേതുവായുള്ള സംഭ്രമത്താൽ, അംഗനമാർകളോട് =സ്ത്രീകളോട്, മോദാൽ=സന്തോഷത്താൽ, ഇംഗിതം=അന്തർഗ്ഗതം (ആശയം) അഞ്ചുമാസം കഴിഞ്ഞന്ന് = ആറാംമാസത്തിൽ, ഗിരിവരൻ = ഹിമവാൻ,

സവ്യാപസവ്യദിഗ്ഭേദവിഭാഗവു-
മുറ്റീയശോദാസുതന്നുളവായ്‌വന്നു.
കങ്കണകിങ്കിണീകാഞ്ചികാനൂപുര-
ബന്ധംക്വണിതാകൃഷ്ടസർവ്വലോകാന്തരാ
ങ്കണംതോറുമങ്ങാളീസമാവൃതാ
രിംഖണം ചെയ്തു കളിച്ചു തതഃപരം.

അവ്വണ്ണമാണ്ടു രണ്ടെത്തിയനന്തരം
സൌവർണ്ണമാടയും ചാർത്തി ശ്രീമേനിമേ.
അഞ്ജനവർണ്ണന്നു ചേർന്നതിതെന്നിട്ടു
മഞ്ഞത്തുകിൽ പലതും വച്ചു കാഴ്ചയും.
വച്ചുമൊളിച്ചുമെടുത്തുമടുത്തുമ-
ങ്ങൊച്ചേലയെല്ലാം മുഷിച്ചീല നിച്ചലും.
അച്ഛന്റെ മടിയിൽച്ചെന്നിരുന്നുകൊ-
ണ്ടിച്ഛ പറഞ്ഞു ലഭിച്ചുകൊള്ളും സദാ.

---

ങ്ങം, നിഷ്പ്രാ.........ത്തിലും=എല്ലാവരിലും നിഷ്പ്രജ്ഞരായ കന്നു, സവ്യാ.........ഗം=സവ്യ (ഇടത്തു്) വും അപസവ്യ (വലത്തു്) വുമായ ദിക്കുകളുടെ ഭേദവിഭാഗം (തിരിച്ചറിവ്), ഉറ്റീ.........തന്നു=പുത്രരാജപുത്രിക്ക്, ഉള.........ന്നു=ഉണ്ടായി. കങ്ക.........ന്തരാ=കങ്കണം (കൈവള) കിങ്കിണി (കിങ്ങിണി) കാഞ്ചിക (അരഞ്ഞാണ്) നൂപുരം (തള) ഇവയുടെ ക്വണിതം (കിലുക്കം) കൊണ്ട് സർവ്വലോക (ജനം) ങ്ങളുടെ അന്തരത്തെ ആകർഷിച്ചവളായിട്ട്. അങ്കണം തോറും=മുററമെല്ലാം, ആളീസമാവൃതാ=ആളി (തോഴി) കളാൽ ചുററപ്പെട്ടവളായിട്ട്, രിംഖ.........ച്ചു=ഓടിക്കളിച്ചു, തതഃ പരം=അതിന്നു മേൽ.

ബാല്യലീല--എഴുത്തിനുവെപ്പ്--ചൌളം--കർണ്ണവേധം.

അവ്വ.........ന്തരം=അങ്ങനെ രണ്ടു വയസ്സു കഴിഞ്ഞതിന്നുശേഷം, സൌവ.........മിനേ=തിരുമേനിയിൽ സ്വർണ്ണമയമായ ആട (പൊൻകസവുപുടവ) ഉടുപ്പിച്ചു, അഞ്ജന.........ന്നിട്ടു=കറുത്ത നിറമുള്ളവന്നു മഞ്ഞത്തുകിലാണു ചേർന്നതെന്നു കരുതി. മഞ്ഞത്തുകിൽ.........യും=പലതരം മഞ്ഞവസ്ത്രം കാഴ്ചവെച്ചു, വച്ചു.........നിച്ചലും=ഒരു വസ്ത്രക്കഷ്ണം കൂടി ദിവസംതോറും മുഷിപ്പിച്ചില്ല, അച്ഛ.........

സമ്മോദസല്ലാപഭേദങ്ങളും ചെയ്തുകൊ-
ണ്ടമ്മയ്ക്കുമുന്മേഷമുള്ളിൽ വിളയിക്കും.
നിത്യവും വന്നു സേവിക്കുന്നവർക്കെല്ലാം
ഹൃദ്യവസ്തുക്കൾ കൊടുക്കുമയന്ത്രിതം.
നൃത്തഗീതാദികൾ ചെയ്തു സേവിച്ചുകൊ-
ണ്ടപ്സരസ്ത്രീകൾ പോവാൻ തുടങ്ങും വിധൌ
അപ്പനോടച്ചെവി തന്നിലറിയിച്ചു
പൊൽച്ചേലകഞ്ചുളീദിവ്യാഭരണാദി
വിശ്രാണനം ചെയ്തു നാളെ വരികെന്നു
വിശ്വൈകമാതാവയച്ചാളവർകളെ.
എത്രയും പ്രീതിപൂണ്ടങ്ങവർ പോയാലൊ-
രുദ്യോഗമാളിമാരോടുമൊരുമിച്ചു
നിത്യമായ്ക്കണ്ടതും കേട്ടതും കുതുകാൽ
നൃത്തഗീതാദ്യമനുകരിച്ചീടുവാൻ.

---

……………………സമാ=അപ്പന്റെ മടിയിൽ ചെന്നിരുന്ന് ഓരോ ഇഷ്ട (ഇഷ്ട വസ്തു) പറഞ്ഞു മേടിക്ക-, സമ്മോ……………………ഭേദങ്ങൾ=പലവിധമുള്ള സന്തോഷസംഭാഷണങ്ങൾ, ഉന്മേഷം=ആനന്ദം, വിളയിക്കും=വർദ്ധിപ്പിക്കും, നിത്യ……………………വും=പതിവായി തന്നെ വന്നു സേവിക്കുന്നവർക്കെല്ലാം, ഹൃദ്യവസ്തുക്കൾ=ഹൃദയത്തിനു പ്രീതികരങ്ങളായ പദാർത്ഥങ്ങൾ, അയന്ത്രിതം (ക്രി. വി.) = തടവുകൂടാതെ, നൃത്തഗീതാദികൾ=ആട്ടം, പാട്ട് മുതലായവ, അപ്സരസ്ത്രീകൾ=ദേവസ്ത്രീകൾ. അമൃതമഥനാവസരത്തിൽ അപ്പുകളിൽ (ജലത്തിൽ) നിന്നു പൊങ്ങിയവരാകകൊണ്ടും വെള്ളത്തിൽ കളിക്കുവാൻ വലിയ താല്പര്യമുള്ളവരാകകൊണ്ടും അപ്സരസ്സുകൾ എന്നു പേർ വന്നു. പോവാൻ……………………വിധൌ=പോവാൻ ഭാവിക്കുമ്പോൾ, അപ്പനോ……………………യിച്ചു= അപ്പനോടു സ്വകാര്യമായിപ്പറഞ്ഞു, പൊൽ……………………ണാദി=പൊൽച്ചേലം—കസവുവസ്ത്രം, കഞ്ചുളി—സ്തനാവരണം, ദിവ്യാഭരണം മുതലായതു്. വിശ്രാണനം ചെയ്തു=കൊടുത്തു്, വിശ്വൈകമാതാവു്=ലോകങ്ങൾക്കെല്ലാം ഒരേ അമ്മയായവൾ, അവർകളെ=അവരെ. അപ്പനോടു പറഞ്ഞു സമ്മാനം കൊടുപ്പിക്കുന്നതു് ദേവിക്ക സേവകജനങ്ങളിലുള്ള വാത്സല്യത്തിന്റെ സൂചകം, അവർ പോയാൽ=അപ്സരസ്ത്രീകൾ പോയാൽ, ഒരുദ്യോഗം=ഒരുത്സാഹമുള്ള-

തച്ചരിതങ്ങളൊട്ടമ്മതൻ മുമ്പിലാ-
മച്ഛനറിയരുതെന്നുണ്ടു നിശ്ചയം.
തൽക്ഷണമക്കോപ്പറിഞ്ഞു പത്നീമുഖാ-
ദക്ഷീണവാസനാം വിദ്യാസു താം സുതാം
ശിക്ഷയിഷ്യൻ പിതാ നന്മുഹൂർത്തത്തിങ്ക-
ലക്ഷരാദ്യാസമഭ്യാസങ്ങളിൽത്തുടങ്ങിനാൻ.
സർവ്വലിപികൾ പഠിച്ചു ദ്രുതമുട-
നഷ്ടവയസ്സിങ്കലിറക്കി തിരുമുടി.
ഉർവ്വരാഭർത്താവു താനേ ഗ്രഹിപ്പിച്ചു
സർവ്വസംഗീതസാഹിത്യകലകളെ.
വാസനയെല്ലാററിനും കണ്ടു പ്രീതനായ്;
വേധനം ചെയ്തു കാതേഴാം വയസ്സിങ്കൽ

---

തോഴിമാർ=സഖിമാർ, കളിച്ചിൽ=കളിക്കുമ്പോൾ, നൃത്തഗീതാദ്യം=ആട്ടം, പാട്ടു മുതലായത്, അനുകരിച്ചീടുവാൻ=അതുപോലെ ചെയ്വാൻ. അപ്പുരസ്ത്രീകൾ പോയാൽ സഖിമാരോടുകൂടി അവർ ചെയ്ത ആട്ടവും പാട്ടും അനുകരിക്കുന്നതിൽ പാർവ്വതിക്ക വലിയ ഉത്സാഹമായിരുന്നു. തച്ച......... ......മുമ്പിലാം=ആ പ്രവൃത്തികൾ മിക്കതും അമ്മയുടെ മുമ്പിലാണ്; അച്ഛനറിയുന്നതിൽ കാച്ചു ഭയമുണ്ട്. തൽക്ഷണം=ആസമയം, അക്കോപ്പ്=ആ മട്ട്, അറി.... ......മുഖാൽ=പത്നിയുടെ മുഖത്തുനിന്നറിഞ്ഞിട്ട്, അക്ഷീ.........താം (വിദ്യാസു അക്ഷീണവാസനാം താം സുതാം)=വിദ്യകളിൽ അക്ഷീണമായ വാസനയോടുകൂടിയ ആ പുത്രിയെ, ശിക്ഷയിഷ്യൻ=ശിക്ഷിപ്പാൻ (അഭ്യസിപ്പാൻ) പോകുന്ന, പിതാ=അച്ഛൻ, നന്മുഹൂർത്തത്തിങ്കൽ=നല്ല മുഹൂർത്തത്തിൽ, അക്ഷ.........ങ്ങിച്ചു=അഞ്ചാംവയസ്സിൽ എഴുത്തിനിരുത്തി എന്നർത്ഥം, സർവ്വലിപികൾ=എല്ലാ അക്ഷരങ്ങളും, ദ്രുതം (ക്രി. വി.)=ഉറപ്പോടുകൂടി, അഷ്ടവയസ്സിങ്കൽ=എട്ടാംവയസ്സിലെന്നർത്ഥം, ഇറക്കി തിരുമുടി=ചൌളം കഴിച്ചു എന്നർത്ഥം. ഉർവ്വരാഭർത്താവ്=ഭൂപതി-ഹിമവാൻ, താനേ=താൻതന്നെ, പഠിപ്പി............കളെ=എല്ലാ സംഗീതകലകളേയും സാഹിത്യകലകളേയും പഠിപ്പിച്ചു. വാസനയെല്ലാററിനും കണ്ടു പ്രീതനായ്—പഠിക്കുന്ന വിഷയങ്ങളിൽ വാസനയുള്ളതിനെ കണ്ടാൽ പ്രീതി തോന്നുമല്ലോ. വേധനം.........സ്സിങ്കൽ=ഏഴാംവയസ്സിൽ കാതു കുത്തി. പാട്ടിൽ പഴപ്പിച്ചുണ്ടാ

പാട്ടിൽപ്പഴിപ്പിച്ചുണക്കിക്കരടിട്ടു;
നീട്ടിത്തുടങ്ങീ തിരുമുടി മെല്ലവേ.

ചൊല്ലിക്കൊടുക്കുന്നതേകവാരം തദാ
കില്ലില്ലവർക്കു പഠിയ്ക്കുമതപ്പൊഴേ.
ഇല്ലാ മറവിയും സംശയലേശവും;
കല്ലിന്മേലുള്ള കീറ്റിന്നതു തുല്യമാം.
കേൾപ്പാൻ കൊതിപ്പവർ കേട്ടാൽ ഗ്രഹിച്ചുകൊ-
ണ്ടോർപ്പവർ താനേ വികല്പവും തീർപ്പവർ;
താൽപര്യമതിൻ തത്ത്വവും കാണ്മവർ;
നൈപുണ്യമെന്തു തദഭ്യാസസമ്പദാം?
ലക്ഷസംഖ്യം തദാ ഗന്ധർവ്വകിന്നര-
യക്ഷവിദ്യാധരരാജകുമാരിമാർ

---

കരടിട്ടു—കാതു പഴിപ്പിച്ചു നീട്ടുന്നതും കരടിടുന്നതും പണ്ടു പതിവായിരുന്നു. (കരടു=കന്യകമാരണിയുന്ന കർണ്ണാഭരണം). നീട്ടി...............മെല്ലവേ= പതുക്കെ തലമുടി വളർത്തിത്തുടങ്ങി.

വിദ്യാഭ്യാസം — സവിസ്താരം. ഏകവാരം=ഒരു പ്രാവശ്യം, കില്ലില്ല=സംശയമില്ല, സംശയലേശം=സംശയത്തിന്റെ ലേശം, കല്ലിന്മേലുള്ള കീറ്റ്=ശിലാരേഖ (കീറ്റ്=എഴുത്ത്, വര.) ഒരിക്കൽ പഠിച്ചുകഴിഞ്ഞതു ഒരിക്കലും മനസ്സിൽ നിന്നു പോകയില്ലെന്നർത്ഥം. കേൾപ്പാൻ കൊതിപ്പവർ= അറിയേണ്ട വിഷയങ്ങളെ ഗുരുമുഖത്തുനിന്നു കേൾപ്പാനാഗ്രഹിക്കുന്നവർ. ഇതുകൊണ്ടു ശുശ്രൂഷ എന്ന ഗുണത്തെപ്പറഞ്ഞിരിക്കുന്നു. കേട്ടാൽ ഗ്രഹിച്ചുകൊണ്ടോർപ്പവർ=കേട്ടാലുടൻ ഗ്രഹിച്ചു് ഓർക്കുന്നവർ. ഇതുകൊണ്ടു ശ്രവണം, ഗ്രഹണം, ധാരണം എന്നീഗുണങ്ങൾ സൂചിപ്പിച്ചിരിക്കുന്നു. താനേ വികല്പവും തീർപ്പവർ=തങ്ങൾതന്നെ സംശയത്തെ പരിഹരിക്കുന്നവർ. ഇതുകൊണ്ടു വിജ്ഞാനം, ഊഹം, അപോഹം എന്ന ഗുണങ്ങൾ പറയപ്പെട്ടു. താൽപര്യമതിൻ തത്ത്വവും കാണ്മവർ=താൽപര്യാർത്ഥവും തത്ത്വാർത്ഥവും കണ്ടറിയുന്നവർ. ഇതുകൊണ്ടു തത്ത്വം എന്ന ഗുണം പറയപ്പെട്ടു. നൈപുണ്യ... ... ...സമ്പദാം= അവരുടെ അഭ്യാസസമ്പത്തുകൾ—അഭ്യാസഗുണങ്ങൾ—ക്കു നിപുണത എന്തിനു? നിപുണതയില്ലെന്നർത്ഥം. ശുശ്രൂഷാശ്രവണാദികളായി മുകളിൽ കാണിച്ചവയാണു അഭ്യാസഗുണങ്ങൾ. ലക്ഷസംഖ്യം=ലക്ഷംപേർ, തദാ=അപ്പോൾ, ഗന്ധർവ്വ..........രിമാർ=ഗന്ധർവ്വന്മാർ, കിന്നരന്മാർ, യക്ഷന്മാർ, വിദ്യാധരന്മാ

ശിക്ഷാദിശിക്ഷാദിസൽഗുണദക്ഷന്മാർ;
പക്ഷപാതംപൂണ്ട,വരിലെല്ലാരിലും
ഒട്ടല്ല വാത്സല്യകാരുണ്യമുള്ളില-
ക്കൊട്ടല്ലവർക്കിങ്ങോട്ടും പ്രതിപത്തി.
സഖ്യം സഖികൾ ചേടീത്വം സഖീത്വവും
മുഖ്യസംബന്ധമിയന്നവരതിൽ
ഒട്ടൊട്ടറിഞ്ഞുതാൻ മുട്ടക്കളിച്ചുന്ന
വിട്ടുപോകാതെ സഹോദരസ്നേഹനാ
പൂഴിക്കളത്തിലെഴുത്തുപാഠത്തിലും
തോഴികളായിപ്പലതരത്തിലും
എന്നതിൽവച്ചു വിശേഷിച്ചു തൽഗുണ-
മൊന്നിലേ സക്തന്മാരായിതു രണ്ടുപേർ.

---

ന്മാർ എന്നു വരുടെ രാജകുമാരന്മാരുടെ പുത്രിമാർ. | ശിക്ഷാദി.........ക്ഷന്മാർ= ശിക്ഷാദികളുടെ അതായതു ശിക്ഷ, കല്പം, വ്യാകരണം മുതലായ വിദ്യകളുടെ ശിക്ഷ (അഭ്യാസം) മുതലായവയിൽ സൽഗുണങ്ങളുംകൊണ്ടു ദക്ഷന്മാർ (നിപുണന്മാർ) ആയവർ, പക്ഷപാതം=സ്നേഹാതിശയം, പൂണ്ട്=വഹിച്ചു്. ശിക്ഷാദികൾ പഠിക്കുന്നതിനു ഗന്ധർവ്വരാജകുമാരിമാർ അനവധി പേർ വന്നു പാർവ്വതിയിൽ സ്നേഹാതിശയത്തോടുകൂടി വസിച്ചുവെന്നർത്ഥം. അവരിലെല്ലാരിലും=ആ രാജകുമാരിമാരിലെല്ലാം, ഒട്ടല്ല=കുറച്ചല്ല, വാത്സല്യകാരുണ്യം=സ്നേഹത്തോടുകൂടിയ ദയ (സ്നേഹവും ദയയും), പ്രതിപത്തി=താൽപര്യം. പാർവ്വതിക്കു അവരിൽ സ്നേഹകാരുണ്യങ്ങളും അവർക്കിവളിൽ പ്രതിപത്തിയും കുറച്ചൊന്നുമല്ല. സഖ്യം=സഖീത്വം, സഖികൾ ചേടീത്വം=സഖികൾ ചേടി (ദാസി) എന്ന ഭാവം. സഖീത്വം=(സഖികൾ) സഖി എന്ന ഭാവം, മുഖ്യസംബന്ധം=പ്രധാനമായ ബന്ധം, ഇയന്നവരും=ഉള്ളവരും, അതിൽ=അതിലുണ്ടു്. അവരിൽ പാർവ്വതിയുടെ സഖികളും, സഖികളുടെ ചേടികളും, ദാസികളും മുഖ്യമായ ബന്ധമുള്ളവരും ഉണ്ടായിരുന്നു. ഒട്ടൊട്ടറിഞ്ഞു=ഏറക്കുറെ അറിഞ്ഞു, മുട്ടെ=മുഴുക്കെ, സഹോദരസ്നേഹനാ=സഹോദരസ്നേഹത്തോടുകൂടി, പൂഴിക്കളത്തിൽ=പൂഴി കളിക്കുന്ന സ്ഥലത്തു്, എഴുത്തുപാഠത്തിൽ=എഴുത്തു പഠിക്കുന്നതിൽ. തോഴികളായി=സഖികളായി, പലതരത്തിലും=പലതരങ്ങളിലും, തൽഗുണമൊന്നിലേ=അവരുടെ ഗുണമൊന്നിൽ മാത്രം, സക്തന്മാർ=സക്തിയുള്ളവർ. മേൽപ്പറഞ്ഞ സംബന്ധം കുറെയൊക്കെ അറിഞ്ഞു പാർവ്വതിയെ പിരിയാതെ സോദരസ്നേഹത്തോടുകൂടി കളിയിലും പഠിപ്പിലും തോഴിമാരായി വള

ഒന്നു വിജയയെന്നന്യ ജയയെന്നും
ധന്യധന്യേ ദിവ്യകന്യേ ഉളളെ ചാതേ.
തന്നെ നിഴൽപോലെയെന്നുമേ കാത്തവർ
സന്നിധിയീന്നൊരുനേരം പിരിയാതെ;
താതൻ മടിയിലേ താൻ ചെന്നിരിക്കിലോ
പാദം തൊഴുതങ്ങു താഴത്തു വാഴ്വവർ;
കർമ്മകുശലമാരമ്മയ്ക്കുമിഷ്ടമാർ
നർമ്മനിപുണമാർ നിർമ്മലചിത്തമാർ;
വിദ്യാവിനോദേ വിദഗ്ദ്ധമാരെത്രയും
ഉദ്യാഭിമാനം വിടാതെ നടപ്പവർ;
പൌരുഷദൈവസമ്പത്തുകളോ നല്ല
ചാരുതാസൌഭാഗ്യസിദ്ധികളോ യഥാ

---

രപ്പെട്ടവരെങ്കിലും അവരിൽ വച്ചു രണ്ടുപേർ അവളുടെ ശുശ്രൂഷയിൽ അത്യന്തം ആസക്തകളായിട്ടുണ്ടായിരുന്നു. അവർ ആരെന്നു പറയുന്നു—ഒന്നു വിജയ; അന്യ (മററവൾ) ജയ. ധന്യധന്യേ=ഏററവും ധന്യമാരായ്, ദിവ്യകന്യേ=ദിവ്യകന്യകമാരായ, ഉളെള ചാതേ=അവരിരുവരും. വിജയയേയും ജയയേയും വർണ്ണിക്കുന്നു—തന്നെ ............അവർ=പാർവ്വതിയെ നിഴൽപോലെ എല്ലാകാലത്തും പിൻപററുന്നവരാണവർ, സന്നിധിയീ ...... ......യാതെ=ഒരു സമയവും സന്നിധിയിൽ (സമീപത്തിൽ) നിന്നു പിരിയാതെ, താതൻ............ ...വ്വവർ=പാർവ്വതി അച്ഛന്റെ മടിയിൽ ഇരിക്കുമ്പോൾ കാൽ വണങ്ങി അവർ താഴത്തിരിക്കും. കർമ്മകുശലമാർ=പ്രവൃത്തികളിൽ സാമർത്ഥ്യമുള്ളവർ, അമ്മ ............ഷ്ടമാർ=മേനാദേവിക്കു പ്രിയപ്പെട്ടവർ, നർമ്മ ........ മാർ=നർമ്മങ്ങളിൽ (നേരമ്പോക്കുകളിൽ) സാമർത്ഥ്യമുള്ളവർ, നിർമ്മ...... മാർ=ശുദ്ധമായ മനസ്സോടുകൂടിയവർ, വിദ്യാ ............ത്രയും=വിദ്യയെക്കൊണ്ടുള്ള വിനോദത്തിൽ ഏററവും വൈദഗ്ദ്ധ്യമുള്ളവർ, ഉദ്യാ ............പ്പവർ=ഉദ്യോഗമാണെന്നുള്ള വിചാരം (അഭിമാനം) വിടാതെ പെരുമാറുന്നവർ, പൌരു......... കളോ=പൌരുഷങ്ങളും (പുരുഷപ്രയത്നംകൊണ്ടുണ്ടായവ) ദൈവങ്ങളുമായ സമ്പത്തുകൾ, ചാരു......... ദ്ധികളോ=ചാരുത (സൌന്ദര്യം) സൌഭാഗ്യം (പ്രിയതപം) എന്നിവയുടെ സിദ്ധികൾ, യഥാ=എന്നപോലെ. സഖിമാർ പാർവ്വതിയുടെ പൌരുഷദൈവസമ്പത്തുകളും സൌന്ദര്യസൌഭാഗ്യസിദ്ധികളുമാ

കണ്ണു കൈകാൽ ചെവിയെണ്ണമിരട്ടിയാ-
യെന്നു തോന്നുംവണ്ണമുണ്ണിയുമയ്ക്കഹോ!

നിത്യവും കാലേ കുളിച്ചു നിയമേന
ഹൃദ്യം ചെറുചേല ചാർത്തിക്കുറിയിട്ടു
ഭക്തിയോടെ ശിവപൂജാ നമസ്കാര-
മിത്യാദി കൃത്യങ്ങളോരോ വ്രതങ്ങളും
വിദ്യാപരിശ്രമം വിപ്രസഭാജനം
മദ്ധ്യേ കളികളുമിത്തരമുള്ളതും.
കൃത്യങ്ങളോരോന്നു വേണ്ടുന്നതെന്നിയേ
വ്യർത്ഥമരക്ഷണം പോലുമില്ലാതെയായ്.
ചിന്നിച്ചിതറിച്ചുരുണ്ടിരുൾക്കുന്തളം
പിന്നിൽക്കഴുത്തു കവിഞ്ഞു വളരവേ
പൊന്നിൻമണിക്കുരടിട്ടിരുകാതിലും
മിന്നും മണിമോതിരം പൂണ്ട കണ്ഠവും,

---

ണോ എന്നു തോന്നുമെന്നർത്ഥം പ്രകാശിച്ചിരിക്കുന്നു. കണ്ണു ... ... ... ... ... മയ്ക്ക്=ഉണ്ണിയുമയ്ക്കു കണ്ണും കൈയും കാലും ചെവിയും എണ്ണത്തിൽ ഇരട്ടിയായോ എന്നു തോന്നുമാറിരിക്കുന്നു. സഖികൾ പാർവ്വതിയോട് എല്ലാംകൊണ്ടും തുല്യമാരാണ് എന്നർത്ഥം.

പാർവ്വതിയുടെ ദിനചര്യ — അംഗവർണ്ണന. കാലേ=കാലത്ത്, നിയമേന=നിയമത്തോടെ (പതിവായിട്ട്), ഹൃദ്യം=മനോഹരമായ, ഇത്യാദി കൃത്യങ്ങൾ=എന്നു തുടങ്ങിയ പ്രവൃത്തികൾ, വ്രതങ്ങൾ=ഉപവാസാദികൾ, വിദ്യാപരിശ്രമം=വിദ്യകളിലുള്ള പ്രയത്നം, വിപ്രസഭാജനം=വിപ്രന്മാരുടെ സഭാജനം (പൂജനം), ഭൃത്യസംഭാവനം=ഭൃത്യന്മാരുടെ സംഭാവനം (സന്മാനിക്കൽ). മദ്ധ്യ ... ... ... ളും=ഇടയിൽ കളികളും, കൃത്യ ... ... ... നിയേ=ഇതാതിൽ വേണ്ടുന്നതായ കൃത്യങ്ങളൊഴികെ, വ്യർത്ഥ ... ... ... യായ്=വ്യർത്ഥം (വെറുതെ) ആയിട്ട് അരക്ഷണം പോലും ഇല്ലാതെകണ്ടായി, ചിന്നി ... ... ... ... ... ... ... ... ളരവേ=ഇരുണ്ടുനിറമായ തലമുടി ചിന്നി (പിന്നി) ച്ചിതറിച്ചുരുണ്ടു കഴുത്തിനു താഴെവരെ വളർന്നപ്പോൾ, പൊന്നിൻ ... ... ... ... ... തിലും=പൊന്നുകൊണ്ടും രത്നംകൊണ്ടുമുള്ള കുരടു രണ്ടു കാതിലുമിട്ട്, മിന്നും ... ... ... ... ണ്ഠവും=മിന്നുന്ന മണിമയമായ മോതിരമണിഞ്ഞ കഴു

ഹേമാംഗുലീയങ്ങ-<br>
ളരവാളം ചേർന്നതിക്കോമളം കൈയിണ;<br>
സഞ്ജാതഗുഞ്ജാശ്ശങ്കാങ്കുരം കുചം<br>
പൊൻചായമായ തിരുവുടയാടയും;<br>
മഞ്ജുരണിതകാഞ്ചി പാദകടകവും<br>
ശിഞ്ജാനമാകവേ സഞ്ചാരചാതുരി<br>
കണ്ടവർക്കെല്ലാം കുതൂഹലവിസ്മയം<br>
പാരമതിലേറയുമുണ്ടായിതന്നഹോ,<br>
കണ്ടവർ കൊണ്ടാടിയോരോന്നു ചോദിക്കിൽ<br>
മിണ്ടാതെ നില്ക്കും; കുറയപ്പറകിലാം;<br>
ലജ്ജാവിവശതയുള്ളിൽ മുഴുച്ചിതു<br>
തച്ചാതിഗൂഢമൊളിച്ചായി ഭാവവും.

---

ളും. കന്യകമാരുടെ കണ്ഠാഭരണം മോതിരമാകുന്നു. ഹേമാംഗുലീയങ്ങൾ = തങ്കമോതിരങ്ങൾ, അരവാളം = അരയ്ക്കാവുന്നരഞ്ഞാണം, കൈയിണ = ഇരു കൈകൾ, സഞ്ജാ ............ കുചം = സഞ്ജാതമായ (ഉണ്ടായ) ഗുഞ്ജാശ്ശങ്ക (ഗുഞ്ജാഫലമോ = കുന്നിക്കുരുവിന്റെ പകുതിയോ എന്ന ശങ്കയുടെ അങ്കുരത്തോടുകൂടിയ അതായതു കുന്നിക്കുരുവിന്റെ പകുതിയോ എന്ന ശങ്ക തോന്നിക്കുന്ന കുചം. പൊൻചാ ......... ..യാട = പൊൻചായമിട്ട ഉടുപുടവ, മഞ്ജു.... ....ഞ്ചി = മനോഹരമായ രശനാഞ്ചി, പാദകടകം = പാദസരം, ശിഞ്ജാനമാക ............ തുരി = ശിഞ്ജാനം (കിലുങ്ങുന്നതു) ആയിരിക്കുന്ന നടത്തം, കുതൂഹലവിസ്മയം = കൗതുകവും ആശ്ചര്യവും, പാരമതിലേറയും = പണ്ടത്തെക്കാളധികം. പിൻകഴുത്തിൽ കവിഞ്ഞ തലമുടിയും പൂണ്ടു. കണ്ഠത്തിൽ മോതിരവും കെട്ടി, പാതി കുന്നിക്കുരുവോളം ഉയന്നിട്ടു കുചവുമായി, പൊൻപട്ടുടുത്തു, ആഭരണങ്ങൾ കിലുങ്ങുമാറുള്ള പാർവ്വതിയുടെ നടത്തം കാണികൾക്കു പൂർവ്വാധികം ആകർഷിച്ചുവെന്നു സാരം. കണ്ടവർ ............ കിലാം = പാർവ്വതിയെ കണ്ടവർ പ്രശംസിച്ചു വല്ലതും ചോദിച്ചാൽ ഒന്നുകിൽ മൗനമായിരിക്കും; അല്ലെങ്കിൽ കുറെ അധികം പറഞ്ഞുവെന്നും വരാം. ലജ്ജാ ............ ച്ചിതു = ലജ്ജകൊണ്ടുള്ള വിവശതയും (പാരവശ്യം) ഉള്ളിൽ മുഴുത്തു, തച്ചാ ............ വവും = അതിനെ (തൽ + ച) അതിഗൂഢമാംവണ്ണം ഒളിച്ചുകൊണ്ടായി പാർവ്വതിയുടെ ഭാവം.

ഒന്നുരണ്ടാണ്ടുടനിങ്ങനേ ചെന്നപ്പോൾ
വന്നിതു കാലം വയോരാജിമദ്ധ്യഗം.
ഈശചരക്ലിപ്തക്രമാതിക്രമം വെടി-
ഞ്ഞാശ്രയിച്ചംഗം ചരാചരദേഹിനാം
ഭ്രാന്തികൊണ്ടുണ്ടായ താന്തി പോക്കീടുവാൻ
താൻ തീരുറച്ചാനിതു നല്ലതെന്നവൻ.
വന്നു ഹിമഗിരികന്യകാമാസാദ്യ
വന്ദനംചെയ്തു കാലുന്നതകൈതൊഴുംകാൽ
"എന്നെയുമെന്നമ്മ ലാളിച്ചുവാഴിക്കെ"-
ന്നാദരം വന്നങ്ങിരന്നു നിന്നു ചിരം
"നിന്നുടലെന്നുടെ രാജ്യമായ്ക്കൊള്ളുവാൻ
വന്നേനവകാശി ഞാനിനിമേലെന്നും.

---

ബാല്യംകഴിഞ്ഞു യൌവനമാരംഭിക്കുന്നതിനെ വർണ്ണിക്കുന്നു. ഒന്നു.................................................മദ്ധ്യഗം= ഇങ്ങനെ ഒന്നു രണ്ടു സംവത്സരം കഴിഞ്ഞപ്പോൾ വയോരാജികളുടെ (വയസ്സുകളുടെ) നടുവിലുള്ള കാലം അതായതു യൌവനം വന്നു (ബാല്യം, യൌവനം, വാർദ്ധക്യം ഈ മൂന്നു വയസ്സുകളിൽ യൌവനമാണല്ലോ മദ്ധ്യഗം) ഈശച......................................ഹിനാം=ഈശചരക്ലിപ്തമായ ക്രമത്തിന്റെ അതിക്രമം വെടിഞ്ഞു് (ആക്രമത്തെ ലംഘിക്കാതെ) ചരാചരദേഹികളുടെ അംഗത്തെ ആശ്രയിച്ചിട്ടു്. ഭ്രാന്തി..........................................തെന്നവൻ=ഭ്രാന്തി (ഭ്രമണം) കൊണ്ടുണ്ടായ താന്തി (തളച്ച) തീർപ്പാൻ ഇതു നല്ലതാണെന്നു് അവൻ (യൌവനം) തീരുറച്ചു (തീരുമാനിച്ചു). ഈശചരൻ നിശ്ചയിച്ച ക്രമമനുസരിച്ചു ചരാചരജീവികളുടെയെല്ലാം ദേഹത്തെ ആശ്രയിക്കുകയാണല്ലോ യൌവനത്തിന്റെ ധർമ്മം. അങ്ങനെ ജീവികളുടെ ദേഹങ്ങളിൽ ഭ്രമണംചെയ്തുള്ളകാരണം യൌവനം വളരെ തളർന്നുപോയി. ആ തളർച്ച തീർപ്പാൻ ഇതു നല്ലതാണെന്നു് അവൻ ഉറച്ചു. എന്നിട്ടെന്തു ചെയ്തുവെന്നു പറയുന്നു—വന്നു..........സാദ്യ=വന്നു് ഹിമഗിരികന്യകയെ (പാർവ്വതിയെ) പ്രാപിച്ചിട്ടു്, വന്ദനംചെയ്തു കാൽ=കാൽ വന്ദിച്ചിട്ടു്, ഉന്നതകൈതൊഴുംകാൽ=ഉന്നതമായ കൈതൊഴുകത്താൽ, എന്നെയു.................................ചിരം=എന്നെയും എന്റെ അമ്മ ലാളിച്ചു വാഴിക്കണമെന്നു് ആദരത്തോടും അപേക്ഷിച്ചുകൊണ്ടു വളരെക്കാലം നിന്നു. ദേഹത്തിൽ പ്രവേശിപ്പാനുള്ള സമയം കാത്തുകൊണ്ടു നിന്നുവെന്നർത്ഥം. നിന്നുട......................വന്നേൻ=

എന്നെബ്ഭരിക്കുന്നതന്യജനതുല്യ-
മെന്നും വെടിയരുതെന്നു നീ" യെന്നാലും.
"മുന്നമിരുന്നോനെയിന്നു വെടിഞ്ഞു ഞാൻ
നിന്നെയിരുത്തുന്നതന്യായമാസ്ഥിതം.
എന്നാലവനോടു മേളിച്ചിരുന്നുകൊൾ-"
ക്കെന്നുള്ള ദേവീമതമറിഞ്ഞേകദാ
നല്ലോരു നേരവും നോക്കിക്കുടിപുക്ക
തെല്ലങ്ങൊഴികെന്നു മെല്ലവേ സല്ലപൻ
കല്പനയാൽ കടന്നാമ്പുക്ക യൗവനം
മൽപുരമിപ്പൂവൽമെയ്യെന്നു കല്പ്യയൻ.
"ഒട്ടുനാളം വാണിതു വിട്ടുപോയാൽ മമ
കിട്ടുമേ നീർത്തികേ" ടെന്നായി ബാല്യവും.

---

നിന്റെ ഉടൽ എന്റെ രാജ്യമാകുന്നതിനെ (ഉടലിൽ എന്റെ അധികാരം നടത്തുന്നതിനു) വേണ്ടിയാണ് ഞാൻ വന്നിരിക്കുന്നതു. അവ ... ... ... ... ലെന്നും=ഇനിമേൽ ഞാനാണ് നിന്റെ ഉടലിന്നവകാശി, എന്നെ.... ... .... തുല്യം=അന്യജനങ്ങളെപ്പോലെ എന്നെയും ഭരിക്കണം, എന്നും ......യെന്നാലും=എന്നെ എല്ലാകാലത്തും ഉപേക്ഷിക്കരുത് എന്നും (ഇതിനു എന്നതിനോടു പൂർവ്വാന്വയം). ഇനിമേലിൽ എന്നെന്നേക്കുമായി തന്നെ സ്വീകരിച്ചു ദേഹത്തിൽ ഇരുത്തണമെന്നു യൗവനം അപേക്ഷിച്ചു എന്നു സാരം. ഈ അപേക്ഷയെപ്പറ്റി ദേവിയുടെ അഭിപ്രായം—മുന്നമി... ... ... ... ... സ്ഥിതം=മുമ്പു ദേഹത്തിൽ ഇരുന്നിരുന്നവനെ വെടിഞ്ഞു ഇപ്പോൾ നിന്നെ ഇരുത്തുന്നതു അന്യായമാകും എന്നാ ... ... ... ... ... കൊൾക= അതുകൊണ്ടു അവനോടു (മുന്നമിരുന്നോനോടു) സമ്മേളിച്ചു നീയും ഇരുന്നുകൊൾക. എന്നു ... ... ... ... ... ...കദാ=എന്നുള്ള ദേവിയുടെ അഭിപ്രായത്തെ അറിഞ്ഞു ഒരിക്കൽ (ഏകദാ). നല്ലോ ... ... ... ... ... ... ... പുക്ക=നല്ല മുഹൂർത്തം നോക്കി കുടിയിരുന്നു, തെല്ല... ... ... ... ... ... ...സല്ലപൻ=കുറച്ചുഭാഗത്തു ഒഴിയൂ എന്നു പറഞ്ഞുകൊണ്ട്, കല്പന ... ... ... ...വനം=കല്പനപ്രകാരം യൗവനം ദേവിയുടെ ദേഹത്തിൽ കടന്നു പ്രവേശിച്ചു. എന്തു ചെയ്തുകൊണ്ട്? മൽപുര ... ... ... ...കല്പ്യയൻ=ഈ പൂവൽ മെയ്യ് എന്റെ പുരം (മൽപുരം) ആണെന്നു സങ്കല്പിച്ചുംകൊണ്ട്, ഒട്ടുനാളം... ... ... ... ...ല്യവും=ഞാൻ കുറെക്കാലം ഇവിടെ വാണു; ഇപ്പോൾ വിട്ടുപോയാൽ എനിക്കു മുഷിച്ചിൽ വരും, എന്നു ബാല്യത്തിനു

ധൃഷ്ടൻ കടന്നു വന്നൊട്ടും മടിയാതെ
മുട്ടു സ്ഥലംവച്ചു വട്ടവും കൂട്ടിനാൻ.
ബാല്യനിർമ്മാല്യമംഗം വധൂമൌലിമേൽ
മാല്യമായ്‌വച്ചു പകർത്തീ ദിനംപ്രതി.
അന്നേരമന്നതിൻമുമ്പു കണ്ടോർകൾക്കി-
തെന്നോ രസമേയെന്നൊന്നു തോന്നീ മുദാ.

നേർവരാ മെയ്യിൽ നിന്നാൽ പറഞ്ഞാലെന്തു
കാർവരാ നമ്മോടു നേരിനെന്നോർത്തവൻ
ദിഗ്ജയം ചെയ്യുതിന്നിച്ഛയും മാനസേ
വച്ചു സന്നാഹവും നിശ്ചയം നിശ്ചലം
കാർഷ്ണ്യമെഴും കചം തൂഷ്ണീമിഹ സ്വയം
പാർഷ്ണിസംശോധനം ചെയ്തു നിർയ്യന്ത്രണം;

---

വിചാരമായി. ധൃഷ്ടൻ ........................ കൂട്ടിനാൻ= ധൃഷ്ടൻ (നിർല്ലജ്ജൻ, ലജ്ജയില്ലാത്ത യൌവനം) കടന്നുവന്നു മുഴങ്കാൽ സ്ഥലം പിടിച്ച് (മുട്ടുസ്ഥലംവച്ച്) പാപ്പാൻ വട്ടവും കൂട്ടി. ബാല്യനിർമ്മാല്യം അംഗം =ബാല്യത്തിന്റെ നിർമ്മാല്യമായ (ബാല്യം വിട്ടൊഴിഞ്ഞതായ) അംഗത്തെ, വധൂ ............ വച്ചു=വധുക്കളുടെ മൌലിമേലുള്ള മാല (സുന്ദരിമാർ തലയിൽ ചൂടുന്ന മാല, അതായതു് അത്യന്തസുന്ദരം) ആക്കിത്തീർത്ത്, പകർത്തീ ദിനംപ്രതി =ദിവസംതോറും മെച്ചപ്പെടുത്തി. ബാല്യം വിട്ടൊഴിഞ്ഞ അംഗത്തെ യൌവനം സർവ്വസുന്ദരിമാരും മുടിയിൽ ചൂടുമാറ് അത്യന്തകമനീയമാക്കി മാററി എന്നു ഭാവം. അന്നേര ........................ തോന്നീ= അപ്പോൾ, അതിനുമുമ്പ് കണ്ടിട്ടുള്ളവർക്ക് എന്തോ രസമേ (ആശ്ചര്യമേ) എന്നു തോന്നി. മുദാ=മോദത്താൽ.

താരുണ്യയൌവനമായ പാർവ്വതിയുടെ അംഗത്തെ കേശാദിപാദാന്തമായി വർണ്ണിക്കുന്നു. ആദ്യം കേശവർണ്ണന. നേർവരാ =തുല്യത വരില്ല, മെയ്യിൽ നിന്നാൽ=മെയ്യിൽ (ദേഹത്തിൽ) നിന്നാൽ, പറഞ്ഞാലെന്തു = തുല്യമാണെന്നു പറഞ്ഞാലെന്തു ഫലം? കാർവരാ നമ്മോടു പോരിന്=കാർ നമ്മോടു പോരിനു വരില്ല, ദിഗ്ജയം=ദിക്കുകളുടെ ജയം, ഇച്ഛ ........ വച്ചു=ഇച്ഛയെ മനസ്സിൽവെച്ച്, സന്നാ ...... ഹവും=സന്നാഹവും-ഒരുക്കവും-വെച്ചു, നിശ്ചലം (ക്രി. വി.)=ചലനം കൂടാതെ, കാർഷ്ണ്യമെഴും കചം=കൃഷ്ണവർണ്ണമുള്ള തലമുടി, തൂഷ്ണീം=മിണ്ടാതെകണ്ട്,

നെററിരംഗേ നെറിവുററ ലാസ്യക്രമം
പററി ചില്ലീനടിക്കററമില്ലാ രസം;
എപ്പൊഴുമുദ്വമിച്ചുല്പലമാല്യങ്ങളും
ചെപ്പടിതൽപരം കോപ്പിടയും മിഴി;
പാടവാരൂഢവാൻ ചെടവാടിവിടൻ
കേടകന്നാനനച്ഛടക്രത്തും ശശീ

---

ഇവ = എന്ന ഭാവനം, സ്വയം = തന്നത്താൻ, പാർഷ്ണിസംരോധനം ചെയ്തു = പാർഷ്ണിയുടെ (കാൽമടമ്പിന്റെ; സൈന്യപൃഷ്ഠത്തിന്റെ എന്നും) സംരോധനം ചെയ്തു, നിയ്യന്ത്രണം (ക്രി. വി.) = യന്ത്രണ (തടവു) കൂടാതെ. തലമുടി കാൽ മടമ്പിൽ ഇഴഞ്ഞു എന്ന സാരം. അതിനെ പാർഷ്ണിസംരോധനം ചെയ്തു എന്നിങ്ങനെ ശ്ലിഷ്ടമായിട്ടാണ പറഞ്ഞതു്. ശബ്ദസാമ്യംകൊണ്ടു ഗമ്യാർത്ഥങ്ങളെ പ്പുറത്താൽ അവസ്ഥ് അങ്ങിനെ ചുരുക്കണമെന്ന് ആലങ്കാരികസമയം. ആകയാൽ തലമുടി പാർഷ്ണിയിലുള്ള ശത്രുവിനെ അടക്കുന്നതാണോ ചെയ്യുന്നതു എന്നു തോന്നും എന്നർത്ഥം. വിജിഗീഷുവായ രാജാവു ദിഗ്ജയത്തിനു പോകുമ്പോൾ പിൻഭാഗത്തുകൂടെ വന്നു ആക്രമിക്കുന്ന ശത്രുവിനെ പാർഷ്ണിഗ്രാഹൻ എന്നു പറയുന്നു. നേരിട്ടതിനു് ആക്രമിക്കുവാൻ ശക്തിയില്ലാത്തതാൽ തഞ്ചം വരുമ്പോൾ എതിർക്കുന്ന പാർഷ്ണിഗ്രാഹനെ അടക്കേണ്ടതു വിജിഗീഷുവിന്റെ കർത്തവ്യമാണ്. പ്രകൃതത്തിൽ "കാർക്കൂന്തലഭരം കചം" ദിഗ്ജയത്തിന് (ദിക്കുകളിൽ കാർക്കൂന്തൽകൊണ്ടു തന്നോടു കിടപിടിക്കാവുന്നവയായുള്ള എല്ലാ വസ്തുക്കളേയും ജയിക്കുന്നതിനു) പുറപ്പാടാണ്. അതുപ്രകാരം നേരിട്ടെതിർക്കുവാൻ ശക്തിയില്ലാത്ത ശത്രുവായ കാർ പാർഷ്ണിഗ്രാഹനായി വന്നെങ്കിലോ എന്ന ശങ്കിക്കേണ്ടതുപോലെ തലമുടികൾ പിന്നിൽ തൂങ്ങിയിഴയുക എന്ന അവസ്ഥയാണ പാർഷ്ണിസംരോധനമുൽപ്രേക്ഷയ്ക്കു ബീജം.

പുരികം — നെററിരംഗേ = നെററിയാകുന്ന രംഗത്തിൽ, നെറിവുററ = ഭംഗിയുള്ള, ലാസ്യക്രമം = ആട്ടത്തിന്റെ ക്രമം, പററി = യോജിച്ചു, ചേർന്നു, ചില്ലീനടിക = ചില്ലി-പുരികം-ആകുന്ന നടി (ആട്ടക്കാരി) ക്ക്, അററമില്ലാരസം = രസത്തിന്നററമില്ല. ചില്ലിയാകുന്ന നടിക്കു നെററിയാകുന്ന രംഗത്തിലുള്ള ആട്ടം നല്ലവണ്ണം ചേർന്നു. രൂപകം അലങ്കാരം.

കണ്ണ് — ഉദ്വമിച്ച് = പുറത്തേക്ക പുറപ്പെടുവിച്ച്, ഉൽപലമാല്യങ്ങളും = കരിംകൂവളപ്പൂമാലകളും. ചെപ്പടിതൽപരം = ചെപ്പടിവിദ്യയിൽ തൽപരമാകുന്നു, കോപ്പിടയും മിഴി = കോപ്പ് (അലങ്കാരം, അഞ്ജനം) ചേർന്ന കണ്ണ്. കണ്ണ് കരിംകൂവളപ്പൂമാലകളെ പുറപ്പെടുവിച്ചു ചെപ്പടിവിദ്യ കാണിച്ചുകൊണ്ടിരിക്കുന്നു. ഇതിൽ കടാക്ഷങ്ങൾക്കു ഉൽപലമാല്യങ്ങളായിട്ടധ്യവസാനം

ദിക്കാലമൂർത്തികൾ മിക്കവാറന്തരാ
പക്ഷപാതം പൂണ്ടിരിക്കയാൽ വന്നടൻ
പുഷ്പശരബാണനാമ തൽകാമിനിയുമായ്
നൽക്കഴപ്പൊന്നൂയലിൽക്കളിയാട്ടമായ്;
തൽക്കാലമേതയോർവ്വിഗ്രഹമംഗിക-
ണ്ടുൾക്കൗതുകം നല്കുമത്ഭുതദർപ്പണം
വല്ഗുഹാസോദയേ വല്ഗിതം തേടുമാ-
റക്ഷിപാലദ്വയം പുഷ്കലം ശോഭയാ;
പദ്മരാഗം പതുപ്പിച്ചുകൊണ്ടതി-
വിസ്മയനീയമല്ലക നിർമ്മിച്ചതിൽ
പീയൂഷസാരാംശമീശഭോഗ്യം വച്ചു
ഭൂയസാ യത്നേന രക്ഷിപ്പൂ മന്മഥൻ.

---

കണ്ണാടി—ദിക്കാല ... ... ... ... ... ... ...ക്കയാൽ=ദിക്കും കാലവുമാകുന്ന മൂർത്തികൾ മിക്കവാറും ഉള്ളിൽ പക്ഷപാതം=സ്നേഹാതിശയം—പൂണ്ട് അപേക്ഷിക്കയാൽ, ദേശകാലങ്ങളും അനുകൂലങ്ങളായെന്നു കണ്ടു എന്നർത്ഥം. പുഷ്പ ... ... ... ...മായ്=കാമനും രതിയും കൂടി, നൽക്കഴപ്പൊന്നൂയലിൽ=നൽക്കഴ (നല്ല കാല്) യാകുന്ന പൊന്നൂഞ്ഞാലിൽ, കളിയാട്ടമായ്=കളിയാട്ടം തുടങ്ങി, സാരം സ്പഷ്ടം.

കപോലം — തൽകാലം=ആ സമയത്ത്, ഏതയോഃ=ഇവർക്ക് (കാമനും രതിക്കും), വിഗ്രഹമം... ...പ്പ്ണം=... ..വിഗ്രഹങ്ങളെ (ശരീരങ്ങളെ) കണ്ടു മനസ്സിൽ കൗതുകം നൽകുന്ന അത്ഭുതമായ കണ്ണാടി, വല്ഗു ... ... ... മാറ്=വല്ഗുഹാസ (മനോഹരമന്ദഹാസം) ത്തിന്റെ ഉദയത്തിൽ വല്ഗിതം (നൃത്തം) ഉള്ളതും വണ്ണം, അക്ഷിപാലദ്വയം=ആ കവിളിണ, പുഷ്കലം ശോഭയാ=ശോഭകൊണ്ടു പുഷ്കലം, (പുഷ്ടം) ആയ. കാമനും രതിക്കും ഊഞ്ഞാലാട്ടമ്പോഴും തങ്ങളുടെ ശരീരം നോക്കി രസിക്കുവാനുള്ള കണ്ണാടിയായതും, പുഞ്ചിരിയിടുന്ന സമയത്തു തുള്ളിച്ചാട്ടമാറ് അഴകു പൊഴിയുന്ന ദേവിയുടെ കവിൾത്തടം.

അധരോഷ്ഠം—പദ്മരാഗം = ആ പേരുള്ള ചുവപ്പുരത്നം പതുപ്പിച്ച്=പതം വരുത്തി, വിസ്മയനീയം = ആശ്ചര്യകരം, നിർമ്മിച്ച് =ഉണ്ടാക്കി, പീയൂ ... ... ... ... ... ഭോഗ്യം=ഈശഭോഗ്യം (ശിവ

ആയതേ ദേവിതന്നോഷ്ഠങ്ങളെന്നുപ-
ഗീയതേ ലോകേന മോഹാന്ധചേതസാ.
ഛേദ്യവിധി നിജശാസ്ത്രത്തിലുണ്ടതിൻ
കർത്താക്കളായിട്ടു മുക്താമണികളെ
ദത്താക്കിവച്ചതുമെത്രയും ചേർന്നിതു,
ചിത്തജനെന്നിയാർക്കിത്തരം കൌശലം?;
ഭക്തജനത്തിനു ചിത്തതിമിരങ്ങ-
ളസ്തമിപ്പിച്ചിടും മുഗ്ദ്ധഹാസക്രമം
നേത്രകുമുദങ്ങളെപ്പുലർത്തീടുന്ന
ചൈത്രേന്ദുകൌമുദികളിത്തൊഴിലെത്തുമോ?

---

ന്നതിവിപ്പാനുള്ളത്) ആയ പീയൂഷസാരാംശം—അമൃതിന്റെ സത്ത്, ഉദയനാം വലിയ, യത്നേന=യത്നത്തോടുകൂടി, രക്ഷിച്ചു=സൂക്ഷിച്ചു, മന്മഥൻ=കാമൻ. ആയതേ=അതുതന്നെ, ഉപഗീയതേ=ഉപഗാനം ചെയ്തു (വാഴ്ത്തി) പ്പെടുന്നു. ലോകേ.........ചേതസാ=മോഹം—ഭ്രമം—കൊണ്ട് അന്ധമായ ചേതസ്സോടുകൂടിയ ജനത്താൽ. കാമദേവൻ പാൽക്കടലല്ല പതപ്പിച്ചു അതുകൊണ്ട് ഒരു ക്കണ്ടാക്കി അതിൽ ദേവന്മാർ കുടിപ്പാനുള്ള അമൃതസാരമാക്കി പാനിപ്പെട്ടു സൂക്ഷിച്ചു; അതിനെയാണ് അജ്ഞന്മാരായ ആളുകൾ ദേവിയുടെ ഓഷ്ഠങ്ങളെന്നു പറയുന്നത്. ഛേദ്യവിധി=ഛേദനവിധി (പൊട്ടിക്കേണ്ടും ക്രമം), നിജശാസ്ത്രത്തിൽ=തന്റെ ശാസ്ത്രത്തിൽ, കാമശാസ്ത്രത്തിൽ. അതിൻകർത്താക്കളായിട്ട്=ഛേദ്യകർത്താക്കളായിട്ട്, മുക്താമണികളെ=മുത്തുമണികളെ, ദത്താക്കിവെച്ചതും=ദത്തെടുത്തുവെച്ചത്, ചിത്തജനെന്നി=കാമനല്ലാതെ, കൌശലം=സാമർത്ഥ്യം. അമൃതസാരം അനങ്കക്രീഡയുടെ സമയത്ത് ആ ആളുകൾ പൊട്ടിക്കണമല്ലോ. അതിനുവേണ്ട ഛേദ്യവിധികൾ (ദന്തച്ഛേദ്യം, നഖച്ഛേദ്യം മുതലായവ) കാമശാസ്ത്രത്തിലുണ്ട്. ഇവ ആളുകളുടെ ഛേദ്യകർത്താക്കളായിട്ട മുത്തുമണികളെ ദത്തെടുത്തു വെക്കുകയും ചെയ്തു. ദത്തെടുക്കുകയെന്നാൽ അന്യനെ അവകാശിയായെടുക്കുകയാണ്. അതിനാൽ "മുക്താമണികളെ" എന്നതുകൊണ്ട് മുത്തുകളായിട്ടു വ്യാഖ്യാനം ചെയ്യപ്പെട്ട ദേവിയുടെ ദന്തങ്ങളെ ഗ്രഹിക്കണം. അലങ്കാരം അപഹ്നുതി.

മന്ദഹാസം—ഭക്തജനത്തിനു = ഭക്തിയുള്ള ആളുകൾക്ക്. ചിത്ത.............................ഹാസക്രമം=ചിത്തതിമിരങ്ങൾ (മനസ്സിലെ ഇരുട്ടുകൾ) ആകുന്ന തിമിരങ്ങളെ അസ്തമിപ്പിക്കുന്ന മുഗ്ദ്ധഹാസത്തിന്റെ ക്രമം (രീതി), നേത്രകുമുദങ്ങളെ=മിഴികളാകുന്ന ആമ്പ

ജാതോത്സവം തങ്ങൾതങ്ങളേ ഗാന്ധർവ്വ-
വേദോക്തലക്ഷണം സപ്തസ്വരങ്ങൾക്കു
ധൂതാപസ്വരം നടപ്പാനൊരു വഴി
വീതാർത്തി വൈഖരീനാരിമാർക്കും സുഖം.
മോഘാർത്ഥമല്ലിഹ രേഖാത്രയം പാരി-
ലേകാത്ര സൂത്രമൻ ഭൂയാൽ ത്രിണേത്രനെ-
ന്നോതാനമൊന്നിനെന്നോതാവു തുല്യമെ-
ന്നോതാദൃശം ജഗന്മാതാവുതൻ ഗളം.

---

മുഖങ്ങളേ, പുഷ്പത്തിനു=പൊറതിട്ടന്നു, ചൈത്രേ ……… ……ക്കമോ — ചൈത്ര മാസത്തിലെ ചന്ദ്രന്റെ നിലാവിന് ഇത പണി സാധിക്കുമോ? ഹാസത്തി ന്നു ചന്ദ്രികയായിട്ടുള്ള രൂപണം ശാസ്യമല്ല; ചിത്തതിമിരങ്ങൾ നേത്രകുമ ങ്ങൾ എന്നിവയിൽ രൂപണം ശാസ്യമാണുതാനും. അതുകൊണ്ട് ഏകദേശവി വർത്തിയായ രൂപകം അലങ്കാരം.

ഗളം — ജാതോത്സവം (ക്രി. വി.) =ജാതമായ ഉത്സവ (ഉത്സാഹം) ത്തോ ടുകൂടി, തങ്ങൾ തങ്ങളേ=താന്താങ്ങൾ തനിയെതന്നെ, ഗാന്ധർവ്വ… … … … … … … … …ക്ഷണം (ക്രി. വി.) ഗാന്ധർവ്വവേദത്തിൽ ഉക്തങ്ങളായ ലക്ഷണങ്ങളോടുകൂടി, സപ്തസ്വരങ്ങൾക്കു=ഷഡ്ജം (സ) ഋഷഭം (രി) ഗാ ന്ധാരം (ഗ) മദ്ധ്യമം (മ) പഞ്ചമം (പ) ധൈവതം (ധ) നിഷാദം (നി) എന്ന ഏഴ് സ്വരങ്ങൾക്ക്. ധൂതാപസ്വരം (ക്രി. വി.) = അപസ്വരം അതായത് മാറ്റുഭേദം കൂടാതെ, നടപ്പാനൊരു വഴി = നടപ്പാനുള്ളൊരു വഴിയാണ്, വീതാർത്തി (ക്രി. വി.)=ആർത്തികൂടാതെ, വൈഖരീനാരിമാർക്കും=വൈഖരി കൾ (കണ്ഠാദിസ്ഥാനങ്ങളിൽ തട്ടിപ്പുറപ്പെട്ട് അർത്ഥബോധമുളവാക്കുന്ന വർണ്ണ ങ്ങൾ) ആകുന്ന സ്ത്രീകൾക്കും. സംഗീതപ്രസിദ്ധങ്ങളായ സ്വരങ്ങൾക്കും സാഹി ത്യപ്രസിദ്ധങ്ങളായ വർണ്ണങ്ങൾക്കും സുഖസഞ്ചാരമാർഗ്ഗമാണു ദേവിയുടെ കണ്ഠ മെന്നർത്ഥം. മോഘാ… … … … … … … … …ത്രയം=ഇതിലെ (ഇഹ) മൂന്നു രേ ഖകൾ അർത്ഥമില്ലാത്തവ (മോഘാർത്ഥം) അല്ല. കണ്ഠത്തിൽ മൂന്നു വരകളുള്ളത് അർത്ഥസൂചകമാണെന്നു ഭാവം. പാരി … … … … …നെന്ന് =ലോകത്തിൽവെച്ച് ത്രിണേത്രൻ (മുക്കണ്ണൻ) ആയ ഒരുവൻ (ഏകഃ) ഇതിൽ സൂത്രമൻ (മംഗല്യസൂ ത്രമണിയിക്കുന്നവൻ) ആയി വരുമെന്നാണതിന്നർത്ഥം. ഏതാന … … … …ഗളം= ഏതാദൃശമായ—ഇപ്രകാരമിരിക്കുന്ന—ജഗന്മാതാവിന്റെ ഗളം—കഴുത്ത്-ഏതെ ങ്കിലും ഒരു വസ്തുവിന്നു തുല്യമെന്നെങ്ങനെ പറയാം. ഒരു വസ്തുവും അതിനു

കൈക തരാ രണ്ടുമുരണ്ടു മൃദുകളായ്,
കൈതവസ്തോത്രമിവിടെയുണ്ടായ് വരാ,
മാർദ്ദവമേറിയാൽപ്പാരമുതളുമെ-
ന്നോർത്തവരർത്ഥശാസ്ത്രോപദേശോദ്യമാൽ
പാർത്തവരല്ല ദീനാർത്ഥിസന്തോഷണ
പാർത്ഥിവപുത്ര്യാ നതാർത്തിമോഷത്തിലും.
ശേഷം പലർക്കു സന്തോഷമെങ്കിൽ ക്വചി-
ന്മോഷണം ദോഷമല്ലേഷണാശാലിനാം
ഈഷലില്ലീഹകൊണ്ടേഷണിയിങ്ങനേ
ഭൂഷണായ സതാം ഭാഷണാന്തങ്ങളോ?

---

ഇല്ലയായിട്ടില്ലെന്നർത്ഥം. 'അമേരാദ്ധ്യമ'മിത്യാദിയിൽ സംഗീതസാഹിത്യങ്ങളും കിളിപ്പിടമാണെ' ന്നുള്ള വാക്യാർത്ഥത്തെ വ്യംഗ്യരീതിയിൽ പറകയാൽ പര്യായോക്താലങ്കാരം.

കൈകളും—കൈക തരാ ........ ളായ്=കൈകളും രണ്ടും ഉരന്ന മാർദ്ദവമുള്ളവയായി, കൈക ........ വരാ=ഇതിൽ കൈതവസ്തോത്രം (വ്യാജസ്തുതി) ഉണ്ടാകയില്ല. മാർദ്ദവ ........ ദ്യമാൽ=അർത്ഥശാസ്ത്രത്തിന്റെ ഉപദേശത്തിലുള്ള ഉദ്യമം=ഉത്സാഹം=നിമിത്തം മാർദ്ദവമേറിയാൽ ഏററവും ഉതളും—തരിഞ്ഞു തിരിഞ്ഞു പോകും—എന്നു വിചാരിക്കുന്നവരാണിവർ-കൈകൾ- "മൃദുർദണ്ഡഃ പരിഭൂയതേ" എന്നു് അർത്ഥശാസ്ത്രത്തിൽ പറയുന്നു. നീതി നടത്തുന്നതിൽ അതിമാർദ്ദവം കാണിക്കുന്ന രാജാവിനെ ജനങ്ങൾ ധിക്കരിക്കുമെന്നാണിവിടെ പ്രകൃതം. അതിനാൽ അതിമാർദ്ദവം കാരണം കൈകളും ഉതളും. പാർത്ത ........ ത്തിലും=പാർത്ഥിവപുത്രിയുടെ-രാജപുത്രിയുടെ-പാർവ്വതിയുടെ—കൈകളും ദീനന്മാരായ അർത്ഥികളിലുള്ള സന്തോഷം ഹേതുവായിട്ടു നതാർത്തിമോഷത്തിൽ അതായതു നതന്മാരുടെ ആർത്തിയെ മോഷണംചെയ്യുന്നതിൽ - അപഹരിക്കുന്നതിൽ - പാർത്തവരല്ല-താമസിച്ചവരല്ല. കൈകളും നതാർത്തിമോഷണവും ചെയ്യുമെന്നർത്ഥം. ശേഷം ........ ശാലിനാം=വേറെ പലർക്കും സന്തോഷമാണെങ്കിൽ ചിലരുടെ മോഷണം ചെയ്യുന്നതു് ഏഷണാശാലികൾക്കു് (ഇച്ഛാശാലികൾക്കു) ദോഷമല്ല, ഈഷലില്ല=സംശയമില്ല, ഈഹകൊണ്ടു=ചേഷ്ടകൊണ്ടു്, ഏഷണി=ജനങ്ങളെ തെററിക്കുന്ന വാക്ക്, ഭൂഷണായ സതാം=സജ്ജനങ്ങളുടെ ഭൂഷണത്തിന്ന (സജ്ജനങ്ങളെ ഭൂഷിപ്പിക്കുവാൻ വേണ്ടി)

ത്ര്യംബകപുണ്യകദംബപുഷ്ടോൽഗതി-
കംബുദമംബാനിതംബബിംബം ഘനം;
വന്മലരമ്പനിതെൻപടവീടെന്നു
പൊൻപടമാം പ്രതിസീരയും ബന്ധിച്ചു
രത്നകാഞ്ചീമണിപ്രാകാരത്തിലും വച്ചു
ധർമ്മയുദ്ധാർത്ഥിയായ്പ്പാർത്താൻ മഹേശനെ.
അംബികതൻതുട സമ്പന്നസൌന്ദര്യ-
മൻപൊടുകണ്ടിട്ടിളംപെട്ടു പിൻപെട്ടു

---

പ്രതി=ദിവസംതോറും, പൊട്ടു .... ട്ടു=ഇതു പൊട്ടുമെന്നു വിചാരിച്ച്, മലർബാണൻ=മലർ അതായതു തന്നുള്ള പൂവു ബാണമായവൻ, കാമൻ. നാട്ടിതോ.........തിങ്കൾ=ദാമോദരി എന്ന മിഷ-വ്യാജം-തന്നാൽ യഷ്ടി-ഇത ന്നമേൽ- നാട്ടിയോ എന്നു തോന്നും. അതിസൂക്ഷ്മമായ മദ്ധ്യം ഭാരം സഹി ക്കാതെ കണ്ടുപെട്ടു. അതു പൊട്ടിപ്പോകുമെന്നു കരുതി കാമദേവൻ ദാമോദ ഷിപ്പാനെ ഒരുന്നു നാട്ടിയോ എന്നു തോന്നും.

നിതംബം—ത്ര്യംബക ........................ ഘനം. ഘനമായ (കനത്ത) അംബാനിതംബബിംബം (അംബികയുടെ നിതംബ പ്രദേശം) ത്ര്യംബകന്റെ അതായതു ശിവന്റെ (ത്രി + അംബക) പുണ്യമാകു ന്ന കദംബത്തിന്റെ (കദംബങ്ങൾ) പുഷ്ടോൽഗതിക്ക (പൂവുണ്ടാവുന്നതിന്) അംബുദം (മേഘം) ആണ്. കദമ്പു വർഷത്തിലാണു പൂക്കുക. വന്മലര മ്പൻ=വമ്പനായ പൂവമ്പൻ, ഇതെൻ ...... ന്നു=ഇത് (നിതംബം) എന്റെ പടവീടാണെന്നു വിചാരിച്ച്, പൊൻപട ... ... ... ന്ധിച്ചു=പൊൻപടം (പൊൻപുടവ) ആകുന്ന പ്രതിസീര (തിരശ്ശീല—"പ്രതിസീരാ ജവനികാ" എ ന്നമരം) കെട്ടി. രത്ന ......... വെച്ചു=രത്നമായ കാഞ്ചി (അരഞ്ഞാണ്) ആകു ന്ന മണിപ്രാകാരത്തിൽ-രത്നവും പൊന്നുംകൊണ്ടുള്ള മതിൽ-കെട്ടി. ധർമ്മ യുദ്ധാർത്ഥിയായ്=ധർമ്മയുദ്ധത്തെ ആഗ്രഹിക്കുന്നവനായിട്ട്, പാർത്താൻമഹേശ നെ=ശിവനെ കാത്തുകൊണ്ടിരുന്നു. ധർമ്മയുദ്ധമെന്നാൽ കള്ളമില്ലാത്ത യുദ്ധം. അതിനൊരുങ്ങുന്ന വീരൻ പുറം മതിൽ കെട്ടിയ പടവീട്ടിൽ ശത്രുവിനെ കാത്തുകൊണ്ടിരിക്കും. കാമൻ നിതംബത്തെ പടവീടാക്കി സമയം പാർത്തിരി പ്പായി എന്നർത്ഥം. "ത്ര്യംബക" ഇത്യാദിയിലും ഇതിലും അലങ്കാരം രൂപകം.

ഉത്തരാർദ്ധം—അംബി ...... ...ദര്യം=സമ്പന്നസൌന്ദര്യമായ (സൌന്ദ ര്യം ധാരാളമുള്ള) അംബികയുടെ തുട, ഇളംപെട്ടു=നാണിച്ച്, പിൻപെട്ടു=

വമ്പാറു കമ്പിച്ചു തൺപെട്ടു പുൺപെട്ടു
തുമ്പിക്കരങ്ങളും വിതുമ്പിക്കരവതും
ചെമ്പൊൽക്കദളി തൊടുമ്പോൾപ്പൊളിവതും
ശംഭോ! ശിവ! ബത കിംപോലഹം ബ്രുവേ?
ആശ്ചര്യമെന്തു പറയാവു! ജാനുക്കൾ
ചെയ്തുള്ള തച്ചരിതാചരണത്തിൽ,
ആശ്രയിക്കുന്നോർക്കൈശ്വര്യം കൊടുപ്പതി-
ന്നൈശ്വര്യപൂർണ്ണം മണിക്കുപ്പതല്ലയോ?
അക്കണങ്കാലിണയ്ക്കുൾക്കനം വാച്ചതും
ചിക്കനെ വന്നിടംപൃക്കനേരം ഭിയാ

---

പിൻവാങ്ങി, വമ്പാറു=വീര്യംപോയി, കമ്പിച്ചു=വിറച്ച്, തൺപെട്ടു=തണുത്ത്, ഇളിതകെട്ട്. പുൺപെട്ടു = വ്രണപ്പെട്ട്, തുമ്പികരങ്ങൾ = തുമ്പിക്കൈകൾ, വിതുമ്പിക്കരവതും=വിങ്ങിക്കരയുന്നതും, ചെമ്പൊൽക്കദളി=ചെങ്കദളിവാഴ, തൊടു ... ...........വതും=തൊട്ടാൽ പിളരുന്നതും, ശംഭോ ശിവ=ശിവ ശിവ! ബത=വളരെ, കിം പോൽ=എന്തു പോൽ, അഹം ബ്രുവേ=ഞാൻ പറയുന്നു. തുമ്പിക്കൈകൾ കരയുന്നതും (ശബ്ദം പുറപ്പെടുവിക്കുന്നതും) വാഴത്തണ്ടു തൊടുമ്പോൾ പൊളിയുന്നതും സ്വാഭാവികമാണ്. അതിനു ഹേതു പാർവ്വതിയുടെ തുട കണ്ടുണ്ടായ ലജ്ജാദികളാണോ എന്നു ശങ്കിക്കയാൽ ഹേതൂൽപ്രേക്ഷ അലങ്കാരം. തുമ്പിക്കൈകളും വാഴത്തണ്ടുകളും പാർവ്വതിയുടെ ഊരുക്കളെക്കാൾ അപകൃഷ്ടങ്ങളാണെന്നു ഭാവം.

ജാനുക്കൾ—ആശ്ച ... ... ... ..യാവു=ആശ്ചര്യം പറയാവുന്നതല്ല, ജാനുക്കൾ=കാൽമുട്ടുകൾ, ചെയ്തു ... ... ... ... .. ... ... ണത്തിൽ=അവയുടെ ചരിത്രത്തിന്റെ (പ്രവൃത്തിയുടെ) ആചരണത്തിൽ (അനുഷ്ഠാനത്തിൽ) നല്ല യോജിപ്പുണ്ട്, ആശ്ര ... ... ... ... ... ... ... ... ... ... ല്ലയോ= ആശ്രയിക്കുന്നവർക്ക് നിശ്ചയമായും കൊടുക്കുവാൻ ഐശ്വര്യം (സമ്പത്ത്) നിറച്ചിട്ടുള്ള മണിച്ചെപ്പ് തന്നെയല്ലേ? ജാനുക്കൾ എന്നത് "ആശ്രയിക്കുന്നോർക്ക്" ഇത്യാദിവാക്യത്തോടു ചേർന്നന്വയിക്കണം. "ചെയ്തുള്ള" എന്നു തുടങ്ങുന്ന വരി അന്തർവാക്യം. ഉൽപ്രേക്ഷ അലങ്കാരം.

**കണങ്കാൽ** — കണങ്കാലുകൾക്ക്=മുഴങ്കാലുകൾക്ക്, ഉൾക്കനം വാച്ചു=ഉള്ളിൽ കനം പിടിക്കൽ, ചിക്കനേ=വേഗത്തിൽ, ഇടംപൃക്കനേരം=ഇണ

അർക്കമരതകകേതകീകുഡ്മളങ്ങൾ മഹാ-
തിശയമുൾദ്ദുർഗ്ഗമുൾപ്പുക്കൊളിക്കുന്നതും
കോമളത്വം കണ്ടു കാണ്മാനിതെപ്പോഴും
കാമനിതുപോലെ തീർത്ത തൂണീയുഗം.
വജ്രി തൻമൌലിമേൽ വച്ച കിരീടത്തി-
ലുജ്ജ്വലയായുള്ള വജ്രരത്നാവലി
തള്ളിയടർപ്പിച്ചുടൻ തച്ചരിൽ മുമ്പനാം
വിശ്വകർമ്മാവിനോടിഷ്ടം കേൾപ്പിച്ചുടൻ
മെച്ചമായ് വച്ചു ചമച്ച മണിച്ചില-
മ്പുജ്ജ്വലം തീർച്ചയിൽ ചെപ്പവും വാപ്പവും

---

യറപ്പാറം, ഭിയാ = ഭയത്താൽ, അർക്ക ...... ...ളങ്ങൾ = അർക്കമരതകങ്ങൾ (സ്വർണ്ണവർണ്ണങ്ങൾ അർക്കം = സ്വർണ്ണം, അർക്ക = കാന്തി) ആയ കേതകീകുഡ്മളങ്ങൾ (കൈതമൊട്ടുകൾ), മഹാ ...... ...പുക്ക് = മഹാതിശയം (അതികഠിനം) ആയ മുൾദ്ദുർഗ്ഗത്തിന്റെ (മുൾക്കോട്ടയുടെ) ഉള്ളിൽ കടന്ന്. ഒളിക്കുന്നതും = മറഞ്ഞിരിക്കുന്നതും, കോമളത്വം = മൃദുത്വം, തൂണീയുഗം = രണ്ടു തൂണികൾ (ആവനാഴികൾ), കണങ്കാലിന്നുപമാനമായും കാമദേവന്റെ തൂണീരമായും പ്രസിദ്ധിയെ പ്രാപിച്ചിട്ടുള്ള കൈതമൊട്ടുകൾ ദേവിയുടെ കണങ്കാൽ കണ്ടു ഭയപ്പെട്ടു കനത്ത മുൾക്കോട്ടകളിൽ കടന്നൊളിക്കുന്നു. (കൈതപ്പൂവിലെല്ലാം മുള്ളുണ്ടല്ലോ). കൈതമൊട്ടിനു കാഴ്ചയിലുള്ള ശോഭയല്ലാതെ മാർദ്ദവമില്ല. കണങ്കാലിനു അതു രണ്ടുമുണ്ട്. അതാണു ഭയപ്പെടാനും ഒളിപ്പാനും കാരണം. കൈതമൊട്ടിന്റെ ഈ ഒളിച്ചുകളി കാണാൻവേണ്ടി കാമദേവൻ നിർമ്മിച്ച രണ്ടു തൂണീരങ്ങളാണോ എന്നു ദേവിയുടെ കണങ്കാലുകളെ ഉൽപ്രേക്ഷിച്ചിരിക്കുന്നു. അലങ്കാരം ഉൽപ്രേക്ഷ.

കാൽച്ചിലമ്പുകൾ – വജ്രി = വജ്രായുധമുള്ളവൻ, ഇന്ദ്രൻ. തൻ മൌലിയിൽ = തന്റെ ശിരസ്സിൽ, ഉജ്ജ്വല = പ്രകാശിക്കുന്നത്, വജ്രരത്നാവലി = വൈരക്കൽമാല, തള്ളൂർപ്പിച്ച് = പറിച്ചെടുപ്പിച്ച്, തച്ചരിൽ...... ...വിശ്വകർമ്മാവിനോട് — ദേവശില്പിയായ വിശ്വകർമ്മാവാണു ശില്പികളിൽ മുമ്പനെന്നു പ്രസിദ്ധം. ഇഷ്ടം = ആഗ്രഹം, മെച്ചമായ് ...... ...ലമ്പ് = വിശേഷമായി പണിയിച്ച രത്നച്ചിലമ്പ്, ഉജ്ജ്വല ...... ...ച്ചവും = തീർച്ചയിൽ (പണി കഴിഞ്ഞതിൽ) ചെപ്പവും വാപ്പവും (വെളുപ്പും ഉറപ്പും) ഉജ്ജ്വലമാണ് (ഉൽകൃഷ്ടമാണ്). ഇന്ദ്രൻ തന്റെ കിരീടത്തിലുള്ള വൈരക്കല്ലുകൾ പറിപ്പിച്ച് വിശ്വകർമ്മാവിനെക്കൊണ്ടു വളരെ മെച്ചപ്പെട്ട ചിലമ്പു

ഉച്ചമൊന്നിൽ സ്വരം ഷഡ്ജമിന്നയിലും
നിശ്ചലേപി സ്ഥിതം നിച്ചലും ശിഞ്ജിതം;
പിച്ചയായ്ക്കൊണ്ടന്തു കാഴ്ചയാസ്വച്ചതേ
നിശ്ചയം ദേവിതൻ തൃച്ചരണാംബുജേ
"വച്ചലംകൃത്യ മാമുച്ചൈരനുഗ്രഹി-
ച്ചച്ച്യും നേച്ച്യും വേഴ്ചയിൽ കൈക്കൊണ്ടു
മജ്ജയേ സജ്ജയായ് വിശ്വനാഥേ! വിര-
ത്തുരംചിരിവച്ചലംഘ്യോച്ചലത്കാര്യ-
പിച്ഛിലമാനസം ശശ്വന്നിരാശ്രയ-
മിജ്ജനമാനന്ദമജ്ജനം തന്നു ക-
ല്പിച്ചരുളായ്കിലൊന്നൊച്ചപോം നിശ്ചയം.
ലജ്ജയാ ചേരുന്ന സജ്ജനസംസദി."

---

കം പണിയില്ല. പണി കഴിഞ്ഞപ്പുറം അവ വലിയ ഭംഗിയും ഉറപ്പുമുള്ള വയായി വന്നു. അതിന്റെ വിശേഷമെന്തെന്നാൽ—ഉച്ചമൊന്നിൽ സ്വരം=ഒന്നിൽനിന്നു പുറപ്പെടുന്ന ശബ്ദം ഉച്ചസ്വരമാണ്. ഷഡ്ജമിന്നയിലും=ഇന്നയിൽ (രണ്ടാമത്തേതിൽ) ഷഡ്ജസ്വരവുമാണ്. നിശ്ചലേ ............ ............ശിഞ്ജിതം=ഇളകാതിരിക്കുമ്പോഴും കൂടി നിച്ചലും ശിഞ്ജിതം ഉണ്ട്, പിച്ചയായ്=കൌതുകകരമായി, ദേവിതൻ ............ജേ=ദേവിയുടെ താമരപ്പൂപോലെ ശോഭയുള്ള തൃക്കാലിൽ ഇന്ദ്രൻ ആ ചിലമ്പുകൾ ദേവിയുടെ തൃക്കാൽകൾ കാഴ്ചവെച്ചു. എന്നിട്ടപേക്ഷിക്കുന്നു—വച്ചലംകൃത്യ=കാലിൽ വെച്ചു അലങ്കരിച്ചിട്ട്, മാം ഉച്ചൈഃ അനുഗ്രഹിച്ച്=എന്നെ ഏറ്റവും അനുഗ്രഹിച്ച്, അച്ച്യും നേച്ച്യും=പുത്രനും ഭാര്യയും, വേഴ്ചയിൽ=സ്നേഹത്തോടുകൂടി, മജ്ജയേ സജ്ജയായ്=എന്റെ ജയത്തിൽ (ഞാൻ ജയിക്കുന്നതിന്) ആസക്തയായിട്ട്, വിശ്വനാഥേ=ലോകേശ്വരി! വിരത്ത്=ഭയത്തിൽ, ഉരംചിരിവച്ച്=ഉള്ളിലെ ചിരി (പരിഹാസം, നേരമ്പോക്ക) നിർത്തി. അലം............ ............നസം (ക്രി. വി.)=അലംഘ്യം (അതിക്രമിപ്പാൻ കഴിയാത്തത്) ആകുംവണ്ണം ഉച്ചലത്ത് (ഉയരുന്നത്) ആയിരിക്കുന്ന കാര്യംകൊണ്ടു പിച്ഛിലമായ മാനസത്തോടുകൂടി. ശശ്വന്നിരാശ്രയം=എല്ലായ്പോഴും ആശ്രയമില്ലാത്തവനായ, ഇജ്ജനം=ഇയ്യുള്ളവനെ (എന്നെ), ആനന്ദ ............ ............മാസ്സിൽ=ആനന്ദമജ്ജനം തന്ന് (ആനന്ദത്തിൽ മുക്കി) കല്പിച്ചു ആകാതിരുന്നാൽ, കല്പിച്ച് അനുഗ്രഹിക്കാതിരുന്നാൽ. ഒന്നൊച്ചപോം=കരഘോഷിക്കും, ലജ്ജയാ=ലജ്ജയാൽ, ചേരുന്ന സജ്ജനസംസദി=ഇരിക്ക

അപ്പുറം പാർക്കിലൊരൽപ്പുറങ്കാലതാ-
മപ്പുറം തോല്ക്കുമാറുള്ളതാകാരമായ്
ചൊൽപ്പെറും കല്പകനൽപ്പുതുപ്പൂങ്കുല-
പ്പൊൽപ്പലാശങ്ങൾക്ക നിഷ്കൃതീകാരകം.
ഉൾപ്പരിവായ്പ്പാർന്ന ശുഭ്രാംഗുലികളി-
ലർപ്പിതമഗ്രേ സമുത്പന്നകൗതുകം
ശില്പിനാ വിശ്വസ്യ പുഷ്പബാണേന വാ
സൽപ്പർവ്വതാരേശനെപ്പത്തുഖണ്ഡിച്ച-
തൊപ്പമായൊപ്പവും ശില്പവും കല്പിച്ച
ദീപ്രനഖനിര താല്പര്യശാലിനാ.

---

പുറവടി — അപ്പുറം പാർക്കിൽ = അവിടുന്നങ്ങോട്ട് നോക്കിയാൽ, നൽപുറംകാല് = നല്ല പുറങ്കാലാണ്. അത് + ആമപ്പുറം തോല്ക്കുമാറുള്ളതാകാരമായ് = അത് ആമപ്പുറത്തെക്കാളധികം ഭംഗിയുള്ള ആകൃതിയോടുകൂടിയതായിട്ട്, ചൊൽപ്പെറും ............................................. നിഷ്കൃതീകാരകം= ചൊൽപ്പെറുന്ന (കീർത്തിയുള്ള) കല്പകവൃക്ഷപ്പുതുപ്പൂങ്കുലയിലെ പൊൽപ്പലാശങ്ങൾക്ക (പൊന്നിതളുകൾക്ക) നിഷ്കൃതികരം (പ്രതിക്രിയയില്ലാത്തത്, ജയമില്ലാത്തത്) ആണ്.

അംഗുലികൾ — ഉൾപ്പരി.............കളിൽ=ഉൾപ്പരി (ഉൾഭംഗി) ഏറെയുള്ള വെളുത്ത വിരലുകളിൽ, അർപ്പിതം അഗ്രേ=അഗ്രത്തിൽ അർപ്പിക്കപ്പെട്ട, സമുത്പന്നകൌതുകം (ക്രി. വി.)=സമുത്പന്നമായ (ഉണ്ടായ) കൌതുകത്തോടെ, ശില്പിനാ വിശ്വസ്യ=വിശ്വത്തിന്റെ ശില്പിയാൽ (വിശ്വകർമ്മാവിനാൽ) പുഷ്പബാണേന വാ = അല്ലെങ്കിൽ പൂവമ്പനാൽ (അർപ്പിതം എന്നതിന്റെ കർത്താവ്) സൽപർവ്വ..........ണ്ഡിച്ച്=നല്ല പർവ്വതാരേശനെ (പൂർണ്ണിമാചന്ദ്രനെ) പത്തായി മുറിച്ച്, അതൊപ്പമായ്=അതൊപ്പമാക്കി, ഒപ്പവും ............ല്പിച്ച്=ഒപ്പമിട്ട് ശില്പപ്പണിചെയ്ത്, ദീപ്രനഖനിര=ജ്വലിക്കുന്ന നഖസമൂഹമായിട്ട്, താല്പര്യശാലിനാ=താല്പര്യമുള്ള (കർത്തൃവിശേഷണം) വിശ്വകർമ്മാവ് അല്ലെങ്കിൽ കാമദേവൻ പൂർണ്ണചന്ദ്രനെ പത്തു കഷണമായി മുറിച്ച് ഒപ്പമാക്കി അലങ്കാരപ്പണിചെയ്ത് വിരലുകളുടെ അഗ്രങ്ങളിൽ സമർപ്പിച്ചതാണോ ദേവിയുടെ നഖങ്ങൾ എന്നുൽപ്രേക്ഷ.

കെഞ്ചാതെ വഞ്ചിച്ചു മഞ്ചാടിതഞ്ചായ-
മഞ്ചാതെ ഗുഞ്ജാതച്ഛാം ചാപി ബന്ധൂക-
പുഞ്ജാഭിമാനഞ്ച സഞ്ചാരവേലാസു
സഞ്ജാതസൌഭാഗ്യമഞ്ചാറു രേഖയും
തഞ്ചുന്ന തൃക്കാൽത്തലം ചാരുലാവണ്യ-
മുഞ്ഛാർജ്ജനം ചെയ്തു സഞ്ചരിച്ചന്വഹം
കഞ്ജാതജാതിക്കു നെഞ്ചാകെ വേകിച്ചു
പിഞ്ഛാതപത്രപ്രപഞ്ചാനതിശ്ലാഘം
ശിഞ്ജാനമഞ്ജീരമഞ്ജുസ്വനംകൊണ്ടു
തൻചാടു താനേ തുനിഞ്ഞാലതും ന്യായം.
എന്നാകിൽ നന്നായി നിർവ്യാജം നാസ്തി
തൻനേരു ചൊന്നാലസന്ദേഹമേവനൂനം

---

ഉള്ള കാൽ — കെഞ്ചാതെ=ഇരക്കാതെ, ബലാൽക്കാരേണ എന്നർത്ഥം. വഞ്ചിച്ചു=തട്ടിപ്പറിച്ച്, മഞ്ചാ..................യം=മഞ്ചാടിക്കുരുവിന്റെ ഛായ. അഞ്ചാതെ=കൂസാതെ, ഗുഞ്ജാതച്ഛാം ചാപി=ഗുഞ്ജ (കുന്നിക്കുരു)യുടെ അഴകി നെ-കാന്തിയെ-യും, ബന്ധൂകപുഞ്ജാഭിമാനം ച=ബന്ധൂകപുഞ്ജത്തിന്റെ —ചെമ്പരത്തിപ്പൂനിരയുടെ—അഭിമാനത്തെയും (വഞ്ചിച്ച് എന്നതിനോടന്വയം), സഞ്ചാ..................സു=സഞ്ചരിക്കുന്ന സമയങ്ങളിൽ, സഞ്ജാതസൌഭാഗ്യം=സഞ്ജാതമായ-ഉണ്ടായ-സൌഭാഗ്യത്തോടുകൂടിയ, രേഖ=വര, തഞ്ചുന്ന കലരുന്ന, തൃക്കാൽത്തലം=ഉള്ളങ്കാൽ, ചാരു=മനോഹരമായ, ലാവണ്യം=അഴകിനെ, മുഞ്ഛാ..................രിച്ച്=പെറുക്കിയെടുത്തു സമ്പാദിച്ചുകൊണ്ടു നടന്ന് (ഉഞ്ഛം=കൊഴിഞ്ഞു വീണ ധാന്യം). അന്വഹം=ദിനംതോറും, കഞ്ജാതജാതിക്കു=താമരപ്പൂജാതിക്കു, നെഞ്ച്=ഹൃദയം, വേകിച്ചു=വേവിച്ച്, പിഞ്ഛാ.........ശ്ലാഘം=പിഞ്ഛാതപത്രങ്ങളുടെ-പീലിക്കുടകളുടെ-പ്രപഞ്ചങ്ങളെ-അതിശ്ലാഘനം ചെയ്യുന്ന (അതിശയിക്കുന്ന, അതായതു അവയെക്കാളധികം അഴകുള്ള). ഇതു "കഞ്ജാതജാതിക്കു" എന്നതിന്റെ വിശേഷണം. ശിഞ്ജാ..................കൊണ്ടു=ശിഞ്ജാനമായ-കിലുങ്ങുന്ന-മഞ്ജീരത്തിന്റെ-ചിലമ്പിന്റെ-മഞ്ജു (മനോഹരം) ആയ ശബ്ദംകൊണ്ടു. തഞ്ചാടു=തന്റെ പ്രശംസ, താനേ തുനിഞ്ഞാൽ=താൻ തന്നെ ചെയ്വാൻ തുടങ്ങിയാൽ, ന്യായം=ന്യായം, എന്നാകിൽ=എന്നാൽ, നിർവ്യാജം=നിർവ്യാജമായി (നിശ്ചയം), നാസ്തി=ഇല്ല, തൻനേര=തന്റെ വാസ്തവം. അസന്ദേഹം=അസംശയം. മഞ്ചാ

ചൊന്നാലൊടുങ്ങാ ജഗന്നായികാരൂപ-
സൌന്ദര്യസമ്പത്തനന്തമനന്തരം.

വന്നോരു യൌവനം തന്നോടനാസ്ഥയാ
സന്നാഹമീദൃശം നന്നായ്ത്തുടങ്ങിനാൾ
എന്നാലൊരാവതെന്തെന്നായി കൌമാര-
"മന്യാദൃശമംഗവിന്യാസമെന്തിതു
അന്യായമമ്മേ! ചിരം ഞാനിരുന്നേട-
മിന്നേഷ വന്നാളു താരുണ്യപാഷണ്ഡ-
നൊന്നാകലീകരിച്ചെന്നാശ്രയം പോക്കി-
യെന്നാലടിയനെന്തന്യഗതിയെന്നു

---

ടികളും, കണ്ണികളും, ചെമ്പരത്തിപ്പൂവ് ഇവയുടെ അഴകു തട്ടിപ്പറിച്ച് സൌഭാഗ്യസൂചകങ്ങളായ അതതു രേഖകളോടുകൂടി വർത്തിക്കുന്ന ദേവിയുടെ കാൽത്തലം, ലാവണ്യത്തെ പെറുക്കിയെടുത്തുംകൊണ്ടു നടന്ന്, പീലിക്കടകം പോലെയുള്ള താരുണ്യക്കാർക്കെല്ലാം അപ്രാപ്യമാക്കി, ചിലമ്പിന്റെ കിലുക്കംകൊണ്ടു തന്നത്താൻ പുകഴ്ത്തുന്നുവെങ്കിൽ അതു ന്യായം തന്നെയാണ്. ഇതുർത്ഥയാലും, അവനവന്റെ യഥാർത്ഥം പറയുന്നതിൽ ദോഷമില്ല. "ആത്മപ്രശംസാ ദോഷായ ന യഥാർത്ഥാഭിശംസിനി" എന്നറിയുകവചനം. ചൊന്നാലൊ....................................ന്തരം=ജഗന്നായികയുടെ അനന്തമായ രൂപസൌന്ദര്യസമ്പത്തു (രൂപലാവണ്യത്തിന്റെ സമൃദ്ധി) അനന്തൻ പറഞ്ഞാലും അവസാനിക്കയില്ല.

യൌവനം ആരംഭിച്ചുവെങ്കിലും കൌമാരചേഷ്ടയെ പാർവ്വതി വിട്ടില്ലെന്നു പറയുന്നു. വന്നോരു ..........................................ന്നാൾ=പിന്നെ വന്നുകൂടിയ യൌവനം തന്നോട് അനാസ്ഥയോടുകൂടി ഇപ്രകാരമുള്ള സന്നാഹം (തിരക്ക, മത്സരം) തുടങ്ങിയപ്പോൾ. എന്നാ..........മാരം=കൌമാരം, ഇനി എന്നാൽ ആവതു=ചെയ്യാൻ കഴിയുന്നത്-എന്ത് എന്നു വിചാരിക്കയായി. എന്നിട്ടു ദേവിയോട് ആവലാതി പറയുന്നു — അന്യാദൃശം=അന്യപ്രകാരത്തിലുള്ള, അംഗവിന്യാസം=അംഗങ്ങളുടെ വിന്യാസം-വെപ്പ്, എന്തിതു=എന്താണിത്, അന്യായമമ്മേ=അമ്മേ! ഇതു അന്യായമാണ്. ചിരം......ടം=ഞാൻ വളരെക്കാലം ഇരുന്ന സ്ഥലം. ഇന്നേഷ......ണ്ഡൻ=ഇന്ന് ഈ താരുണ്യപാഷണ്ഡൻ (നീചനായ യൌവനം) വന്ന വേഗത്തിൽ, ആകലീകരിച്ചു=, ഇളക്കിമറിച്ച്, എന്നാശ്രയം=

നന്നായതുൾക്കപോകില്ലിന്നേ വിടകൊൾവ-
നെന്താവതിഞ്ഞാനധന്യാഗ്രണീ” യെന്ന
സന്താപഭാഷിതം കന്ദായിതം ചെവി-
ക്കന്നേരമാകർണ്ണ്യ ഖിന്നാപി പാർവ്വതി
“വന്നവനിന്നിവനന്വഹം ചെയ്യുമു
നിന്നോടല്ലെന്നോടത്രേ നിനയ്ക്കും വിധൌ
നിന്നെ ഞാനെന്നുമേ നിർണ്ണയം കൈവിടാ
ഖിന്നതയ്ക്കെന്തെടോ! ഹന്ത തേ ബന്ധ” മെ-
ന്നന്തരംഗം തണുപ്പിച്ചു സാന്ത്വാമൃതൈരെ-
സ്സന്തതമന്തികേ വച്ചഭിഷിഞ്ചതീ
ജാതു നോ മുഞ്ചതീ പോതഭാവം ച തം
ജാതഗാംഭീരതാ താതസംഭാവിതാ
പ്രീതസദ്ബന്ധുതാ സ്ഫീതനാനാവ്രതാ
മാധുരീപൂരിതാ മാതൃഭിർല്ലാളിതാ

---

എന്റെ വാസസ്ഥാനം, പോകില്ലയെന്നാൽ=ചെല്ലുന്നില്ലെങ്കിൽ, അന്യഗതി=മറ്റാശ്രയം, ഇന്നേ=ഇന്നുതന്നെ, എന്താവതിഞ്ഞാനധന്യാഗ്രണീ=അധന്യാഗ്രണി (ഭാഗ്യഹീനരിൽ മുമ്പൻ) ആയ ഞാൻ എന്തു ചെയ്യും. ഇത്രത്തോളം കൌമാരവചനം. സന്താപഭാഷിതം=സങ്കടവചനം, കന്ദായിതം ചെവിക്ക=ചെവിക്കു കന്ദംപോലെയായ (ഭാഷിതവിശേഷണം), ആകർണ്ണ്യ=കേട്ടിട്ട്, ഖിന്നാപി=ഖേദിച്ചുവളെങ്കിലും, പാർവ്വതി=ദേവി, "വന്നവൻ" എന്നു മുതൽ കൌമാരത്തോടുള്ള പാർവ്വതീവചനം. നിനയ്ക്കും വിധൌ=വിചാരിക്കുമ്പോൾ, നിർണ്ണയം=നിശ്ചയം, കൈവിടാ=കൈവിടുകയില്ല, ഖിന്നതയ്ക്കു=ഖേദത്തിന്, ഹന്ത=കഷ്ടം, തേ=നിനക്ക്, ബന്ധം=കാരണം, "ഹന്ത തേ ബന്ധം" എന്നവരെ ദേവീവചനം. എന്നെ ...... ഉരയേ=എന്നിങ്ങനെ സാന്ത്വങ്ങളാൽ (ആശ്വാസവചനങ്ങളാൽ) ആകുന്ന അമൃതങ്ങളെക്കൊണ്ട് അന്തരംഗം-ഹൃദയം-തണുപ്പിച്ച്, സന്തത............ഞ്ചതീ=എല്ലായ്പ്പോഴും അന്തികത്തിൽ (സമീപത്തിൽ) വെച്ച് അഭിഷേചിക്കുന്നവളായി, ജാതു.........ചതം=ആ പോതഭാവത്തെ (ബാല്യത്തെ) ഒരിക്കലും മോചിക്കാത്തവളായി, ജാതഗാംഭീരതാ=ഉണ്ടായ ഗാംഭീര്യത്തോടുകൂടിയവളായി, താതസംഭാവിതാ=താതനാൽ സമ്മാനിക്കപ്പെട്ടവളായി, പ്രീതസദ്ബന്ധുതാ = പ്രീതയായ നല്ല ബന്ധുത

ആപ്തസഖീയുതാ ദീപ്തകാന്ത്യാവൃതാ
മൂർത്തിത്രയേശചരവാർത്താസകൌതുകാ
നിത്യം പിതുസ്സഭായാം ചെന്നിരുന്നുകൊ-
ണ്ടത്യന്തരമ്യം മുനിവരഭാഷിതം
തത്തൽകഥാന്തരേ ശങ്കരമാഹാത്മ്യ-
മത്തൽക്കൊരൌഷധം കേൾക്കും കുതൂഹലാൽ.

---

(ബന്ധുസമൂഹം) യോടു കൂടിയവളായി, സ്ഫീതാനാനാവ്രതാ = സ്ഫീതങ്ങളും (വർദ്ധിച്ചവ) ആയ പല വ്രതങ്ങളോടുകൂടിയവളായി, മാധുരീപൂരിതാ = മാധുര്യം നിറഞ്ഞവളായി, മാതൃഭിഃ ലാളിതാ = അമ്മമാരാൽ ലാളിക്കപ്പെട്ടവളായി, ആപ്തസഖീയുതാ = ആപ്തമാർ - വിശ്വസ്തമാർ - ആയ സഖിമാരോടുകൂടിയവളായി, ദീപ്തകാന്ത്യാവൃതാ = ദീപ്തയായ കാന്തിയാൽ ചുററപ്പെട്ടവളായി, മൂർത്തി ... ... ... ... കാ = മൂർത്തിത്രയത്തിൽവെച്ച് ഈശ്വരനായവന്റെ അതായതു ശിവന്റെ വാർത്ത (കഥ) യിൽ കൌതുകത്തോടുകൂടിയവളായിട്ട്, നിത്യം = പതിവായി, പിതുഃ സഭായാം = അച്ഛന്റെ ആസ്ഥാനസഭയിൽ, അത്യന്തരമ്യം = ഏററവും മനോഹരമായ, മുനിവരഭാഷിതം = മുനിവരന്മാരാൽ പറയപ്പെട്ട, തത്തൽകഥാന്തരേ = അതാതു കഥകളുടെ മദ്ധ്യത്തിൽ, ശങ്കരമാഹാത്മ്യം = ശിവന്റെ മാഹാത്മ്യത്തെ, അത്തൽക്കൊരൌഷധം = അത്തൽക്ക-ദുഃഖത്തിന് - ഒററ മരുന്നായ (മാഹാത്മ്യവിശേഷണം). കേൾക്കും = കേൾക്കുക പതിവാണ് എന്നു ശീലഭാവി. കുതൂഹലാൽ = കൌതുകത്താൽ.

പിന്നീടു വന്ന യൌവനം ബാല്യത്തെ വകവെക്കാതെ ദേഹത്തിൽ ആധിപത്യം നടത്തുവാൻ ഇടതുടങ്ങിയെങ്കിലും ശ്രീപാർവ്വതി ബാല്യസ്വഭാവം കൈവിടാതെയും എന്നാൽ ഗാംഭീര്യം കലർന്നും, പിതാവിന്റെ സമ്മാനത്തിനും ബന്ധുജനങ്ങളുടെ പ്രീതിക്കും പാത്രമായി, പല വ്രതങ്ങളും അനുഷ്ഠിക്കുകയും, മാധുര്യം നിറഞ്ഞ് മാതൃലാളനാവിഷയമായി സഖികളോടുകൂടി ശിവകഥകളിൽ കൌതുകിനിയായിട്ട്, ദിനംതോറും പിതാവിന്റെ സഭയിൽ ചെന്നിരുന്ന് മഹർഷിമാർ നാനാകഥകൾക്കിടയിൽ പറയുന്നതും മനോഹരവും അപാരമനൌഷധവുമായ ശിവമാഹാത്മ്യത്തെ ശ്രവിക്കുകയും പതിവായിരുന്നു. യൌവനം തികഞ്ഞു തുടങ്ങിയിട്ടും ബാല്യസ്വഭാവം പോയിട്ടില്ല എന്നതിനെ, യൌവനത്തിന്റെ ആക്രമണത്തെക്കുറിച്ചു ബാല്യം സങ്കടമറിയിച്ചതു കേട്ടു കനിവു തോന്നി ദേവി ബാല്യത്തെ സ്വീകരിച്ചു ലാളിച്ചുവോ എന്നു തോന്നുമാറ് ഉൽപ്രേക്ഷിച്ചിരിക്കുന്നു. വാചകപദമില്ലായ്കയാൽ ഉൽപ്രേക്ഷ ഗമ്യ.

നിത്യം മുനികൾ പലരും വരും തത്ര;
ഭക്ത്യാ ഗിരിവരൻ മാനിച്ചിരുത്തിയാൽ
എല്ലാം ത്രിഭുവനവൃത്താന്തമോരോന്നു
സത്യമായ്ച്ചൊല്ലും സഭയിലിരുന്നവർ.
വിദ്യാപ്രസംഗങ്ങൾ മത്സ്യാദിചേഷ്ടിത-
മത്യത്ഭുതേശതപസ്യാവിധിക്രമം
ഇത്യാദികൾ ബഹുവിസ്തരസംക്ഷേപ-
യുക്തിയുക്തങ്ങൾ നിമിത്തഭേദങ്ങളും;
നിത്യേശ്വരിക്കു കേൾക്കയിൽ കൌതുക-
മത്യന്തമുണ്ടായി ചിത്തേ നിരന്തരം.
കൌതുകം ഭക്തിയായ് ഭക്തിയും സക്തിയായ്;
ചേതോമഹാസക്തി തത്ത്വവിജ്ഞാനമായ്;

---

ശിവമാഹാത്മ്യശ്രവണംനിമിത്തം പാർവ്വതിക്കു ശിവങ്കൽ അനുരാഗമുണ്ടായതായിപ്പറയുന്നു. നിത്യം...... തത്ര=അവിടെ പതിവായി പല മഹർഷിമാർ വരും. ഭക്ത്യാ...... ത്തിയാൽ=അവരെ ഹിമവാൻ ഭക്തിയോടുകൂടി ബഹുമാനിച്ചിരുത്തിയാൽ, എല്ലാം ...... രോന്നു=എല്ലാമായ ത്രൈലോക്യത്തിലെ ഓരോ വർത്തമാനം, സത്യ...... ന്നവർ=അവർ സഭയിലിരുന്നു സത്യമായിപ്പറയും. എന്തെല്ലാമാണു പറയുക എന്നു വിവരിക്കുന്നു—വിദ്യാപ്രസംഗങ്ങൾ=വിദ്യകളെക്കുറിച്ചുള്ള പ്രസംഗങ്ങൾ, മത്സ്യാദിചേഷ്ടിതം=മത്സ്യമാർ മുതലായവരുടെ പ്രവൃത്തി, അത്യ...... ക്രമം=അത്യത്ഭുതമായ ഈശന്റെ-ശിവന്റെ-തപസ്യാവിധിയുടെ (തപോനുഷ്ഠാനത്തിന്റെ) ക്രമം, ഇത്യാദികൾ=എന്നു തുടങ്ങിയവ, ബഹു...... ക്തങ്ങൾ=വളരെ വിസ്തരത്തോടും സംക്ഷേപത്തോടും യുക്തികളോടും കൂടിയവ, നിമിത്തഭേദങ്ങൾ=നാനാനിമിത്തങ്ങൾ (ശുഭാശുഭശകുനങ്ങൾ). ഇവയെല്ലാം "സത്യമായ്ച്ചൊല്ലും" എന്നതിനോടന്വയിക്കണം. നിത്യേശ്വരിക്ക=നിത്യമാർ എന്ന പതിനാറു പരിവാരദേവതമാരുടെ ഈശ്വരിയായ ദേവിക്ക്. കേൾക്കയിൽ=കേൾക്കുന്നതിൽ, കൌതുകം=കുതൂഹലം, ചിത്തേ=മനസ്സിൽ, നിരന്തരം=ഇടവിടാതെ. ഹിമവാന്റെ സഭയിൽ പല മഹർഷിമാർ വരും. അവർ വിദ്യാപ്രസംഗാദികളെ പറകയും ചെയ്യും. അതു കേൾക്കുന്നതിൽ ദേവിക്കു വളരെ കൌതുകമുണ്ടായി; കൌതുകം ഭക്തിയായ്=ആ കൌതുകം ഭക്തിയായി മാറി, ഭക്തി ...... യ്=ഭക്തി അനുസക്തിയായിത്തീർന്നു, ചേതോ ...... നമായ്=മനസ്സിന്റെ വലിയ അനുസക്തി തത്ത്വവി-

തത്ത്വബോധം ഏറി പ്രത്യഭിജ്ഞാനമായ്;
പ്രത്യഭിജ്ഞാ ചിരം മൃത്യുഞ്ജയൈക്യമായ്;
ചിത്തേ ശിവൈക്യം സമാധിയായ് സേവിക്ക;
മര്‍ത്ത്യേ കഥാവസാനം വിരഹാര്‍ത്തിയായ്
വാസം വിവിക്തേ ശിവധ്യാനശീലനം
ചേതനാവേദനാനോദനേ സാധനം.

ഏവം ചിലദിനം ചെന്നനാളേകദാ
വൈപഞ്ചികന്‍ മുനി ധീരന്‍ ചിരന്തനന്‍
ചീരം ജടാഭാരമാരഞ്ജിതം വഹന്‍
വൈരിഞ്ചി നാരദന്‍ വന്നാനൊരുദിനം.

---

ജ്ഞാനം=പരമാത്മബോധം-അറിവുള്ളതു. തത്ത്വ......ജ്ഞാനം=ഹൃദയത്തിലെ തത്ത്വബോധം പ്രത്യഭിജ്ഞാനം-വിവേകം-ആയിപ്പരിണമിച്ചു. ആ പ്രത്യ..........മായ്=ആ പ്രത്യഭിജ്ഞാനം കാലക്രമംകൊണ്ടു ശിവനും താനും ഒന്നാണെന്ന ഭാവന (മൃത്യുഞ്ജയൈക്യം) ആയി. ചിത്തേ..........വിക്ക=മനസ്സിൽ ശിവനോടുള്ള ഐക്യം സമാധിയായി, മര്‍ത്ത്യേ കഥാ.........യായ്=മര്‍ത്ത്യത്തിൽ കഥ അവസാനിക്കുന്നതു (കഥാവസാനം) വിരഹദുഃഖമായി. വാസം=പാര്‍പ്പ്, വിവിക്തേ=വിജനത്തിൽ, ശിവധ്യാനശീലനം=ശിവധ്യാനത്തിന്റെ പരിശീലനം, ചേതനാ.........ദനേ=ചേതനയിൽ (മനസ്സിൽ) ഉള്ള വേദനയുടെ നോദനത്തിൽ (നിവാരണത്തിൽ), സാധനം=ഉപായം. ശിവമാഹാത്മ്യം കേൾക്കുന്നതിലുള്ള കൌതുകം ഭക്തിയായും, ഭക്തി സക്തിയായും, സക്തി തത്ത്വബോധമായും, തത്ത്വബോധം വിവേകമായും, വിവേകം ശിവനോടുള്ള ഐക്യഭാവനയായും, അതു സമാധിയായും പരിണമിച്ചു. മര്‍ത്ത്യത്തിൽ ഉള്ള കഥ അവസാനിക്കയാൽ ശിവനുമായി വിരഹം വന്നതുപോലെ തോന്നി. ആ വിരഹദുഃഖം പോക്കുന്നതിനു വിജനത്തിലിരുന്നു ശിവനെ ധ്യാനിക്കുക മാത്രമേ ഉപായമുണ്ടായുള്ളൂ. ഇവിടെ ഭക്തിയേയും പ്രേമത്തേയും തുല്യനിലയിൽ വര്‍ണ്ണിച്ചിരിക്കുന്നതായിക്കാണുക.

ഹിമവല്‍പുരത്തില്‍ നാരദമുനി എഴുന്നള്ളുന്നു. ഏകദാ=ഒരിക്കല്‍, വൈപഞ്ചികന്‍=വീണവായനക്കാരന്‍, മുനി=മഹര്‍ഷി, ധീരന്‍=സ്ഥിരചിത്തന്‍, ചിരന്തനന്‍=പുരാതനന്‍, ചീരം...... വഹന്‍=ആരഞ്ജിതമായ-ഭംഗിയായി പിടിപ്പിച്ച-ചീരം-മരവുരി-ജടാഭാരം-ജടക്കെട്ട്-ഇവയെ വഹിക്കുന്നവന്‍, വൈരിഞ്ചി=വിരിഞ്ചന്റെ-ബ്രഹ്മാവിന്റെ-പുത്രന്‍. അങ്ങനെ കുറെ നാള്‍ കഴിഞ്ഞപ്പോള്‍ ഒരു ദിവസം നാരദമഹര്‍ഷി അവിടെ എഴുന്നള്ളി-

മൌനികളെതിരേററു സൽകരിച്ചു ഗിരി-
മന്നൻ പ്രസന്നനായിരുന്നു തത്സന്നിധൌ.
“നന്നിവിടേക്കെഴുന്നള്ളിയവാറിന്നു
ധന്യനായേൻ ഞാനതിനില്ല സംശയം.
ആത്മവൃത്താന്തം മനസ്സറിയുംപോലെ
യുഷ്മാകമൈശ്വരം തത്ത്വം എളിമയാം,
ബാഹ്യേന്ദ്രിയങ്ങൾപോലെ വയം താദൃശാം
സാഹ്യമുണ്ടെങ്കിൽ സ്വകർമ്മമനുഷ്ഠിപ്പൂ.
ഉണ്ടൊരാതങ്കമെന്നുള്ളിലിക്കാലത്തു
കണ്ടുണർത്തിപ്പാൻ കൊതിച്ചിരിക്കുന്നു ഞാൻ.

---

ഹിമവാൻ മഹർഷിമാരെ സൽകരിച്ചു, തന്റെ മകൾക്ക് ആരാണു ഭർത്താവാവുക എന്നു ചോദിക്കുന്നു. ഗിരിമന്നൻ=പർവ്വതരാജൻ, പ്രസന്നൻ=പ്രസാദിച്ചവൻ, തത്സന്നിധൌ=അവരുടെ സന്നിധിയിൽ. ഹിമവാൻ അവരെ എതിരേററു സൽകരിച്ചിട്ടു പ്രസന്നനായിട്ട് അവരുടെ സന്നിധിയിൽ ഇരുന്നു. എന്നിട്ടു പറയുന്നു—നന്നി......... വാറ്=ഇങ്ങോട്ടു വന്നതു നന്നായി (സ്വാഗതം). ധന്യ...... ഞാൻ=ഞാൻ ഭാഗ്യവാനായി, കൃതാർത്ഥനായി. ആത്മവൃത്താന്തം=ആത്മാവിന്റെ വർത്തമാനം, യുഷ്മാകം=നിങ്ങൾക്ക്. ഐശ്വരം തത്ത്വം=ഈശ്വരനെസ്സംബന്ധിച്ച പരമാർത്ഥം, എളിമയാം=എളുതായിരിക്കുന്നതാണ്. അവനവന്റെ വൃത്താന്തത്തെ മനസ്സ് എങ്ങനെ അറിയുമോ അങ്ങനെ ഈശ്വരതത്ത്വത്തെ നിങ്ങൾ (മഹർഷിമാർ) അറിയുന്നുണ്ട്. നിങ്ങൾ മനസ്സിനെപ്പോലെയാണ് എന്നു സാരം. ബാഹ്യേന്ദ്രിയങ്ങൾ=ബാഹ്യങ്ങളായ ഇന്ദ്രിയങ്ങൾ. ചക്ഷുസ്സ്, ശ്രോത്രം, ഘ്രാണം, ത്വക്, രസനം എന്ന ജ്ഞാനേന്ദ്രിയങ്ങൾ അഞ്ചും വാക്, പാണി, പാദം, പായു, ഉപസ്ഥം എന്ന കർമ്മേന്ദ്രിയങ്ങൾ അഞ്ചും ബാഹ്യേന്ദ്രിയങ്ങളാകുന്നു. വയം=ഞങ്ങൾ, താദൃശാം=നിങ്ങളെപ്പോലെയുള്ളവരുടെ, സാഹ്യം=സാഹായ്യം, സ്വകർമ്മം=സ്വപ്രവൃത്തി, അനുഷ്ഠിപ്പൂ=ചെയ്യുന്നു. ഞങ്ങൾ ബാഹ്യേന്ദ്രിയങ്ങളെപ്പോലെയാണ്. മനസ്സിന്റെ സാഹായ്യം കൂടാതെ സ്വയം പ്രവർത്തിപ്പാൻ ഇന്ദ്രിയങ്ങൾക്കു ശക്തിയില്ലല്ലോ. അതുപോലെ ഞങ്ങൾക്കും ഭവാദൃശന്മാരുടെ സാഹായ്യമുണ്ടെങ്കിലേ സ്വകർമ്മം ചെയ്വാൻ കഴിവുള്ളൂ. അലങ്കാരം ഉപമ. ഉണ്ടൊ............... ക്കുന്നു ഞാൻ= എന്റെ ഉള്ളിൽ ഒരു ആതങ്കം (ശങ്ക, ദുഃഖം) ഉണ്ട്; അതു അങ്ങയോടൊന്ന് അ

പണ്ടുമിന്നും മേലുമെന്നൊരു കാലമേ
ഖണ്ഡിപ്പതെങ്ങനെ ഭവാനതിന്നൊന്നുമേ.
പുത്രീ മമാധുനാ പൂൎണ്ണതാരുണ്യയാ,-
യിത്രിലോകത്തിങ്കലാൎക്കു നല്കാവു താം?
ദൈവഗതിയോൎത്തു യാതൊന്നു ദേവനാം
ചെയ്വതുചിതമാം; നോചേദനുചിതം.
ഏതുവനെൻ ജാമാതൃഭാവേ വിധിയെന്നു
ദേവമുനേ! ചൊൽക യാവന്മതിബലം.
ഇന്നോ കളയണമെന്നുള്ളിൽ നിന്നു നീ
കന്യാപിതാവിനു വന്നീടുമാധികം."

കുന്നിൻമൊഴി കേട്ടിതന്നേരം നാരദൻ
മന്ദം കുണുങ്ങാതീം മഹതിയാം വീണയെ

---

റിയിക്കണമെന്നു വിചാരിച്ചിരിക്കയാണു്. പണ്ടു ......... ......മെന്നു്=പണ്ടു് (ഭൂതം) ഇന്നു (വൎത്തമാനം) മേൽ (ഭാവി) എന്നിങ്ങനെ. ഒരു കാലമേ=ഒരു കാലത്തെത്തന്നെ, ഖണ്ഡിപ്പതെങ്ങനെ=അങ്ങനെ ഖണ്ഡിക്കുന്നു. ഭവാനതിന്നൊന്നുമേ=അങ്ങേക്കു് അതിനൊന്നുമാത്രമേ ഉള്ളൂ; മൂന്നു കാലമില്ല. ഞങ്ങൾ കാലത്തെ ഭൂതം, വൎത്തമാനം, ഭാവി എന്നു തിരിക്കുന്നു. അങ്ങേക്കു് എല്ലാക്കാലവും ഒരുപോലെയാണു്. ഞങ്ങൾക്കു വൎത്തമാനകാലത്തെപ്പറ്റി മാത്രമേ അറിവുള്ളൂ. അങ്ങു ത്രികാലജ്ഞനാണു് എന്നു സാരം. പുത്രീ ......... ണ്യയായ്=എന്റെ പുത്രി യൌവനം തികഞ്ഞവളായി, ഇത്രി......... വു താം=ഇവ മൂന്നു ലോകത്തിൽ ആൎക്കു് അവളെ കൊടുക്കാം? ദൈവ ......... ചിതം=ആർ എന്തു ചെയ്യുന്നതും ദൈവഗതി വിചാരിച്ചിട്ടാകുന്നതാണുചിതം. നോചേൽ=അല്ലെങ്കിൽ, അനുചിതം=ഉചിതമല്ല, ഏതു ......... യെന്നു=എന്റെ ജാമാതൃഭാവത്തിൽ (മകളുടെ ഭൎത്തൃത്വത്തിൽ) ആരാണു ദൈവവിധി എന്നു്. ദേവമുനേ=ഹേ ദേവൎഷേ! യാവന്മതിബലം=ബുദ്ധിബലമുള്ളേടത്തോളം; ബുദ്ധിക്കെത്താവുന്നിടത്തോളം. ഇന്നോ ......... ധികം=ഇന്നുതന്നെ അങ്ങു് എന്റെ ഉള്ളിൽനിന്നു കന്യാപിതാവിനു വരുന്ന ആധികം (മനോവ്യഥകൾ) കളയണം.

നാരദൻ ഹിമവാനോടു പറയുന്നു. കുന്നിൻമൊഴി=ഹിമവാന്റെ വാക്കു്, മന്ദം കുണുങ്ങാതീം=പതുക്കെ കുണുങ്ങിക്കുന്ന (ശബ്ദിക്കുന്ന). മഹ

തന്നങ്കദേശേ വിലങ്ങത്തിൽ വച്ചുകൊ-
ണ്ടൊന്നങ്ങു നോക്കി നിന്നോരെയെല്ലാരെയും,
തന്നന്തികേ വന്നിങ്ങനെ ഗിരീന്ദ്രന്റെ
സന്നിധൌ ചെന്നോരു കന്യാമണിയെയും
ശോഭാവിനീതിസമ്മേളപൂർണ്ണാം ചിരാ-
ദാപാദചൂഡമാലോകയന്നാനതാം,
ഉൾക്കാമ്പിലാക്കിയന്നാഥൻ "മഹേശ്വരി!
മാതഃ! ശിവേ! പാഹി"യെന്നുള്ളിലോർത്തുടൻ
"എൻപോററി ശംഭോ! മഹാദേവ! പാഹീ"തി
സംഭാവ്യ സാന്ത്വമാനോട് ചൊല്ലീടിനാൻ.
"കീർത്തിയുമാനന്ദപൂർത്തിയും വർദ്ധിക്ക
ഗോത്രഗോത്രോത്തംസ! ശാസ്ത്രതത്വജ്ഞ! തേ

---

തിയാം വീണയെ—നാരദന്റെ വീണയ്ക്കു മഹതി എന്നു പേർ. തന്നങ്കദേശേ=തന്റെ മടിയിൽ. ഒന്ന ... ... ... ...രെയും=അവിടെ നിന്നിരുന്നവരെയെല്ലാം ഒന്നു നോക്കീട്ട്. തന്നന്തികേ=തന്റെ അടുക്കൽ, ഗിരീന്ദ്രന്റെ=പർവ്വതരാജന്റെ, സന്നിധൌ=സമീപത്തു്, കന്യാമണിയെ=കന്യാരത്നത്തെ. ശോഭാ......... പൂർണ്ണാം=ശോഭ (രൂപഭംഗി) വിനീതി (വിനയം) ഇവയുടെ സമ്മേളം (മേളനം) കൊണ്ടു പൂർണ്ണയായ. ചിരാൽ=വളരെ നേരം, ആപാദചൂഡം=അടി മുതൽ മുടിയോളം, ആലോകയൻ=നോക്കുന്നവനായിട്ട്, ആനതാം=നമസ്കരിച്ചവളായ. ഉൾക്കാ.........നാൽ=കന്യകയുടെ കാൽ മനസ്സിൽ വിചാരിച്ച്. മഹേ... ......ലോർത്തു്=ഹേ മഹേശ്വരി! ഹേ മാതഃ! ഹേ ശിവേ! രക്ഷിക്കേണമെ എന്നു മനസ്സിൽ വിചാരിച്ച്. എൻപോ ..... ......സംഭാവ്യ=എന്റെ പോററി! ശംഭോ! മഹാദേവ! രക്ഷിക്കേണേ എന്നു സംഭാവനം ചെയ്തിട്ട (വിചാരിച്ച്). സാന്ത്വമാനോട്=ഹിമവാനോട്. ഹിമവാന്റെ വാക്ക കേട്ട നാരദൻ പളുങ്കെളുപ്പിക്കുന്ന വീണയെ മടിയിൽ വിലങ്ങത്തിൽ വെച്ച്, സഭാവാസികളെ ആകപ്പാടെ ഒന്നു നോക്കി, തത്സമയം പിതൃസവിധത്തിങ്കൽ വന്നെത്തിയവളും സൌന്ദര്യവും വിനയവും തികഞ്ഞവളുമായ പാർവ്വതിയെ വളരെ നേരം അടിമുതൽ മുടിയോളം നോക്കി, ആ ദേവിയുടെ പാദം മനസ്സിൽ ധ്യാനിച്ച്, ദേവിയോടും ശിവനോടും തന്നെ രക്ഷിക്കേണമെ എന്നു മനസ്സാൽ പ്രാർത്ഥിച്ച് ഇങ്ങനെ പറഞ്ഞു.

നാരദവചനം—ശിവൻ പാർവ്വതിയുടെ ഭർത്താവാകുമെന്ന്.

കീർത്തി=യശസ്സ്, ആനന്ദപൂർത്തി=സന്തോഷത്തികവ്, വർദ്ധിക്ക=പെരുകട്ടെ

ശ്രീമഹാദേവൻ ഗിരീശൻ സദാശിവൻ
ജാമാതൃഭാവം തവാംഗീകരിഷ്യതി.
ക്ഷേമമായ് ലോകസ്യ കാമാരിയോടുമാ
വാമാംഗവും വാങ്ങുമാമോദപൂർവ്വകം.
മാ മാസ്തു തേ ഖേദമേതാദൃശോത്സവം
കാണ്മാൻ ഭവാനും നമുക്കും തരം വരും.
സാദരമേതദിഷ്ടം നിനക്കും തരും വരം
നീ മാനനീയനാം ധീമൻ! പ്രസീദ നീ."

ഈവണ്ണമീരിതം ദേവമുനീന്ദ്രനാ-
ലാകർണ്യ കന്യകാ നിന്നാളധോമുഖി.

---

വൻ. ശ്രീമഹാദേവൻ=ശ്രീമാനായ മഹാദേവൻ, ഗിരീശൻ=ഗിരിയുടെ (കൈലാസത്തിന്റെ) ഈശ്വരൻ. ഇതുവരെയുള്ളവ സദാശിവന്റെ വിശേഷണങ്ങളാകുന്നു. സദാശിവൻ=ശിവൻ (ക്ഷിതി, ജലം, അഗ്നി, വായു, ആകാശം, ഗന്ധം, രസം, രൂപം, സ്പർശം, ശബ്ദം, ശ്രോത്രം, നാസിക, ജിഹ്വ, കണ്ണു, ത്വക്ക്, ഹസ്തം, പാദം, മുഖം, പായു, ലിംഗം, പ്രകൃതി, മനസ്സ്, ബുദ്ധി, അഹങ്കാരം എന്നിങ്ങനെ ഇരുപത്തിനാലു തത്വങ്ങളിൽനിന്നു കവിഞ്ഞു് ഇരുപത്തഞ്ചാമത്തേതായ തത്വമാണ് സദാശിവതത്വം). ജാമാതൃഭാവം=മകളുടെ ഭർത്തൃത്വത്തെ, തവ=നിന്റെ അംഗീകരിഷ്യതി=സ്വീകരിക്കും. ശിവൻ നിന്റെ ജാമാതാവായി വരുമെന്നർത്ഥം. ക്ഷേമമായ ...................... പൂർവ്വകം=ഉമ (പാർവ്വതി) ലോകത്തിന്റെ ക്ഷേമത്തിനായിക്കൊണ്ടു കാമാരി (ശിവൻ)യോടു് സന്തോഷത്തോടുകൂടി വാമാംഗം (ദേഹത്തിന്റെ വാമാർദ്ധം) വാങ്ങുകയും ചെയ്യും. മാമാസ്തുതേ ഖേദം=നിനക്കു ഖേദം വേണ്ടാ, വേണ്ടാ. ഏതാദൃശോത്സവം=ഇപ്രകാരമുള്ള ഉത്സവം, ഭവാനും=അങ്ങേക്കും. സാദരം ........വരം=സന്തോഷത്തോടുകൂടി നിനക്കും ഇഷ്ടമായ വരം തരും. നീമാന..............ധീമൻ=ഹേ ബുദ്ധിമാനേ! നീ മാന്യനായിരിക്കും. പ്രസീദ നീ=നീ പ്രസാദിച്ചാലും. ഇതുവരെയും നാരദന്റെ വചനം.

നാരദന്റെ വാക്കിൽനിന്നു ശിവൻ കാമാരിയാണെന്നു കേട്ടു പാർവ്വതിയും ഹിമവാനും ശങ്കിക്കുന്നു. ഹിമവാൻ ചോദിക്കുന്നു. ഈവണ്ണ..............ന്ദ്രനാൽ=ഇപ്രകാരം നാരദനാൽ പറയപ്പെട്ടിതിനെ. ആകർണ്ണ്യ=കേട്ടിട്ടു്; കന്യകാ ......മുഖീ=കന്യക മുഖം താഴ്ത്തി

സൂനൃതാ നിൻഗിരോ നാനൃതാ ജാതുചിൽ
ഞാനിതേ ചിന്തിച്ചു ദീനതയ്ക്കൗഷധം
സ്ഥാനമല്ലിക്കുദാസീനതായാ മുനേ!
സ്വാധീനേ തേ മയി ജ്ഞാനതേജോനിധേ!
ഉത്തമസത്തമനർദ്ധേന്ദുശേഖരൻ
ചിത്തജശത്രുവെന്നിത്ഥമിപ്പോളം ഭവാൻ
ഉക്തവാനായതിന്നർത്ഥമതും ചൊല്ലു
തൃപ്യം തണെപ്പീല ചിത്തമെന്നർത്ഥയേ"

ഇങ്ങനെ കേട്ടളവിംഗിതജ്ഞൻ മുനി
ശങ്കിതം പൃഷ്ടം തുടങ്ങീതറിയിപ്പാൻ.
"സങ്കേതഭൂമേ! ഗുണങ്ങൾക്ക ഹേ സഖേ!
ശങ്കയുണ്ടായതു സംഗതംതന്നെ കേൾ

---

അദ്ധാ = അവശ്യം, സൂനൃതാഃ = സത്യവും പ്രിയവുമായിരിക്കുന്നവയായ, നിൻഗിരഃ = നിന്റെ വാക്കുകൾ, ന അനൃതാഃ ജാതുചിൽ = ഒരിക്കലും അസത്യമാകയില്ല. ഞാന.........ഷധം = ഞാൻ ഇതു ദീനതയ്ക്കു (ദൈന്യത്തിന്) ഔഷധമായി വിചാരിച്ചു. സ്ഥാനം...... തായാഃ = ഇവിടെ ഉദാസീനതയ്ക്കു സ്ഥാനമല്ല, മുനേ = ഹേ മഹർഷേ! സ്വാധീനേ = തന്റെ അധീനൻ (ആശ്രിതൻ) ആയ. ഇതു മയി എന്നതിന്റെ വിശേഷണം. തേ = അങ്ങേക്ക, മയി = എന്നിൽ, ജ്ഞാനതേജോനിധേ = ജ്ഞാനതേജസ്സിന്ന (ജ്ഞാനപ്രകാശത്തിന്ന) നിധിയായവനേ! ഉത്തമസത്തമൻ = ഉത്തമന്മാരിൽവെച്ച് അഗ്രേസരൻ, അർദ്ധേന്ദുശേഖരൻ = അർദ്ധചന്ദ്രൻ ശിരോലങ്കാരമായവൻ, ശിവൻ. ചിത്തജശത്രു = ചിത്തജന്റെ–കാമന്റെ–ശത്രു, എന്നിത്ഥം = എന്നിങ്ങനെ, ഭവാൻ = അങ്ങ് ഉക്തവാനായതിന്നു = പറഞ്ഞതിന്ന്, തൃപ്യം = തൃപ്തിപ്പെടില്ല, ചിത്തം = മനസ്സ്, എന്നർത്ഥയേ = എന്നു ഞാനപേക്ഷിക്കുന്നു. കാമദേവന്നപായം വന്നു എന്നും ശിവൻ കാമന്റെ ശത്രുവാണെന്നും അങ്ങു പറഞ്ഞുവല്ലോ. അതിന്റെ സാരം എന്താണെന്നു പറഞ്ഞുതരണം എന്നു താൽപര്യം.

നാരദൻ കാമദഹനം കഥ പറവാൻ തുടങ്ങുന്നു. ഇംഗിതജ്ഞൻ = ഇംഗിതത്തെ–ഉള്ളിലുള്ള ഭാവത്തെ–അറിയുന്നവൻ, മുനി = നാരദൻ, ശങ്കിതം = ശങ്കിക്കപ്പെട്ട, പൃഷ്ടം = ചോദിക്കപ്പെട്ടതിനെ. ശങ്കിച്ചു ചോദിച്ച കാര്യത്തെ എന്നർത്ഥം. സങ്കേതഭൂമേ ഗുണങ്ങൾക്ക = ഗുണങ്ങൾക്ക സങ്കേതസ്ഥാനമേ! ഹേ സഖേ = അല്ലയോ സ്നേഹിത! ശങ്ക = സംശയം, സംഗതം

ഭംഗം മനോഭവനങ്ങു വന്നു ഭൃശം;
തിങ്ങൾ തികഞ്ഞതില്ലെങ്കിലും നിന്നോടു
വല്ലവരും വന്നു ചൊല്ലാതിരിക്കയി-
ല്ലല്ലോ നിനക്കു ഞാൻ ചൊല്ലിയതിങ്ങനെ.
സങ്കടം വന്നു പറവാൻ മടികൊണ്ടു
ശങ്കേ ധരിച്ചവരാരും വരാഞ്ഞതും.
എങ്കിലതാകിലോ ചൊല്ലാം പുനരപി ഞാ-
നംഗജഭംഗമസംഗതിസംഗതം.

ദൂരെ മനസ്സിനും വാക്കിനും വാഴുന്ന
കാരുണ്യവാരിധി നാരായണപ്രിയൻ
വാരാണസീപതി പാരം പ്രസാദിച്ചു
ശൂരപത്മാസുരഘോരതപസ്സിനാൽ

---

= യുക്തം, ഭംഗം = നാശം, മനോഭവന് = കാമന്, ഭൃശം = ഏറ്റവും, തിങ്ങൾ = മാസം. കാമന്നു നാശം വന്നിട്ടു ഒരു മാസം തികഞ്ഞില്ലെങ്കിലും ആ വിവരം അങ്ങയോടാരെങ്കിലും പറഞ്ഞിരിക്കുമെന്നു കരുതീട്ടാണ് ഞാൻ ഇങ്ങനെ പറഞ്ഞതു്. സങ്കടം = ദുഃഖം, ശങ്കേ = ഞാൻ ശങ്കിക്കുന്നു, ധരിച്ചവർ = അറിഞ്ഞവർ. വിവരമറിഞ്ഞവരാരും വരാതിരുന്നതു സങ്കടവൃത്താന്തം പറവാനുള്ള മടികൊണ്ടായിരിക്കാമെന്നു തോന്നുന്നു. പുനരപി = വീണ്ടും, അംഗജഭംഗം = അംഗജന്റെ ഭംഗം-നാശം. അസംഗതിസംഗതം = അസംഗതികൊണ്ടു-യദൃച്ഛയാ-സംഭവിച്ചു. യദൃച്ഛയാ സംഭവിച്ച ആ കാമവിനാശം വീണ്ടും ഞാൻ പറയാം.

ശൂരപത്മാസുരൻ തപസ്സുചെയ്തു ശിവനോട് ആയിരത്തെട്ടു ബ്രഹ്മാണ്ഡങ്ങൾ വാങ്ങുന്നു. അവൻ അതിൽ പകുതി തന്റെ സോദരന്മാരായ സിംഹവക്ത്രൻ, താരകൻ എന്നിവർക്കു നല്കുന്നു. ദൂരെ...... ......വാഴുന്ന = മനസ്സിനും വാക്കിനും ദൂരത്തിൽ-അവിഷയമായി-വസിക്കുന്ന. കാരുണ്യവാരിധി = കൃപാസമുദ്രം, നാരായണപ്രിയൻ = വിഷ്ണുവിന്റെ ഇഷ്ടൻ, വാരാണസീപതി = വാരാണസി-കാശി-യുടെ അധിപതി, പ്രസാദിച്ചു = സന്തോഷിച്ചു, ശൂര...... ...... സ്സിനാൽ = ശൂ

ക്രൂരകർമ്മാഢ്യതൻ സിംഹവക്ത്രൻതാനും
താരകനെന്നും സഹോദരന്മാരിരുപേർ.

പാരം പരപ്പിൽ പറയുന്നതെന്തിനോ
താരകനായതിബ്രഹ്മാണ്ഡനായകൻ.
ക്രൗഞ്ചഗിരിമേലവനു നിവാസമായ്
വാഞ്ഛയോടാ വാനോരെ വെല്ലുവാനെപ്പൊഴും.
കാമരൂപൻ ഖലൻ മായാവിശാരദൻ
ഗ്രാമനഗരാദി ഭൂമൗ വിനാശയൻ
ദേവലോകം നിജഭൃത്യരെക്കൊണ്ടവ-
നാകുലമാക്കിനാനിക്കാലമോർക്കവേ.
നിർജ്ജരന്മാരെയുമാട്ടിപ്പായിച്ചവൻ
നിർജ്ജനമാക്കിനാൻ നാകമത്താരകൻ.

---

ക്രൂരകർമ്മാഢ്യതൻ=ക്രൂരകർമ്മങ്ങളിൽ ഉത്സാഹി. ശിവഭക്തന്മാരായ ആയിരത്തെട്ടു ബ്രഹ്മാണ്ഡങ്ങളിൽ പരന്ന ശൂരപത്മാസുരൻ തന്റെ സഹോദരന്മാരായ സിംഹവക്ത്രനും താരകനും കൊടുത്തു

താരകൻ ചെയ്ത ലോകദ്രോഹത്തെ വർണ്ണിക്കുന്നു. പാരം പരപ്പിൽ പറയുന്നതെന്തിനോ—ഈ വരി ഭാരതം കിളിപ്പാട്ടിൽ ഇങ്ങനെ കാണുന്നു. താര..................നായകൻ=താരകൻ ഈ ബ്രഹ്മാണ്ഡത്തിന്റെ നായകനായി, ക്രൗഞ്ച..............മായ്=ക്രൗഞ്ചപർവ്വതത്തിന്മേൽ താരകൻ പാർപ്പാക്കി, വാഞ്ഛ=ആഗ്രഹം, വാനോരെ=ദേവകളെ, കാമരൂപൻ=ഇഷ്ടമുള്ള രൂപത്തെ ഗ്രഹിക്കുന്നവൻ, ഖലൻ=സ്നേഹശൂന്യൻ, ആരോടും സ്നേഹമില്ലാത്തവൻ. മായാവിശാരദൻ=മായാനിപുണൻ, ഗ്രാമ..........ശയൻ=ഭൂമിയിലെ ഗ്രാമം നഗരം മുതലായവ നശിപ്പിക്കുന്നവനായിട്ട്, ദേവലോകം=ദേവലോകത്തെ, നിജഭൃത്യരെക്കൊണ്ട് = തന്റെ ഭൃത്യന്മാരെക്കൊണ്ട്, ആകുലമാക്കിനാൻ=പരവശമാക്കി, നിർജ്ജര.......................കൻ=നിർജ്ജരന്മാരെ (ദേവന്മാരെ) അടിച്ചോടിച്ചു താരകൻ സ്വർഗ്ഗത്തെ ജനശൂന്യമാക്കി.

സ്വാധികാരം വെടിഞ്ഞാദിതേയന്മാരു-
മാധിപൂണ്ടോടി വിധാതാവിനെക്കണ്ടു.
വൃത്താന്തമോതുവാൻ ബ്രഹ്മാദികൾ ചെന്നു
ദുഗ്ദ്ധാംബുധിപുരം പുക്കു തിരഞ്ഞനാൾ
വിഷ്ണുഭഗവാനെയങ്ങുമേ കാണാഞ്ഞു
വിഷ്ടപാന്തരവും തിരഞ്ഞു പലരുമായ്
മേരുഗിരിഗുഹതന്നിലൊരേടത്തു
നാരായണൻ കിടക്കുന്നതു കണ്ടതി-
സന്തോഷമോടങ്ങണഞ്ഞു "ജഗത്രയീ-
ബന്ധോ! ജയി"യെന്നു പത്മജന്മാദികൾ
വാഴ്ത്തിയവസ്ഥകളെല്ലാമുണർത്തിച്ചു
കാത്തീടുകെന്നു ശരണവും പ്രാപിച്ചു.

പത്മനാഭൻ തദാ പത്മജന്മാവുമാ-
യല്പകാലം ഗൂഢാലോചം വിചാരിച്ചു

---

ദേവന്മാർ ബ്രഹ്മാവിനോടുകൂടി പാലാഴിയിൽ ചെന്നപ്പോൾ വിഷ്ണുവിനെക്കാണാഞ്ഞു് മേരുഗുഹയിൽ ചെന്നു കാണുന്നു. സ്വാധികാരം=തങ്ങളുടെ അധികാരം, ആദിതേയന്മാർ=അദിതിപുത്രന്മാർ, ദേവന്മാർ. ആധി=മനോവ്യഥ, വിധാതാവിനെ=ബ്രഹ്മാവിനെ, വൃത്താന്തം=വർത്തമാനം, ബ്രഹ്മാദികൾ=ബ്രഹ്മാവു് മുതലായവർ, ദുഗ്ദ്ധാംബുധിപുരം = ദുഗ്ദ്ധാംബുധിയിൽ (പാലാഴിയിൽ) ഉള്ള വിഷ്ണുപുരം. വിഷ്ടപം=ലോകം, മേരുഗിരിഗുഹ = മഹാമേരുപർവ്വതത്തിലെ ഗുഹ, നാരായണൻ=വിഷ്ണു, ജഗത്രയീബന്ധോ=ജഗത്രയിക്കു (മൂന്നുലോകങ്ങൾക്കു) ബന്ധുവായവനേ! ജയിക്ക=ജയിച്ചാലും, പത്മജന്മാദികൾ=പത്മജന്മാവു് (ബ്രഹ്മാവു) തുടങ്ങിയവർ, വാഴ്ത്തി=സ്തുതിച്ചു്, ശരണവുംപ്രാപിച്ചു=ശരണം പ്രാപിക്കയും ചെയ്തു.

വിഷ്ണുവിന്റെ നിയോഗപ്രകാരം ഇന്ദ്രൻ സ്മരിക്കകയാൽ കാമൻ വരുന്നു. ബ്രഹ്മാവു കാമനോടു തപോനിഷ്ഠനായ ശിവന്റെ മനസ്സിളക്കുവാനരുൾ ചെയ്യുന്നു. പത്മനാഭൻ=വിഷ്ണു, തദാ=അപ്പോൾ, പത്മജന്മാവു=ബ്രഹ്മാവു്, ഗൂഢാലോചം വിചാരി

പഞ്ചശരനെ വരുത്തുവാൻ കല്പിച്ചു,
സസ്മാര കാമം സഹസ്രനേത്രൻ തദാ.
മന്മഥനപ്പൊഴേ വന്നാനവിടേക്കു
ധർമ്മപത്നീമധുചാപശരങ്ങളോടൊത്തു മദൻ.
ഇന്ദ്രനവനോടു കൈപിടിച്ചുംകൊണ്ടു
ചെന്നു വന്ദിച്ചു മുകുന്ദവിധികളെ.
പത്മജനപ്പോളരുൾചെയ്തു കാമനോ-
"ടിപ്പോഴം മദന! നിന്നൂക്കു കാട്ടേണമേ.
ലോകങ്ങളെല്ലാമസുരർക്കടിമയായ്;
നാകികളോടിയൊളിച്ചു ഗുഹയിലായ്;
വൻപങ്ങവർക്കോ പരം; പരമേശ്വരൻ
തമ്പുരാൻ ഞങ്ങൾക്കിദാനീം ദുരാസദൻ;
കിം പുനരെന്നെപ്പുറത്തിട്ടൊരു ഫലം?
ശംഭുചിത്തം നീ വശീകരിച്ചീടുക.

---

ച്ച് = ഇന്നും ശോകവും ചിന്തിച്ച്. ശിവന്റെ പുത്രനാൽ മാത്രമേ താരകൻ വധ്യനാകയുള്ളൂ എന്നും, അതിനു വിരക്തനായ ശിവന്റെ മനസ്സിനെ ചഞ്ചലമാക്കിത്തീർക്കയാണു വേണ്ടതെന്നും ആലോചിച്ചുറച്ചിട്ടെന്നു ഭാവം. പഞ്ചശരനെ = കാമദേവനെ. കാമന്റെ ശരങ്ങൾ ധീരന്മാരുടെ പോലും ചിത്തത്തെ മോഹിപ്പിക്കുന്നവയാണല്ലോ. സസ്മാര ...... തദാ = അപ്പോൾ സഹസ്രനേത്രൻ (ഇന്ദ്രൻ) കാമനെ സ്മരിച്ചു. മന്മഥൻ = കാമൻ, ധർമ്മ ........ മദൻ = ധർമ്മപത്നി (രതി), ഋതുവും മധു (വസന്തം) വില്ലും ശരങ്ങളും (ചേർച്ചു) കൊണ്ടു മന്മഥൻ എന്ന കാമദേവൻ വന്നു. ഇന്ദ്ര ........ ധികളെ = ഇന്ദ്രൻ കാമന്റെ കൈ പിടിച്ചുംകൊണ്ടു ചെന്നു വിഷ്ണുവിനെയും ബ്രഹ്മാവിനെയും (മുകുന്ദവിധികളെ) വന്ദിച്ചു. പത്മജൻ = ബ്രഹ്മാവ്. "ഇപ്പോഴം മദന" ഇത്യാദി കാമനോടുള്ള ബ്രഹ്മാവിന്റെ വചനം. ഇപ്പോഴം .... ........ ണമേ = ഹേ കാമ! ഇപ്പോഴാണ് നിന്റെ ശക്തി കാണിക്കേണ്ടത്. എന്തുകൊണ്ടെന്നാൽ—ലോക.......... മായ് = എല്ലാലോകങ്ങളും അസുരന്മാർ കീഴടക്കി, നാകികൾ = സ്വർഗ്ഗവാസികൾ, ഗുഹയിലായ് = മഹാമേരുഗുഹയിലായെന്നർത്ഥം, വൻപ ...... പരം = അവർക്കുള്ള വമ്പ് അതിലേറെ താനും, പരമേശ്വരൻ തമ്പുരാൻ = സ്വാമിയായ ശിവൻ, ഇദാനീം = ഇപ്പോൾ, ദുരാസദൻ = ദുഷ്പ്രാപൻ (അടുക്കുവാൻ കഴിയാത്തവൻ), കിം പുനഃ = എന്താണ് പിന്നെ, ഫലം = പ്രയോജനം. ശംഭുചിത്തം = ശംഭു (ശിവൻ) വിന്റെ മനസ്സ്,

ദക്ഷജാംഗക്ഷയാൽ ബുദ്ധിക്ഷയമുള്ളീ-
യുക്ഷവാഹനനുപലക്ഷ്യതേ മെല്ലെമേൽ.
ദക്ഷിണാമൂർത്തി മുനികളോടും വട-
വൃക്ഷമൂലേ വാണു വിദ്യാവിനോദമായ്.
നീയാകിലിന്നു ശിവനു വരുത്തുക
ഭൂയോ വിവാഹായ സോത്സാഹമുള്ളകം."

പൂമകൻവാക്കുകളിങ്ങനെ കേട്ടിട്ടു
കാമനടിതൊഴുതപ്പോളുണർത്തിനാൻ.
"എൻപോറ്റി! പങ്കജസംഭവ! നിൻപദം
തമ്പുരാനേ! ഞാൻ തൊഴുന്നേൻ; പ്രസീദ മേ.
അൻപോടതൊഴിച്ചുള്ള കാര്യമെനിക്കിന്നു
നിൻപാദമാണേ നിനയ്ക്കിലസാദ്ധ്യമാം.
ശംഭോസ്സമീപേ സമീഹിതസിദ്ധയേ
വമ്പോ വണക്കമോ കൊണ്ടു ചെല്ലാവു ഞാൻ?

---

വശീകരിച്ചീടുക = വശപ്പെടുത്തുക, ദക്ഷ.........യാൽ = ദക്ഷജ (ദക്ഷപുത്രി, സതി) യുടെ ശരീരനാശത്താൽ, ബുദ്ധിക്ഷയം = ബുദ്ധിമാന്ദ്യം, ഉക്ഷവാഹനന് = വൃഷവാഹനൻ അതായതു ശിവന് (ഉക്ഷാവ് = കാള), ഉപലക്ഷ്യതേ = കാണപ്പെടുന്നു, ദക്ഷിണാമൂർത്തി = ശിവൻ വിരക്തനായി തപസ്സു ചെയ്യുമ്പോൾ സ്വീകരിച്ച മൂർത്തി. വടവൃക്ഷമൂലേ = പേരാൽ മരച്ചുവട്ടിൽ, വിദ്യാവിനോദമായ് = വിദ്യാവിനോദത്തോടുകൂടി, നീയാ ......... ള്ളകം = നീ ആകുമെങ്കിൽ ഇനി വീണ്ടും വിവാഹം ചെയ്വാൻ ശിവന് ഉത്സാഹം വരുത്തുക. ഇത്രത്തോളം ബ്രഹ്മാവിന്റെ വചനമാകുന്നു.

കാമദേവന്റെ മറുപടി. പൂമകൻവാക്കുകൾ = ബ്രഹ്മാവിന്റെ വാക്കുകൾ, എൻപോറ്റി = എന്റെ രക്ഷിതാവേ! പങ്കജസംഭവ = ബ്രഹ്മാവേ! നിൻപദം = നിന്റെ കാൽ, പ്രസീദ മേ = എനിക്കായിക്കൊണ്ടു പ്രസാദിച്ചാലും, അൻപോ ... .. ... സാദ്ധ്യമാം = അതൊഴിച്ചുള്ള കാര്യം എനിക്കു അസാദ്ധ്യമാണ്. "നിൻപാദമാണേ" എന്നതു ശപഥവാക്യം. ശംഭോഃ സമീപേ = ശിവന്റെ അടുക്കൽ. സമീഹിതസിദ്ധയേ = സമീഹിതത്തിന്റെ (ഇച്ഛിച്ച കാര്യത്തിന്റെ) സിദ്ധിക്ക്, വമ്പോ = അഹങ്കാരത്തോടെയോ, വണക്കമോ = വിനയത്തോടെയോ,

മേനിയോ ചൊന്നതു വാണീമണി! ഞാൻ?
തൂണിയെൻപ്രേയസീവേണിയല്ലോ മമ.
ലജ്ജയും വിട്ടു താൻ മെച്ചമിച്ചൊല്ലുന്നതു
സജ്ജനാഗ്രത്തിൽ വിധിച്ചതല്ലാകർമ്മം.
നിശ്ചയിച്ചൊന്നതല്ലിച്ചൊല്ലിൽ ഞാനതു-
നച്ചുതാണമാവതാണ ചെയ്തീടുവൻ."

ശൂർപ്പകാരാതിവക്ത്രാൽപ്രതോദം കൊണ്ടു്
ബാഷ്പതോയേഷു വാസ്തോഷ്പതി മുങ്ങിനാൻ.
നാല്പതോദം ഹരി നാല്പതോടെൺപതോ-
ടൊപ്പുമന്തരാ വിപ്പുതും കാണായി.

---

എന്ന കുമാരസംഭവശ്ലോകത്തിന്റെ ഛായയാണെന്നോർക്ക. മേനി.......... ..........ഞാൻ=ഹേ വാണീമണി (സരസ്വതീ); ഞാൻ പറഞ്ഞതു മേനി (ആത്മപ്രശംസ) യാണോ. മേനിയല്ല വാസ്തവമാണെന്നു സാരം. 'വാണീമണി' എന്ന സംബോധന ഇവിടെ സാഭിപ്രായമാണ്. "പുൽപതിതര താപരപ്പുൽകമേവതം" എന്നതു മേനിയല്ലെന്നു സരസ്വതിയെപ്പറ്റിഗ്രഹിച്ച സംശയമില്ലാത്തതല്ലോ എന്നഭിപ്രായം. തൂണി=ആവനാഴി, എൻപ്രേയസീവേണി=എന്റെ പ്രിയയുടെ വേണി (തലമുടി) ലജ്ജ..........ചൊല്ലുന്നതു=ലജ്ജ കൂടാതെ തന്നെ മെച്ചമായിട്ടു ഇച്ചൊല്ലുന്നതു്, അതായതു സ്വാത്മശ്ലാഘ സജ്ജനാഗ്രത്തിൽ=സജ്ജനങ്ങളുടെ മുമ്പിൽ, വിധി..........കർമ്മ=ആ കർമ്മം വിധിച്ചിട്ടുള്ളതല്ല. നിശ്ചയി.............. ചെയ്തീടുവൻ—എന്തെങ്കിലും ഒന്നു ചൊല്ലി പറഞ്ഞാൽ അതു ഞാൻ നിശ്ചയമായും ചെയ്യും.

ശിവന്റെ ചിത്തമാകർഷിക്കുന്നതു് അസാദ്ധ്യമെന്നു കാമൻ പറഞ്ഞപ്പോൾ വിഷ്ണുഭഗവാൻ ബൃഹസ്പതിയോടഭിപ്രായം ചോദിക്കുന്നു. ശൂർപ്പ.............തോദം=ശൂർപ്പകാരാതിയുടെ (കാമന്റെ; ശൂർപ്പകനെന്ന അസുരന്റെ ശത്രുവാണു കാമൻ "ശൂർപ്പകാരാതിരിത്യപി" എന്നു കാമപര്യായങ്ങളിൽ അമരം) വക്ത്രത്തിൽനിന്നു് ഉത്ഥിതമായ പ്രതോദം (ചമ്മട്ടിയടി). കൊണ്ടു്=ഏറ്റു്, ബാഷ്പതോയേഷു=കണ്ണീരുകളിൽ, വാസ്തോഷ്പതി=ഇന്ദ്രൻ മുങ്ങിനാൻ—ഇന്ദ്രൻ സഹസ്രനേത്രനാകയാൽ കണ്ണീരിൽ മുങ്ങിയതും 'ബാഷ്പതോയേഷു' എന്ന ബഹുവചനവും യുക്തം. നാല്പതോദം (ക്രി. വി.) =നാല്പം—അനല്പം—ആയ വേദനയോടുകൂടി (തോദം=വേദന), ഹരി=ഇന്ദ്രൻ, നാല്പതോടെൺപതോടു്=നാല്പതും എൺപതും പ്രാവശ്യം,

സേവചെയ്താൽ മഹാദേവനേതൊരുവനും
ഭാവനാവശ്യനില്ലാറ്റംവിശേഷം കചചിൽ."
ജീവവാക്യം വാസുദേവനും കൊണ്ടാടി;
ജീവ വത്സേതി ധാതാവുമോതീടിനാൻ.
താവതാ നിശ്ചയം ദേവകൾക്കും വന്നു
സാവധാനം മഹാദേവസേവാവിധൌ.

പത്മനാഭൻ തെളിഞ്ഞപ്പോളരുൾ ചെയ്തു:
"സൽപ്രമാണം നാസ്തി വിപ്രവാക്യാൽ പരം.
എപ്പൊഴും സേവചെയ്യേണ്ടും പ്രഭുവിന-
ന്നപ്രിയം കണ്ടാലുമില്ലാ ബഹുമതി.
അപ്രകാരം സുരന്മാർക്കെന്നു ദുർല്ലീല-
മിപ്രകാരം വരുമ്പോളതിസാധുക്കൾ;

---

ശിവ = ശിവങ്ങൾ, ശൈവവശ്യേ=ശൈവന്മാർക്ക് (ശിവഭക്തന്മാർക്ക്) വശ്യനായ എന്നു ശിവവിശേഷണം. നയം=......ബ്രുവേ=നയം (ഉപായം) ശൈവമല്ലതന്നെ എന്നു ഞാൻ പറയുന്നു, സേവ ......വശ്യൻ = സേവിച്ചാൽ ശിവൻ ഏതൊരുവനും ഭാവനാവശ്യൻ (ധ്യാനത്തിന്നധീനൻ), അറ്റംവിശേഷം = അറ്റംഭേദം, കചചിൽ=ഒരിടത്തും. ശിവന്ന് ആരിലും അറ്റംഭേദമില്ല. ജീവവാക്യം = (ജീവൻ = ബൃഹസ്പതി) ബൃഹസ്പതിയുടെ വചനം, വാസുദേവൻ=വിഷ്ണു, ജീവ വത്സ ഇതി=ഹേ വത്സ! നീ ജീവിച്ചാലും എന്ന്. ധാതാ......ടിനാൻ=ബ്രഹ്മാവും പറഞ്ഞു, താവതാ=അത്രയും കൊണ്ട് നിശ്ചയം... ...വന്നു=ദേവകൾക്കും ഉറപ്പു വന്നു, സാവധാനം (ക്രി. വി.)= അവധാനത്തോടുകൂടെ, മഹാ ......വിധൌ=മഹാദേവന്റെ സേവയുടെ വിധിയിൽ (വിധി=അനുഷ്ഠാനം). ശിവനെ സേവിക്കുന്ന കാര്യത്തിൽ ദേവകൾക്കുറപ്പു വന്നു.

വിഷ്ണുഭഗവാൻ ശിവസേവയെക്കുറിച്ചരുളിച്ചെയ്യുന്നു.

പത്മനാഭൻ=വിഷ്ണു, സൽപ്ര ......പരം=വിപ്രവാക്യത്തെക്കാൾ മേലെ സൽപ്രമാണം-നല്ല പ്രമാണം, സജ്ജനങ്ങൾക്കുള്ള പ്രമാണം-ഇല്ല. എപ്പൊഴും......വിനു=സദാ സേവിച്ചുപോരേണ്ടുന്ന സ്വാമിക്ക്, അപ്രിയം=അനിഷ്ടം, ബഹുമതി=വലുതായി വിചാരിക്കൽ. സദാ സേവ്യനായ സ്വാമി ചിലപ്പോൾ അനിഷ്ടം കണ്ടാലും അതു വലുതായിക്കരുതുകയില്ല. അപ്രകാരം= അപ്രിയം കണ്ടാൽ വലുതായി വിചാരിക്കാത്തവിധം. സുരന്മാർ=ദേവന്മാ

തൽപ്രമാണം വിട്ടു ദർപ്പാൽ നടന്നതു
തൽപ്രണാമംകൊണ്ടു പോക്കുവാൻ നോക്കുവിൻ.
ശംസിതസന്മാനമാനന്മാർ തികഞ്ഞിനി
ത്വം ശരണമെന്നു ചൊല്ലുവാൻ ചെല്ലുവിൻ.
അന്തികേ നിങ്ങളൊരാരുമെയില്ലാഞ്ഞു
രന്ധ്രവും കണ്ടു കടന്നാരസുരകൾ.
മണ്ടി നാടും വിട്ടു കണ്ടു നമ്മെ നിങ്ങൾ;
കണ്ടീല ഞാനും സുഖമായിരുന്നനാൾ.
താഴ്ചയില്ലാത്ത പ്രഭുത്വം നമുക്കെന്നു;
കാൎയ്യം വരുന്നതു കണ്ണുനീരെപ്പൊഴും,
വാസ്തുതുമീച്ചർച്ചയിൽ ചേർച്ചയായ് ചൊല്ലിനേൻ;
തീർച്ച ചൊല്ലാമിനിക്കേൾക്ക ശതക്രതോ!

---

ക്ക്, ഉജ്ജ്വലം=ഉജ്ജ്വലമായ. ഇപ്രകാരം വരുന്നതാം=പ്രഭുവിന്ന് അപ്രിയം കാണുമ്പോളെന്നർത്ഥം. അതിസാധുക്കൾ=അത്യന്തം പാവപ്പെട്ടവർ. ഇത്തരത്തിലുള്ള ഘട്ടങ്ങളിൽ സുരന്മാർ സാധുക്കളാണെന്നർത്ഥം. തൽപ്രമാണംവിട്ട്=അവനാകുന്ന പ്രമാണം വെടിഞ്ഞു (ശിവനെ പ്രമാണമാക്കാതെ). ദർപ്പാൽ=ദർപ്പം നിമിത്തം, നടന്നതു=പ്രവർത്തിച്ചതു്, തൽപ്രണാമം=അവന്റെ പ്രണാമം (നമസ്കാരം). ശിവനെ പ്രമാണമാക്കാതെ നടന്ന അപരാധം ശിവനമസ്കാരംകൊണ്ടുതന്നെ തീർക്കുവാൻ ശ്രമിക്കുവിൻ. ശംസിത..................ന്മാർ=ശംസിതങ്ങളായ (നീക്കപ്പെട്ട) സന്മാനമാനങ്ങളോടുകൂടിയവർ (നിങ്ങൾ). തികഞ്ഞു്=പൂർണ്ണമായും, ത്വം ശരണമെന്നു=നീ തന്നെ രക്ഷിതാവു എന്നു, ഇല്ലാഞ്ഞു=ഇല്ലാതിരുന്നതിനാൽ, രന്ധ്രം=പഴുതു്, ശിവന്റെ അരികിൽ നിങ്ങളാരുമില്ലാതിരുന്നതിനാൽ ആ തരം നോക്കി അസുരന്മാർ അവിടെ കടന്നുകൂടി. മണ്ടി..................നിങ്ങൾ=നാടുവിട്ടു ഓടിയപ്പോൾ നിങ്ങൾ എന്നെ വന്നു കണ്ടു. കണ്ടീല..............നനാൾ=നിങ്ങൾ സുഖമായിരുന്ന കാലത്തു ഞാനും നിങ്ങളെ കാണുകയുണ്ടായില്ല. താഴ്ചയില്ലാത്ത=കുറവില്ലാത്ത, പ്രഭുത്വം=ഐശ്വര്യം, കാൎയ്യം വരുന്നതു=കാൎയ്യമായി വരുന്നതു്. ഞാൻ ഒട്ടും കുറവില്ലാത്ത പ്രഭുതന്നെയാണ്; പക്ഷേ, ഈ പ്രഭുവിന്നു കാൎയ്യമായി വരുന്നതു കണ്ണുനീരാണ്. വല്ല സങ്കടവും വന്നു കരയുന്ന സമയത്തേ നിങ്ങൾ എന്നെ കാണ്മാൻ വരാറുള്ളു എന്നു സാരം. വാസ്തുതും=വല്ലതും, ഈച്ചർച്ചയിൽ=ഇച്ചർച്ചയിൽ, ചേർച്ചയായി=യോജിപ്പായിട്ട്, ശതക്രതോ=ഇന്ദ്രാ! നൂറു യാഗം ചെയ്തവനാകയാൽ ഇന്ദ്രൻ ശതക്രതു എന്നു പ്രസിദ്ധനായി (ശത

പല്ലവകോമളയല്ലോ ഫണിശയ്യ;
തെല്ലുമുറങ്ങമാറില്ല ഞാനെന്നുമേ.
ചെമ്പൻചിടമുടി ശുംഭൽഫണിവിധു-
തുമ്പപ്പൂമലരമരധുനീജലം
ശംഭുപദസ്ഫോടമിമ്പത്തിനാസ്പദം
സംഭരിച്ചിട്ടുണ്ടു സമ്പൽപ്രദം നിധി.
തൽപദമാർജ്ജനം പുഷ്പൈസ്സമർച്ചനം
തദ്ഭാവനം ഏതി തല്പയുറക്കമാം.
തല്പേ കിടക്കിലെന്തപ്പോഴുമിതെന്ന
തൽപാദമൂലേ മനസ്സു രമിക്കിലോ.
ക്ലേശപ്രമാർജ്ജനേ ചെന്നു യത്നം ചെയ്യു;
വാചസ്പതി തവ ദേശികനല്ലയോ?

—ഭൂവ്; ശുദ്ധ—യാഗം). പല്ലവകോമള=തളിരുപോലെ മൃദുവായത്, ഫണിശയ്യ=പാമ്പുമെത്ത, തെല്ലു.........നന്മേ=ശയ്യ സുഖകരമാണെങ്കിലും ഞാൻ ഉറങ്ങുക പതിവില്ലെന്നർത്ഥം. ചെമ്പൻചിടമുടി = ചെമ്പിച്ച ജടക്കെട്ട്, ശുംഭൽ..................ജലം=ശുഭ്രങ്ങളായ (ശോഭിക്കുന്ന) പാമ്പ്, ചന്ദ്രൻ, തുമ്പമലർ, ഗംഗാജലം (അമരധുനി=ഗംഗ) ഇവയോടു കൂടിയതെന്ന് "ചിടമുടി"യുടെ വിശേഷണം. ശംഭുപദസ്ഫോടം = ശിവന്റെ തിരുവടിയുടെ സ്ഫോടം (സ്ഫോടം=സ്പർശനം, തെളിവോടു കൂടിയ കാഴ്ച). ഇമ്പത്തിനാസ്പദം=പരമാനന്ദത്തിനു കാരണം. സംഭരിച്ചിട്ടുണ്ട്=സമ്പാദിച്ചിട്ടുണ്ട്. സമ്പൽപ്രദം=സമ്പത്തു നൽകുന്ന. നിധി=നിക്ഷേപം. ധ്യാനത്തിൽ ശിവന്റെ ദർശനമാകുന്ന നിധി ഞാൻ സംഭരിച്ചിട്ടുണ്ടെന്നർത്ഥം. തൽപദമാർജ്ജനം=അദ്ദേഹത്തിന്റെ കാൽ കഴുകിക്കൽ. പുഷ്പൈഃ സമർച്ചനം=പുഷ്പങ്ങളെക്കൊണ്ടു പൂജിക്കൽ. തദ്ഭാവനം ഏതി=ഏതൊന്നിൽ അദ്ദേഹത്തെ ധ്യാനിക്കൽ, തല്പയുറക്കമാം=തല്പത്തിലുള്ള ഉറക്കം, തല്പേ..................രമിക്കിലോ=എപ്പോഴും ശിവപാദത്തിൽ മനസ്സു രമിക്കുന്നതായാൽ മേലാം തല്പത്തിൽ കിടന്നിട്ടുള്ള ഫലം? കിടപ്പിന്റെ ഫലമായ ഉറക്കം വരികയില്ലെന്നു സാരം. ക്ലേശപ്രമാർജ്ജനേ=ക്ലേശത്തെ തുടച്ചുകളയുന്നതിൽ (അതിനുവേണ്ടി എന്നർത്ഥം). യത്നം=പ്രയത്നം, വാചസ്പതി = ബൃഹസ്പതി, തവ = നിന്റെ, ദേശികൻ= ഗുരു.

മേരുഗുഹയിൽ കിടക്കുന്നു ഞാൻ പരം
ക്ഷീരാംബുധിപുരേ താരകബാധയാ.
കണ്ടുകൂടാതൊരു ദേശം ദനുജൎക്കു
പണ്ടുപണ്ടേയിതു ശങ്കരശാസനാൽ
യോഗം പിരിയാതെ പോകെടോ വൈകാതെ;
ചെയ്ക ശിവസേവ പാകവിമ്മേന!
ശ്രീകൈലമാമല പൂക ചെന്നേവരും;
സാഹസം പൂണ്ടുപോയ് പൂകായ്ക സന്നിധൌ.
തണ്ടാർശരനെന്തു മിണ്ടാതെ നിന്നതു?
കൊണ്ടുപോകെന്നുണ്ണി! വിണ്ണോരെയൊക്കയും.
സാകമിത്താനുണ്ടു സാഹായ്യകത്തിനു
സാഹസം ചെയ്കിലൊന്നാകാതെയും വരും.
മൂത്തിതു പാരിലിന്നാൎത്തിയതു ചൊല്ലി
മൂൎത്തി കളകിലും കീൎത്തി കളയൊലാ.

---

മേരുഗുഹയിൽ = മഹാമേരുവിന്റെ ഗുഹയിൽ. ക്ഷീരാംബുധിപുരേ = പാലാഴിനഗരത്തിൽ, താരകബാധയാ = താരകന്റെ ബാധനിമിത്തം, കണ്ടു ............... ശാസനാൽ = ഇതു (മേരുഗുഹ) ശിവന്റെ ശാസനത്താൽ പണ്ടേ മുതൽക്ക് അസുരന്മാൎക്ക കാണ്മാൻ വയ്യാത്ത സ്ഥലമാണ്. യോഗം പിരിയാതെ = കൂട്ടം പിരിഞ്ഞു ചിന്നിച്ചിതറാതെ, പാകവിമ്മേന = ഇന്ദ്ര! ശ്രീകൈലമാമല = കൈലാസപൎവ്വതം, സാഹസം = ആലോചനയില്ലായ്ക, പൂകായ്ക = ചെല്ലരുത്, സന്നിധൌ = സമീപത്തിൽ. എല്ലാവരുംകൂടി കൈലാസത്തിലേക്ക പോകുവിൻ. അന്തോവാരം കൂടാതെ സാഹസമായിട്ട തിരുമുമ്പിൽ ചെല്ലരുത്. തണ്ടാർശരൻ = താമരപ്പൂവമ്പൻ, കാമൻ. ഉണ്ണി = വത്സ! വിണ്ണോരെ = ദേവന്മാരെ. ദേവന്മാരെ കാമൻ കൊണ്ടുപോകണമെന്നു പറഞ്ഞതിൽനിന്നു പ്രസ്തുതകാൎയ്യത്തിൽ കാമന്നു പ്രാധാന്യമുണ്ടെന്നും ശിവസന്നിധിയിൽ കാമന്നു പ്രവേശിപ്പാൻ വിരോധമില്ലെന്നും ധ്വനിക്കുന്നു. ഇതു "പുഷ്പബാണന്നോ കടപ്പാൻ തടവില്ല" എന്നു സ്പഷ്ടമായി പറവാൻ പോകുന്നുമുണ്ട്. സാകം = കൂടെ, താൻ ...... തിനു = സഹായിപ്പാൻ ഞാനുണ്ട്. സാഹ.................വരും = സാഹസം ചെയ്താൽ കാൎയ്യം ചീത്തയായെന്നും വരും. മൂത്തിതു = വൎദ്ധിച്ചു, ആൎത്തി = ദുഃഖം, അതു ചൊല്ലി = അതു വിചാരിച്ച്. മൂൎത്തിം = ശരീരം. ശരീരം കളയേണ്ടിവന്നാൽ കൂടിയും കീൎത്തി കളയരുത്. ശരീരം വേറെയും ഉണ്ടാകും. അകീൎത്തിയാകട്ടെ നരകമാണ്. ചില കാൎയ്യങ്ങൾക്ക ശരീരം

മൂൎത്തിപോയാൽ മററു മൂൎത്തിയുണ്ടാം; പിന്നെ
കീൎത്തിപൊയ്പോകിലകീൎത്തി നരകമാം.
ത്യക്തവ്യനേകൻ കുലത്തിനാപത്തെങ്കിൽ,
ദുഷ്ടമാം ഗ്രാമമെങ്കിൽക്കുലം ത്യാജ്യമാം;
രാജ്യരക്ഷാൎത്ഥമായ് ത്യാജ്യമാം ഗ്രാമവും;
രാജ്യവും നോക്കരുതാത്മനാശോദയേ.
ആത്മാവു ദേഹമെന്നാഗ്രഹമല്ലോ പര-
മാത്മതത്വം ചെററനുഭവവേദ്യമാം.
സാധുരക്ഷാൎത്ഥം ശരീരം വഹാമി ഞാൻ;
ബോധിക്ക കാൎയ്യം ബുധന്മാൎക്ക സമ്മതം.

---

കളയേണ്ടിവരുമെന്നു പറയുന്നു—ത്യക്തവ്യൻ = ഉപേക്ഷിക്കപ്പെടേണ്ടവനാണ്. ഏകൻ = ഒരുവൻ, കുലത്തിനാപത്തെങ്കിൽ = അവൻ ഗൃഹത്തിന് ആപത്തായി വരുന്ന പക്ഷം, ദുഷ്ടം = ദൂഷിതം, ഗ്രാമം = അനേകം ഗൃഹങ്ങളുള്ള സ്ഥലം, ത്യാജ്യമാം = ത്യജിക്കപ്പെടേണ്ടതാകും. രാജ്യര......... ഗ്രാമവും = രാജ്യത്തിൻെറ രക്ഷയ്ക്കുവേണ്ടി ഗ്രാമവും കളയാം. രാജ്യവും.............ദയേ = ആത്മനാശത്തിൻെറ ഉദയത്തിൽ (വരവിൽ) രാജ്യത്തെയും നോക്കരുത്.

"സൎവ്വവുമുപേക്ഷിച്ചുമാത്മാവെ രക്ഷിക്കണം
ഗ്രാമത്തെയുപേക്ഷിച്ചു രാജ്യത്തെ രക്ഷിക്കണം
ഗ്രാമത്തെയൊരു ഗൃഹം കളഞ്ഞു രക്ഷിക്കണം
ഒരുവൻതന്നെക്കളഞ്ഞൊരില്ലം രക്ഷിക്കണം"

എന്നു വിദുരവാക്യം. ആത്മരക്ഷയാണു സൎവ്വപ്രധാനമെന്നു പറഞ്ഞതിനെ തെളിയിപ്പാൻ വേണ്ടി പറയുന്നു—ആത്മാ.........മല്ലോ = ആത്മാവെന്നതു ദേഹമാണെന്നുള്ള ധാരണ ആഗ്രഹം (അജ്ഞാനം) ആണ്. ദേഹമല്ല ആത്മാവെന്നൎത്ഥം. പരം = പിന്നെയോ? ആത്മതത്വം = ആത്മാവിൻെറ പരമാൎത്ഥം, ചെററു = കുറച്ച്, അനുഭവവേദ്യമാം = അനുഭവംകൊണ്ടറിയേണ്ടതാണ്. ദേഹത്തിൽനിന്നു കവിഞ്ഞ് അനുഭവജ്ഞാനത്തിനാശ്രയമായിട്ടുള്ള തത്വമാണ് ആത്മാവെന്നു സാരം. സാധുരക്ഷാൎത്ഥം = സജ്ജനങ്ങളുടെ രക്ഷയ്ക്കുവേണ്ടി, ശരീരം വഹാമി = ഞാൻ ശരീരത്തെ വഹിക്കുന്നു, ബോധിക്ക = അറിയുക, കാൎയ്യം.........സമ്മതം = ബുധന്മാർ (വിദ്വാന്മാർ)ക്കു സമ്മതമായിട്ടുള്ളതു ചെയ്യേണ്ടതാണ്. സജ്ജനരക്ഷണത്തിനു വേണ്ടി ദേഹത്തെ വഹിക്കുന്ന 'ഞാൻ' ആണ് ആത്മാവെന്നും, ദേഹം കളഞ്ഞാലാണ് സാധുരക്ഷണം സാദ്ധ്യമാവുക എന്നു വന്നാൽ ദേഹത്തെ ഉപേക്ഷിക്കണമെന്നും സാരം.

നാളെ വേണ്ടുന്നതിന്നിന്നു തുടങ്ങണം;
കാലമാമെവോളവും പാൎക്കാമശക്തിയിൽ.
കോലിട്ടന്നാകിലോ തോട്ടിവന്നാലാകാ;
കാലൊടിഞ്ഞിട്ടും പിടിക്കണമണ്ണാനെ.
പാൎത്തുവെന്നാലവനെപ്പറവൂ, പാരി-
ഷദാഭംഗം മാനഭംഗമെന്നല്ലയോ?
ദൈതേയക്രൂരതരാംപ്പാതിരാവിൽ ച്ചന്ദ്ര-
നാതിരനാൾവന്നു ജാതൻ മഹേശജൻ
കാൎത്തികനാൾ പിറന്നോരു കന്നിയിൽ
കാൎത്തിയാക്കുന്നതിപ്പോളം സേവ്യതാം.
അത്രതൻ മതി; മതി ചിന്താപരിശ്രമം;
കൃത്യങ്ങൾ ചെയ്കിലോ സിദ്ധമാമിഷ്ടവും.

---

ഈ കൎമ്മത്തിനു കാമൻ അല്ലാതെ മറ്റാരാണധികാരി? നാളെ......... ണം= നാളേക്കു വേണ്ടുന്നതിന്നു ഇന്നുതന്നെ ശ്രമം തുടങ്ങിയാൽ മാത്രമായി കാല വിളംബം വരാതെ തരമുള്ളൂ. കാല ......ശക്തിയിൽ=അശക്തിയുണ്ടെങ്കിൽ ആ പ്രവൃത്തിക്കു കാലം താമസിക്കും. കോലിട്ട............ലാകാ=ശാസ്ത്രത്തിൽ പ്രയോഗിക്കുന്ന പദം. (കോലിട്ടന്നാകിലോ) തോട്ടി അതുകൊണ്ടു തൊട്ടു വരുത്തു്. "കാലൊടിഞ്ഞിട്ടും പിടിക്കണമണ്ണാനെ" എന്നതു ലോകോക്തി. (അണ്ണാൻ=അണ്ണാറക്കണ്ണൻ). പാൎത്തു=കാത്തിരുന്നു. ആ പരിശ്രമത്തിൽ കാലൊടിഞ്ഞു പോയ ആരും ഇതുവരെ പറകയില്ല. പാരി.........ല്ലയോ= മാനഭംഗമാണു് പാരിഷദാഭംഗം. ശിവനെ വശീകരിക്കുവാനുള്ള ശ്രമത്തിൽ അപ ജയം വന്നാലും അതു സഭാമാനത്തിനില്ലെന്നു താൽപൎയ്യം. ദൈതേയ...... ...... ച്ചന്ദ്രൻ=ദൈത്യന്മാരാകുന്ന ക്രൂരതരമായ രാത്രിയിൽ ചന്ദ്രനായവൻ, ദൈത്യന്മാരെ നശിപ്പിക്കുന്നവൻ. ആതിര.........ജൻ=തിരുവാതിരനാളിൽ ജനിച്ചവൻ; ശിവന്റെ ജന്മനക്ഷത്രം തിരുവാതിരയാണു്. മഹേശജൻ=ശിവൻ (സേവ്യ താം എന്നതിന്റെ കൎമ്മം.) കാൎത്തിക.........പ്പോളം=കാൎത്തികനാൾ പിറ ന്ന സ്ത്രീയിൽ അതായതു കാത്യായനിയിൽ (കാത്യായനിയുടെ ജനനം കാൎത്തി കനാളിലാകുന്നു) കാൎത്തികേയൻ—സുബ്രഹ്മണ്യൻ—ആകുന്ന അൎഭകൻ—ബാലൻ-ഉ ദിക്കുന്നതുവരെ. ശിവനു പാൎവ്വതിയിൽ സുബ്രഹ്മണ്യൻ ജനിക്കുന്നതുവരെ എന്ന ൎത്ഥം. സേവ്യതാം=സേവിക്കപ്പെടണം (കൎമ്മണിക്രിയ). ചിന്താപരിശ്രമം=മനോവ്യാ പാരം, കൃത്യങ്ങൾ=കൎത്തവ്യങ്ങൾ, ഇഷ്ടം=ഇച്ഛിച്ച കാൎയ്യം, [illegible]=

യാതൊരേടത്തും ഇന്നായുണ്ടു നിങ്ങൾക്കു
സാദരം ബ്രഹ്മനാം ഞാനുമിക്കർമ്മണി.
നിങ്ങളും സേവിക്കിൽ ഞങ്ങളുടെ മത-
മംഗീകരിക്കുമവശ്യം മഹേശ്വരൻ."

ഇവണ്ണമെല്ലാമരുൾചെയ്തിരിക്കവെ
കാർവർണ്ണനങ്ങു മറന്നു വിരിഞ്ചനും.
പിന്നെയുള്ളോർ പിരിയാതെ നടകൊണ്ടു
ചെന്നു കൈലാസേ ശിവാർച്ചനചേതസാ
നന്നായനുധ്യാനവും പൂണ്ടനാരം ചിരാൽ
പൊന്നിധി കിട്ടിയപോലെ തെളിവൊടു
നന്ദീശ്വരൻ ദ്വാരി നിന്നതു കണ്ടായി
വന്ദിച്ചിരുന്നു വിവശതയോടതയേ.

"ചന്ദ്രചൂഡപ്രിയ! നന്ദീശ്വര! തവ
വന്ദാമഹേ പദം വൃന്ദാരകാ വയം.

---

എല്ലാ സ്ഥലത്തും, ഇക്കർമ്മണി=ഈ പ്രവൃത്തിയിൽ. ബ്രഹ്മാവും ഞാനും ഈ പ്രവൃത്തിയിൽ എല്ലാ സ്ഥലത്തും നിങ്ങളെസ്സഹായിക്കും. മതം=അഭീഷ്ടം, അംഗീകരിക്കും=സ്വീകരിക്കും, അവശ്യം=തീർച്ചയായും. സാദരം സ്പഷ്ടം.

ദേവന്മാർ കൈലാസത്തിൽ ചെന്നു ശിവനെ സേവിക്കുന്നു. മുമ്പിൽ അവർ നന്ദികേശ്വരനെ കാണുന്നു. കാർവർണ്ണൻ=വിഷ്ണു, വിരിഞ്ചൻ=ബ്രഹ്മാവ്, പിന്നെയുള്ളോർ=ശേഷമുള്ളവർ. കൈലാസേ=കൈലാസത്തിൽ, ശിവാർച്ചന=ശിവപൂജ, അനുധ്യാനം=ധ്യാനം, ചിരാൽ=വളരെക്കാലമായിട്ടു, പൊന്നിധി=സ്വർണ്ണനിക്ഷേപം, നന്ദീശ്വരൻ=ശിവന്റെ ഭൃത്യന്മാരിൽ മുഖ്യനായ നന്ദികേശ്വരൻ. ദ്വാരി=ഗോപുരദ്വാരത്തിൽ, ദേവകൾക്കു നന്ദികേശ്വരനെക്കണ്ടപ്പോൾ അമൂല്യമായ തെളിവു നിധി കിട്ടിയതുപോലെയായെന്നു ഉപമ. വന്ദിച്ചു=വന്ദനം ചെയ്തു, വിവ... ... ...തയേ=വിവശതയോടു കൂടെത്തന്നെ.

നന്ദികേശ്വരനോടു ദേവന്മാരുടെ വചനം. ചന്ദ്രചൂഡപ്രിയ=ശിവനു പ്രിയപ്പെട്ടവനേ! തവ... ... ...വയം (വൃന്ദാരകാഃ വയം തവ പദം വന്ദാമഹേ) =ദേവകളായ ഞങ്ങൾ നിന്റെ കാൽ വണങ്ങുന്നു.

നാഥന്റെ മൂർത്തി നവമി നീതാനഹോ;
ദാസജനത്തിന്നു നീതാൻ മഹേശ്വരൻ.
നേത്രം ചതുർത്ഥം ത്രിനേത്രന്നു നീയല്ലോ;
നേത്രഭാജാം ശിവസൂര്യാരുണനോ ഭവാൻ.
പാത്രമിങ്ങങ്ങൾക്കു കൃപാകടാക്ഷത്തിന്ന;
മൈത്രി ഭവാനുള്ളിൽ ഞങ്ങളിൽ വേണമേ;
വേത്രിയായ് നീ വാതിൽ കാത്തിങ്ങു നില്ക്കയും
പാർത്തലമെല്ലാം മുടികയും ചേരുമോ?
ഈ സ്ഥലത്തിങ്കൽ ഭവാനെന്തൊരു ലാഭ-
മാർത്തകാരുണ്യപുണ്യാർജ്ജനമെന്നിയേ?
ഓർത്താലൊടുങ്ങാതൊരാർത്തിയുണ്ടങ്ങൾക്കു;
കാൽത്തളിർ കണ്ടുണർത്തിപ്പാൻ കഴിവരാ.

---

നാഥന്റെ=ശിവന്റെ, മൂർത്തി നവമി=ഒമ്പതാമത്തെ മൂർത്തി, നീ താൻ=നീതന്നെയാണ്. ശിവന്ന എട്ടു മൂർത്തികളും പ്രസിദ്ധമായിട്ടുണ്ടല്ലോ. ഒമ്പതാമത്തെ മൂർത്തി നീയാണ്. ഏറ്റവും വിശ്വസ്തനാണ് നീ എന്നു ധ്വനിക്കുന്നു. ദാസജനത്തിന്ന..................ശ്വരൻ=ദാസന്മാരായ ഞങ്ങൾക്കു നീ തന്നെയാണു ഈശ്വരൻ. നേത്രം......ത്രിനേത്രന്ന=മുക്കണ്ണന്ന നാലാമത്തെ കണ്ണാണു നീ. നേത്രഭാജാം=കണ്ണുള്ളവർക്ക്, ശിവ......ണനഃ=ശിവനാകുന്ന സൂര്യന്റെ അരുണനാണ്. ശിവനെ ഇങ്ങിനെപോലെ ദൃഗ്ഗോചരിപ്പിക്കുവാൻ നിനക്കു കഴിവുണ്ടെന്നു ഭാവം. അരുണൻ സൂര്യന്റെ സാരഥിയാണല്ലോ. പാത്രം..................ത്തിന്ന=ഞങ്ങൾ അങ്ങയുടെ കൃപാകടാക്ഷത്തിന്ന പാത്രം (അർഹം) ആണ്. മൈത്രി=സ്നേഹം. അങ്ങയ്ക്കു ഞങ്ങളുടെ പേരിൽ സ്നേഹമുണ്ടാകണം. വേത്രി=ചൂരക്കോലുള്ളവൻ, ദ്വാരപാലൻ. പാർത്തലം=ലോകം. നീ ഇവിടെ ദ്വാരപാലനായി നില്ക്കു ലോകം നശിച്ചു പോകുന്നതു യുക്തമല്ല. ആർത്താ..................ർജ്ജനം=ആർത്തന്മാരിലുള്ള കാരുണ്യമാകുന്ന പുണ്യത്തിന്റെ ആർജ്ജനം (സമ്പാദനം). എന്നിയേ=കൂടാതെ. ആർത്തന്മാരിൽ കനിവു കാണിക്കുകയെന്ന സൽകൃത്യം സമ്പാദിക്കുകയല്ലാതെ എന്തൊരു ലാഭമാണ് അങ്ങയ്ക്കിവിടെ കിട്ടുവാനുള്ളത്? ഓർത്താ..................ർത്തി=ആലോചിച്ചാൽ അവസാനിക്കാത്തതായ സങ്കടം. ഉണ്ടങ്ങൾക്ക=ഞങ്ങൾക്കുണ്ട്, കഴിവരാ=കഴിവു

പോട്ടു സാധിച്ചൊഴിഞ്ഞൊഴിയാ ഞങ്ങൾ;
മാത്രം മനസ്സിൽ ഭവാനതു വേണമേ.
ശാസ്ത്രം പഠിച്ചീല യോഗികളാമെങ്കിലും
നേത്രകോണം വരുത്തേണമേ ഞങ്ങളിൽ.
ഖണ്ഡേന്ദുശേഖരകാരുണ്യപൂരേണ
പണ്ടേ നദീമാതൃകം ജഗത്തൊക്കെയും.
കണ്ടാലുമിന്നിഹ വന്നോരു ദുർഭിക്ഷ-
മുണ്ടു വാഴുന്നവരുണ്ടോ ജഗത്ത്രയേ?
ഉന്നതദേശോപകാരിയാം വാരി പോയ്
ചെന്നുചാടീ സ്വയം നീചദേശേ കഥം?

---

വരില്ല. ശിവനെ അങ്ങു സന്തോഷിപ്പിച്ചാൻ സാധിക്കുന്നില്ല. പോട്ട്=ഇനിയും, സാധിച്ചൊഴിഞ്ഞു=സാധിച്ചാലല്ലാതെ, ഒഴിയാ=ഒഴിഞ്ഞുപോകയില്ല, മാത്രം.........നമേ=അതു കുറച്ചെങ്കിലും അങ്ങുന്നു വിചാരിക്കണം (മാത്രം=അല്പം, അല്പമാത്രം). ശാസ്ത്രം പഠിച്ചീല=ശാസ്ത്രം പഠിച്ചു കൊടുക്കുക കഴിഞ്ഞില്ല. യോഗികൾക്ക=മുനിമാർക്ക്, നേത്രകോണം=നേത്രാഗ്രം. യോഗികളുടെ ശാസ്ത്രം ഗ്രഹിപ്പിക്കുക കഴിഞ്ഞില്ലെങ്കിലും ഞങ്ങളിൽ കടക്കണ്ണു പതിപ്പിക്കണമെന്നർത്ഥം.

"ഖ്യാതമാം സന്ദേഹങ്ങൾ സമസ്തശാസ്ത്രത്തിലു-
മുണ്ടാമവർക്കു മാനനീയമാകില്ലോ"

എന്ന മുൻപു പറഞ്ഞതിവിടെ സ്മരണീയമാകുന്നു. ഞങ്ങൾക്കുള്ള സങ്കടത്തെ വിവരിക്കുന്നു—ഖണ്ഡേ...............പൂരേണ=ഖണ്ഡേന്ദു (അർദ്ധചന്ദ്രൻ) ശിരോലങ്കാരമായിട്ടുള്ളവന്റെ—ശിവന്റെ—കാരുണ്യമാകുന്ന പൂരം—ജലസമൂഹം—കൊണ്ടു. നദീമാതൃകം=നദിയാകുന്ന മാതാവോടുകൂടിയതു (നദീജലത്താൽ വിളഞ്ഞ നെല്ലുകൊണ്ടു സംരക്ഷിക്കപ്പെടുന്നതു"), ജഗത്ത്=ലോകം. പണ്ടു ലോകമെല്ലാം ശിവന്റെ കാരുണ്യംകൊണ്ട് ഏറ്റവും സുഭിക്ഷമുള്ളതായിരുന്നു. കണ്ടാലു.........ദുർഭിക്ഷം=ഇന്ന് ഈ ലോകത്തിൽ വന്നിട്ടുള്ള ദുർഭിക്ഷം നോക്കുക. ഉണ്ടു വാഴ്.........ത്രയേ=ഭക്ഷണം കഴിച്ചു ജീവിക്കുന്നവർ മൂന്നു ലോകത്തിലും ഉണ്ടോ? ഇല്ലെന്നർത്ഥം. ഉന്നത.........വാരി=ഉയർന്ന ദേശത്തിനുപകരിക്കുന്ന വെള്ളം. സ്വയം=എളുപ്പത്തിൽ, നീചദേശേ=താഴ്ന്ന ദേശത്തിൽ, കഥം=എങ്ങനെ? ഉയർന്ന ലോകത്തിൽ വസിക്കുന്നവരായ ഞങ്ങൾക്കു പകരിക്കേണ്ടതായ ദേവൻകൃപ അധോലോകവാസികളായ അസുരന്മാരിൽ

ക്ഷേത്രമുഴുതു കൃഷിക്കു തരംകെട്ടു
പാർത്തിരിക്കുന്നു മദനൻ കൃഷീവലൻ.
വാസ്തവം ചൊന്നതെന്താണവസരമേ,
ദ്വാസ്ഥനല്ലോ നീ ജഗത്സ്വാമിമന്ദിരേ"

എന്നിവണ്ണം ഞങ്ങൾ ചൊന്ന മൊഴി കേട്ടു
നന്ദി നിനച്ചു നിന്നൊന്നു ചൊന്നാൻ തദാ.
"നിൽപ്പിൻ നികടേ; പരിഭ്രമമെന്തിനു?
നിഷ്ഫലമെന്നോടു ജല്പിതമീദൃശം.
അപ്രതീകാരമായൊന്നില്ലധീശനോ;
വിപ്രതീസാരമിന്നിങ്ങൾക്കു വേണ്ടതും.

---

പതിച്ചു ഞങ്ങളെ എന്നു ഭാവം. ക്ഷേത്രം=നിലം, തരംകെട്ടു=തരമാകാതെ, മദനൻ=കാമൻ, കൃഷീവലൻ=കൃഷിക്കാരൻ. കാമനാകുന്ന കൃഷിക്കാരൻ ശിവമനസ്സാകുന്ന കൃഷിക്ഷേത്രം തെയ്യാറാക്കി ഉൽകൃപയാകുന്ന ജലത്തിനുവേണ്ടി കാത്തുകൊണ്ടിരിക്കുന്നുവെന്നു സാരം. വാസ്തു.........സമേ=ഈ വസ്തുത അവസരത്തിൽ (സമയം നോക്കി) അല്പം ഉണർത്തിക്കണം. ദ്വാസ്ഥൻ=ദ്വാരപാലൻ, ജഗത്സ്വാമിമന്ദിരേ=ജഗത്സ്വാമിയുടെ-ശ്രീപരമേശ്വരന്റെ-ഗൃഹത്തിൽ.

നന്ദികേശ്വരൻ മറുപടി പറയുന്നു. എന്നിവ.........കേട്ടു—ഇതിൽ ഞങ്ങൾ എന്നു വെച്ചാൽ ദേവന്മാർ, നന്ദി=നന്ദികേശ്വരൻ, നിനച്ച് = ആലോചിച്ച്. നന്ദികേശ്വരൻ അല്പം ആലോചിച്ചു മറുപടി പറഞ്ഞു. നികടേ=സമീപത്തിൽ, നിഷ്ഫ.......................മീദൃശം = എന്നോടു ഇപ്രകാരമുള്ള ജല്പനം വെറുതെയാണ്. (ജല്പിതം = ജല്പനം). അപ്ര.........ധീശനോ = അധീശനു (സ്വാമിക്ക്) അപ്രതീകാരമായി (പ്രതിവിധി ചെയ്യാനില്ലാത്തതായി) ഒന്നുമില്ല. ഏതു സങ്കടത്തിനും പരിഹാരം ചെയ്യാൻ അവിടേയ്ക്കു സാധിക്കുമെന്നർത്ഥം. വിപ്രതീസാരം=പശ്ചാത്താപം. "പശ്ചാത്താപോനുതാപശ്ച വിപ്രതീസാര ഇത്യപി" എന്നമരം. പശ്ചാത്താപമാണ് നിങ്ങൾക്കു വേണ്ടത് എന്നു പറഞ്ഞതുകൊണ്ടു ദേവന്മാരുടെ പ്രവൃത്തിദോഷം തന്നെയാണ് അവരുടെ സങ്കടത്തിനു ഹേതു എന്നു ധ്വനിക്കുന്നു. മന്മഥം....

മത്സരം മറെറന്തു വേണ്ടു വിശേഷിച്ചു;
ചിൽപതിസേവയ്ക്കവസരം ചൊല്ലുവൻ.
പുഷ്പബാണനോ കടപ്പാൻ തടവില്ല
നില്പതെന്തേ പുറത്തെന്നുടെ ദോഷമോ?
ചൊററങ്ങവസരം കണ്ടാലുണർത്തിച്ചു
മററുള്ളവരെ ഞാനേററു കടത്തുവൻ.
കാവലായ് വാതുക്കൽ നിൽക്കുന്നവനോടെ-
ന്താവലാതിപ്രകാരം പറഞ്ഞീടുന്നു!"

ശങ്കരകിങ്കരവാക്ക കേട്ടിങ്ങനെ
ശങ്കിച്ചു തത്രൈവ തങ്ങൾ നിൽക്കുംവിധൌ
ശങ്കാവിഹീനനായ് തൻകാമിനിയോടു-
മംഗജൻ വില്ലുമായങ്ങു കടന്നുപോയ്.
"സാഹസം ചെയ്യൊലാ കാന്ത! നീ" യെന്നവൾ;
"സാഹസമല്ലിതെൻ കാര്യ"മെന്നാനവൻ.

---

... ... ... ...ഷില്ലു=എന്റെ ഭാരം വേറെയെന്താണ്? ചിൽപതിസേവയ്ക്കു= ചിൽപതിയുടെ (ശിവന്റെ) സേവയ്ക്ക്, അവസരം=സമയം. തിരുമുമ്പിൽ ചെന്നു സേവിപ്പാനുള്ള സമയം പറഞ്ഞു തരികയല്ലാതെ മററായ ഭാരവും എനിക്കില്ലെന്നർത്ഥം. പുഷ്പ ... ... ...വില്ല=കാമദേവനാകട്ടെ എപ്പോഴും അകത്തു കടക്കാവുന്നതാണ്, നില്പ ... ... ... ...ഷമോ=കാമൻ പുറത്തു നില്ക്കുന്നത് എന്റെ കുററമാണോ? ചൊററ ... ... ... ... ... ... ...കടത്തുവൻ=കാല്ച്ചവസരം കണ്ടാൽ മററുള്ളവരെ വഴിയെ കടത്താം (ഏററു കടത്തുക=പിന്നാലെ കടത്തുക). ആവലാതിപ്രകാരം=സങ്കടസ്വഭാവം. കാവല്ക്കാരനോട് ആവലാതി പറഞ്ഞിട്ടു കാര്യമില്ല.

കാമദേവൻ ഭാര്യയോടുകൂടി അകത്തു കടന്നു ദക്ഷിണാമൂർത്തിയായ ശിവനെ കാണുന്നു. ശങ്കരകിങ്കരവാക്ക=നന്ദികേശന്റെ വാക്ക്, ശങ്കിച്ചു=സംശയിച്ച്, തത്രൈവ=അവിടെത്തന്നെ, നില്ക്കുംവിധൌ=നില്ക്കുമ്പോൾ, ശങ്കാവിഹീനനായ്=ശങ്കയില്ലാത്തവനായി, തൻകാമിനിയോടും=തന്റെ ഭാര്യയോടുകൂടി, അംഗജൻ=കാമൻ, വില്ലുമായ്=വില്ലുമേന്തി. സാഹ ... ... ... ...ന്നവൾ=ഭർത്താവേ! സാഹസം ചെയ്യരുത് എന്നു കാമന്റെ പത്നി പറഞ്ഞു. സാഹ ... ... ... .. നാനവൻ=ഇതു സാഹസമല്ലാ എന്റെ കാര്യ

ന്യഗ്രോധമൂലെ സനകാദികളോടും
തെക്കുനോക്കിക്കൊണ്ടിരിക്കുന്ന ദേവൻെറ
തിക്കത്തുമന്തികെ പുക്കു വലത്തു ചെ-
ന്നഗ്രെ സമീപത്തു കണ്ടു തദ്രൂപവും.

പിംഗജടാഭരം തിങ്കൾശകലവു-
മങ്കിമിഴിയും ഭുജംഗകഴയിണ
രാപ്പകൽമൂലമാമീക്ഷണയുഗവും
രൂപ്യകളാചികാദീപ്രയാം നാസയും
ഹൃദ്യരത്നാദർശതുല്യകപോലങ്ങളും
വിദ്രുമകാന്തിവിശിഷ്ടമോഷ്ഠപുടവും
നീലമാം കണ്ഠവും നാലു തൃക്കൈകളും
ബാലമൃഗടങ്കശൂലചിന്മുദ്രയും

---

താണ് എന്ന കാരണം പറയുന്നു. ന്യഗ്രോധമൂലെ=വടവൃക്ഷത്തിൻെറ മൂലത്തിൽ. "ന്യഗ്രോധോ ബഹുപാദ്വടഃ" എന്നമരം. സനകാദികളോടും=സനകൻ മുതലായ മുനിമാരോടുകൂടി. തെക്ക.......... ദേവൻെറ=ദക്ഷിണാമൂർത്തിയുടെ, തിക്കത്തുമന്തികെ=ഏകദേശം അടുത്ത്, അഗ്രെ=മുമ്പിൽ, തദ്രൂപം=ആ ദേവൻെറ രൂപം. കാമദേവൻ മറ്റു വിലക്കിയുള്ള വകവെക്കാതെ അടുത്തു ചെന്നു ദക്ഷിണാമൂർത്തിയെക്കണ്ടു എന്നർത്ഥം.

ദക്ഷിണാമൂർത്തിയുടെ കേശാദിപാദാന്തവർണ്ണന. പിംഗജടാഭരം=പിംഗമായ (ചെമ്പിച്ച) ജടാഭരം, തിങ്കൾശകലം=ചന്ദ്രകല, അങ്കിമിഴി=തീക്കണ്ണ് (അങ്കി=അഗ്നി). ഭുജംഗകഴയിണ=രണ്ടു സർപ്പകുണ്ഡലങ്ങൾ (കഴ=കുണ്ഡലം, കാത്). രാപ്പ..........യുഗം=രാപ്പകലുകൾക്കു മൂലമായ അതായതു സൂര്യനും ചന്ദ്രനുമാകുന്ന രണ്ടു കണ്ണുകൾ. രൂപ്യ..........നാസ=രൂപ്യം (വെള്ളി) കൊണ്ടുള്ള കളാചിക (കോളാമ്പി?) പോലെ ദീപ്ര (ഉജ്ജ്വല)യായ മൂക്ക്. ഹൃദ്യ..........കങ്ങളും=ഹൃദ്യങ്ങളായിരിക്കുന്ന രത്നക്കണ്ണാടികളോടു തുല്യങ്ങളായ കവിൾത്തടം. വിദ്രുമകാന്തിവിശിഷ്ടം = വിദ്രുമ (പവിഴം)ത്തിൻെറ കാന്തികൊണ്ടു വിശിഷ്ടമായ അതായതു പവിഴനിറമായ. ഓഷ്ഠപുടം=രണ്ടു ചുണ്ടുകൾ, നീലമാം കണ്ഠം=നീലനിറമായ കഴുത്ത്. ബാല..........മുദ്ര=ബാലമൃഗം (മാൻകുട്ടി) ടങ്കം (മഴു) ശൂലം ചിന്മുദ്ര (ജ്ഞാനമുദ്ര) എന്നി

മാലാഭസിതസമ്മേളിതം മാറ്റിടം
ചേലയായ്ച്ചുറ്റിത്ത ശാർദ്ദൂലചർമ്മാദിയും
നാഗഭോഗോൽകൃഷ്ടയോഗപട്ടോജ്ജ്വലം
യോഗാസനപ്പൊങ്ങിരിപ്പുഗാംഭീര്യവും
സൌന്ദര്യസൌഭാഗ്യമാധുര്യധൈര്യാദി-
സന്ദോഹസങ്കേതമന്ദിരം ശങ്കരം
ചന്ദ്രധവളം സനന്ദാദിസേവിത-
മന്തികേ ദക്ഷിണാമൂർത്തിയെക്കണ്ടവൻ
കർത്തവ്യമൂഢനായിത്തിരിനേരമ-
ങ്ങഴൽ പൂണ്ടാൻ പുനരുത്തമകേതിമാൻ.

പൃഥ്വീതലേ നമസ്കൃത്യ തൊഴുതു നി-
ന്നത്യൌത്സുകം കണ്ടൊരത്യത്ഭുതാകൃതിം

---

വ. ഇവ നാലു ഈരടികളിലെ അന്വയാർത്ഥം. മാലാ……ളിതം=മാലകളും, ഭസിതം (ഭസ്മം) ഇവ ചേർന്നിരിക്കുന്ന. മാറ്റിടം=മാറിടം. ചേലയായ്ച്ചുറ്റി……ർമ്മാദി=വസ്ത്രമായിധരിച്ച ശാർദ്ദൂലചർമ്മത്തിന്റെ (പുലിത്തോലിന്റെ) ശോഭ. നാഗ………ഗാംഭീര്യം=നാഗഭോഗ (സർപ്പശരീരം) മാകുന്ന ഉൽകൃഷ്ടമായ (എന്തുവെച്ചാൽ അതിലധികം മാർദ്ദവമുള്ള) യോഗപട്ടം (യോഗപടം) കൊണ്ടുജ്ജ്വലമായ യോഗാസനത്തെ അവലംബിച്ചിട്ടുള്ള ഇരിപ്പിന്റെ ഗാംഭീര്യം. ഇവയെല്ലാംകൊണ്ട്. സൌന്ദര്യ………മന്ദിരം=സൌന്ദര്യം, സൌഭാഗ്യം, മാധുര്യം, ധൈര്യം മുതലായവയുടെ സന്ദോഹ (സമൂഹ)ത്തിന്നു സങ്കേതഗൃഹമായ. ചന്ദ്രധവളം=ചന്ദ്രനെപ്പോലെ ധവളവർണ്ണനായ. സനന്ദാദിസേവിതം=സനന്ദാദികളാൽ സേവിക്കപ്പെട്ട. ഇവയെല്ലാം ദക്ഷിണാമൂർത്തിയുടെ വിശേഷണങ്ങൾ. സാരം സ്പഷ്ടം.

കാമദേവന്റെ ശരപ്രയോഗം. ഇപ്രകാരമെല്ലാമിരിക്കുന്ന ദക്ഷിണാമൂർത്തിയെ അടുക്കൽ (അന്തികേ) കണ്ട്. അവൻ=കാമൻ. കർത്തവ്യമൂഢനായ്=കർത്തവ്യത്തിൽ മൂഢൻ, അതായത് എന്തു ചെയ്യണമെന്നറിയാത്തവനായിട്ട്. അഴൽപൂണ്ടാൻ=ദുഃഖിച്ചു. പുനഃ=പിന്നെ. ഉത്തമകേതിമാൻ=ഉത്തമമായ കേതിയോടുകൂടിയവനായിട്ട്. പൃഥ്വീതലേ=ഭൂമിയിൽ. നമസ്കൃത്യ=നമസ്കരിച്ചിട്ട്. അത്യൌത്സുകം (ക്രി. വി)=ഏറ്റവും ഔത്സുക്യത്തോടെ. കണ്ടൊ…കൃതിം=

വന്യാനിവാസം കമന്യാ വിയോഗമെ-
ന്നന്യാദൃശം ബഹു പിന്നെയും തോന്നിച്ചു.
പൂർണ്ണോസ്മ്യഹം; ഗതാ തന്വീ വിഹായ മാം;
ചൂർണ്ണോസ്മി; മാമകം ധൈര്യം മനോഭവഃ
ഈശോസ്മ്യഹം; ക്വ സാ മൽപ്രാണനായികാ?
ക്ലേശോऽസ്മിതാ; ഹന്ത വീതോസ്മി കാന്തയാ!
സന്യാസി ഞാൻ; ശുഭകന്യാ ക്വ ലഭ്യതേ?

---

ങ്ങാലമെല്ലാമൊന്നാം) പിണ്യാകം (പിണ്ണാക്ക്, സാരമില്ലാത്തത്) എന്നൊന്നും തോന്നിച്ചു. വന്യാനിവാസം=വനാന്തരത്തിലുള്ള പാർപ്പ്. കന്യാവിയോഗം=കന്യയോടുള്ള വിരഹമാണ്, കന്യാവിയോഗമാണ വനവാസത്തിന്റെ കാരണം. എന്ന്=എന്നു തോന്നിച്ചു അന്യാദൃശം............ന്നിച്ചു=അന്യാദൃശം (തന്റെ സമ്പാദിക്ക ചേരാത്തത്) ആയ പലതും പിന്നെയും തോന്നിച്ചു. അവ താഴെ പറയുന്നു. പൂർണ്ണോസ്മ്യഹം=ഞാൻ പൂർണ്ണനായി ഭവിക്കുന്നു, സന്യാസിമാർ ബ്രഹ്മജ്ഞാനസമയത്തു പറയുന്ന "പൂർണ്ണമദഃ പൂർണ്ണമിദം" ഇത്യാദി ശാന്തിവാക്യത്തിന്റെ പൊരുളാണിത്. ഗതാ......മാം (തന്വീ മാം വിഹായ ഗതാ)=തന്വി എന്നെ വിട്ടുപോയി, പ്രിയാവിരഹം വന്ന കാമുകന്റെ ചിന്തയാണിത്. ചൂർണ്ണോസ്മി=ഞാൻ ചൂർണ്ണം (അജ്ഞാനമെല്ലാം കളഞ്ഞവൻ) ആയ് ഭവിക്കുന്നു, മഹാവാക്യത്തിന്റെ അനുസന്ധാനത്തിൽ സന്യാസി വിചാരിക്കുന്ന "ഭിദ്യതേ ഹൃദയഗ്രന്ഥിഃ ഛിദ്യന്തേ സർവ്വസംശയാഃ" എന്നുമുതലായതിന്റെ സംഗ്രഹമാണിതു. മാമകം.........ഭവഃ=എന്റെ ധൈര്യത്തെ കാമൻ അപഹരിച്ചു എന്ന് അർത്ഥം വരാൽ കിട്ടുന്നു. ക്രിയാപദത്തെ പറയാതിരുന്നതു തൽക്കാലസംഭ്രമത്തെ കാണിക്കുന്നു. ഇതു വിരഹിക്ക ചേർന്ന വചനമാകുന്നു. ഈശോസ്മ്യഹം=ഞാൻ ഈശ്വരനായ് ഭവിക്കുന്നു, "അഹംബ്രഹ്മാസ്മി" എന്ന മഹാവാക്യത്തിന്റെ അർത്ഥമാണിത്. ക്വ സാ ............യികാ (സാ മൽ പ്രാണനായികാ ക്വ)=ആ എന്റെ പ്രാണനാഥ എവിടെ? ഇതു വിരഹിയുടെ വിചാരം. ക്ലേശോസ്മിതാ=അസ്മിത (അഹംഭാവം, ഞാൻ ബ്രഹ്മത്തിൽ നിന്നു ഭിന്നനാണെന്നുള്ള ബുദ്ധി) ക്ലേശമാണ്. ഇതു സന്യാസിയുടെ വിചാരം. ഹന്ത......യാ (ഹന്ത കാന്തയാ വീതഃ അസ്മി)=കഷ്ടം ഞാൻ കാന്തയോടു വേർപെട്ടവനായ് ഭവിക്കുന്നു. ഇതു വിരഹിയുടെ വിചാരം. സന്യാസി ഞാൻ എന്നതു സന്യാസിയുടെ വിചാരം, ശുഭ കന്യാ ക്വ ലഭ്യതേ = നല്ലവളായ കന്യക എവിടെ ലഭിക്കപ്പെടുന്നു, ഇതു കാമുകന്റെ വിചാരം. ഇപ്രകാരം ഒരു സന്യാസിക്ക ചേർന്നതും ഒരു വിരഹിക്ക യോജിച്ചതുമായ വിവിധ ചിന്തകൾ ഭിക്ഷുനാഥന്റെ ഹൃദയത്തിലുണ്ടായി എന്നു ഭാവം.

അത്ഥം വിചാരിച്ചീടുന്നോരു യോഗിക-
ളിത്തൊഴിലൊന്നുമറിഞ്ഞില്ല തെല്ലുമേ.
ചിത്തനാഥാംഗം വെളുത്തുപോയെന്നതു
ചിത്തേ നിരൂപിച്ചു ഹസ്തേ പിടിച്ചുടൻ
തപ്തഭസ്മോദ്ധൂളിതാംഗി, രതി, ശുചാ
തത്രവിലാപം തുടങ്ങി ശിവാന്തികേ.

"മൽപ്രാണനാഥ! ചതിച്ചിതോ ദാസിയെ?
പുഷ്പായുധ! കഥം ന പ്രതിഭാഷസേ?
മൽപാലനത്തിനാരെപ്പറഞ്ഞോടി നീ?
വിസ്താരമെന്തു കേളാത്തൂ ധനുസ്സിന്റെ?
ആരോ പ്രണയകലഹപ്രശാന്തിയിൽ
മാറണച്ചെന്നെ മേലാൽ ലാളിപ്പതും?

---

കോപത്തിന്റെ ഒരു പ്രഭാവവും മൂന്നാംതൃക്കണ്ണിലെ ഒരു തീപ്പൊരിയുംകൂടി കാമനെ ദഹിപ്പിച്ചു.

കാമാപായം നിമിത്തം ദുഃഖിതയായ രതിദേവി വിലപിപ്പാൻ തുടങ്ങുന്നു. അത്ഥം=ശാസ്ത്രാത്ഥം. യോഗികൾ=സനകാദികൾ. ഇത്തൊഴിലൊന്നും=ഇന്ദ്രിയവികാരം, കാമദഹനം മുതലായതൊന്നും. ചിത്തനാഥാംഗം=ചിത്തനാഥന്റെ (ഭർത്താവിന്റെ) ദേഹം. വെളുത്തുപോയെന്നു=എല്ലുമാത്രമായ വെളുത്തതു്. ചിത്തേ=മനസ്സിൽ. ഹസ്തേ=കൈയിൽ. തപ്ത...... ...ംഗി=തപ്തമായ ഭസ്മംകൊണ്ടു ഉദ്ധൂളിതമായ (പൊടിപുരണ്ട) അംഗങ്ങളോടു കൂടിയവളായിട്ട്, ഭസ്മമപ്പിയാംഗത്തെ ഉദ്ധൂളനം ചെയ്തു എന്നു സാരം. രതി=രതിദേവി. ശുചാ=ശോകത്താൽ. തത്രവിലാപം=ദീനോ വിലാപം. ശിവാന്തികേ=ശിവന്റെ സമീപത്തുവച്ചു. രതിദേവി ദുഃഖഭാരം സഹിക്കാതെ വിലപിക്കുവാൻ തുടങ്ങി.

രതിവിലാപം. മൽപ്രാണനാഥ=എന്റെ പ്രിയഭർത്താവേ! ചതി...... ...യെ=ദാസിയായ എന്നെ ചതിച്ചുകളഞ്ഞോ? പുഷ്പായുധ=പുഷ്പാസ്ത്ര! കഥം ന പ്രതിഭാഷസേ=എന്താണു് ഉത്തരം പറയാത്തതു്? മൽപാലനത്തിന്=എന്റെ രക്ഷണത്തിന്. ആരെ...... ...നീ=ആരെയാണു നീ ഏല്പിച്ചിരിക്കുന്നതു്? എനിക്കാരും രക്ഷിതാവില്ലാതായി എന്നു ഭാവം. വിസ്താര...... ...... ...സ്സിന്റെ=വില്ലിന്റെ ഞാണൊലി (വിസ്താരം) കേൾക്കാത്തതെന്താണ്? ഓരോ

ഇപ്രകാരേണ രതിപ്രലാപം കേട്ടു
സർപ്പവിഭൂഷണൻ ക്ഷിപ്രം കൃപാലുവായ്
നന്ദിയോടൊന്നു കർണ്ണത്തിലരുൾചെയ്തു;
ചെന്നവനുരചെയ്താൻ കന്ദർപ്പകാമിനീം.
"ഭദ്രേ! രതിദേവി! രുദ്രനരുൾചെയ്തു
ഏറ്റമാം ഖേദം വെടിഞ്ഞു നീ വാഴ്‌വാൻ.
രുദ്രാണി ദാക്ഷായണീ സതീദേവിതാൻ
വർത്തതേ ഭൂഭൃത്പുത്രിയായൂഴിയിൽ.
തദ്വിവാഹം ചെയ്തു ഞാനിരിക്കുന്ന നാ-
ളെത്തുക നീയെന്നോടിത്ഥമോതുവാൻ.
ത്വൽപ്രിയനംഗം തരുന്നുണ്ടു ഞാനന്നാ-
തിപ്പോഴത്തേതിലുമത്യന്തരമ്യമാം.

---

ണ്ടിതു" ഇത്യാദി പദ്യത്തിന്റെയും, "[illegible]" എന്നതു "[illegible]" ഇത്യാദി പദ്യത്തിന്റെയും, "[illegible] പ്രണയകലഹപ്രശാന്തിയിൽ" എന്നു തുടങ്ങിയ രണ്ടു വരികൾ "ലിഖിതാ പ്രണി പത്യമർപ്പിതാനി" ഇത്യാദി പദ്യത്തിന്റെയും, ഛായാനുകരണമാകുന്നു.]

ശോകാകുലയായ രതിയെ ഭഗവാൻ നന്ദികേശ്വരൻ മുഖേന ആശ്വസിപ്പിക്കുന്നു. ഇപ്രകാരേണ = മേൽച്ചൊന്ന വിധം. രതിപ്രലാപം = രതിയുടെ വിലാപം. സർപ്പവിഭൂഷണൻ = ശിവൻ. കൃപാലു = കൃപാശീലൻ. കർണ്ണത്തിലരുൾചെയ്തു = ചെവിയിൽ മന്ത്രിച്ചു. അവൻ = നന്ദികേശ്വരൻ, ഉരചെയ്താൻ = പറഞ്ഞു. കന്ദർപ്പകാമിനീം = കാമപത്നിയോട്. "ഭദ്രേ" ഇത്യാദി നന്ദികേശ്വരവചനം. ഭദ്രേ = സൗഭാഗ്യശീലേ! രുദ്രനരുൾചെയ്തു = ശിവൻ കല്പിച്ചു. ഏറ്റമാം = കഠിനവേദനയായ. രുദ്രാണി = രുദ്രപത്നി. ദാക്ഷായണീ = ദക്ഷന്റെ പുത്രി. സതീദേവി = മുമ്പു ദേഹത്യാഗം ചെയ്ത സതി. വർത്ത............ഴിയിൽ = ഭൂമിയിൽ ഭൂഭൃത്തിന്റെ (പർവ്വതത്തിന്റെ) പുത്രിയായി വർത്തിക്കുന്നു. തദ്വി............ന്ന നാൾ = ഞാൻ അവളെ വിവാഹം ചെയ്തിരിക്കുന്ന കാലത്ത്. എത്തുക.........തുവാൻ = എന്നോട് ഇങ്ങനെ പറയുവാൻ നീ വരിക. ത്വൽപ്രിയനു = നിന്റെ ഭർത്താവിന്. അംഗം = ശരീരം. തരു.........നന്ന് = അന്നു ഞാൻ തരാം. അതു = അത് അംഗം. ഇപ്പൊ............മ്യമാം = ഇപ്പോഴത്തെ അംഗത്തെക്കാൾ വളരെ

നിശ്ചയമുണ്ടതു വിശ്വസിച്ചങ്ങുപോയ്
നിശ്ചലമെന്നെബ്ഭജിച്ചു വാണീടു നീ.
അല്പകാലം നീ വിരഹം പൊറുക്കേണ-
മിപ്രകാരം ഞാനിരുന്നതു പോലവേ.
ഇപ്പോഴിവിടെ വിലാപമോ നിഷ്ഫല-
മപ്പോൾ വിലപിതം ക്ഷിപ്രം ഫലിതമാം.
ഉദ്ബന്ധനാദികൾ ചെയ്യൊലാ സാഹസാൽ;
പുഷ്പബാണപ്രിയേ! യാഹി നീ മന്ദിരം."

ശൈലാദിവാക്യമതുകേട്ടവൾ പോയി
നീലകണ്ഠാർച്ചനസ്പൃഹാ വിരഹിണീ
കാലമക്കേട്ടതേ പാർത്തുവാണതു കൃശാ
ബാലേന്ദുലേഖേവ സന്ധ്യാസമാഗമം.

---

ധികം രമണീയമാകും. നിശ്ചയമുണ്ട് = ഉറപ്പുണ്ട്, നിശ്ചലം(ക്രി. വി.) = ഇളക്കം കൂടാതെ. എന്നെ......ടു നീ = നീ എന്നെസ്സേവിച്ചുംകൊണ്ടിരുന്നാലും. അല്പ ......... ......നിരുന്നതുപോലവേ = ഞാൻ ഭാര്യാവിരഹം സഹിക്കുന്നതു പോലെ കുറച്ചുകാലം നീ ഭർത്തൃവിരഹവും പൊറുക്കണം. ഇപ്പോ......... നിഷ്ഫലം = ഇപ്പോൾ ഇവിടെ വിലപിച്ചിട്ടു ഫലമില്ല. അപ്പോൾ = പാർവ്വതീപാണിഗ്രഹണത്തിന്നുശേഷം. വിലപിതം = വിലാപം, ക്ഷിപ്രം = വേഗത്തിൽ. ഫലിതമാം = ഫലിക്കും. ഉദ്ബന്ധനാദികൾ = തൂങ്ങിമരിക്കുക മുതലായവ ചെയ്യൊലാ = ചെയ്യരുത്. സാഹസാൽ = സാഹസത്താൽ. പുഷ്പബാണപ്രിയേ = കാമപത്നി! യാഹി = പോയാലും. മന്ദിരം = ഗൃഹത്തിലേക്ക്.

രതിദേവി പോകുന്നു. സനകാദികളും പിരിയുന്നു. ശൈലാദിവാക്യം = ശൈലാദിയുടെ (ശിലാദപുത്രന്റെ, നന്ദികേശ്വരന്റെ) വചനം. നീലകണ്ഠാർച്ചനസ്പൃഹാ = ശിവപൂജനത്തിൽ ഇഷ്ടപ്പെട്ടവൾ. വിരഹിണീ = വിരഹമുള്ളവൾ. കാലമക്കേട്ടതേ = നന്ദികേശ്വരൻ പറഞ്ഞുകേട്ട ആ കാലം തന്നെ. പാർത്തുവാണതു = കാത്തുകൊണ്ടിരുന്നു. കൃശ = കൃശയായിട്ട്. ബാലേന്ദു.........ഗമം = ബാലചന്ദ്രകല സന്ധ്യയുടെ വരവിനെ കാക്കുന്നതുപോലെ. കൃശാ എന്ന വിശേഷണം രതിക്കും ബാലേന്ദുലേഖയ്ക്കും തുല്യം. പിനാകി =

പിന്നെപ്പിനാകി സനകാദികളോടു
സന്നാഹഭേദമതുംചെയ്തു സംഗതം
നന്നായവൎക്കു വേണ്ടുന്നതതുംചെയ്തു
പിന്നെയോ നാളെയാമെന്നതുംചെയ്തു.
നന്ദിച്ചു വന്ദിച്ചു പോയി സനകസ-
നന്ദാദിയോഗികൾ ലൌകികജ്ഞാനികൾ

നന്ദീശ്വരനോടതുംചെയ്തു: "ലോകത്തി-
ലെന്തുള്ള വാൎത്തയെന്തെന്നോ ധരിച്ചു നീ?"
എന്നതുകേട്ടുണൎത്തിച്ചു നന്ദീശ്വരൻ
വന്ദിച്ചു വിച്ഛ്ഛദിതാസ്യം വിനീതനായ്:—
"നാകികൾ വന്നു ബഹുകാലമായിഹ
ശോകമുണൎത്തുവാനാകവേ നില്ക്കുന്നു

---

പിനാകമുള്ളവൻ, ശിവൻ (പിനാകമെന്നു ശിവന്റെ വില്ലിന്നു പേർ). സനകാ..................ഗതം = സനകാദി യോഗികളോട് സംഗതമായ-യുക്തമായ-സന്നാഹാദികളെ -വേണ്ട ഒരുക്കം സന്നാഹത്തെ-പറഞ്ഞ്. സന്നാഹമെന്നാൽ ഒരുക്കം. വേറെയില്ല കാര്യങ്ങൾക്കൊരുങ്ങുവാനെന്നു പറഞ്ഞു എന്നർത്ഥം. നന്നാ.....................ചെയ്തു = അവൎക്കാവശ്യമുള്ളതെല്ലാം പറഞ്ഞുകൊടുത്തു. പിന്നെയോ.............................ചെയ്തു = ഇനിയുള്ളത് നാളെയാകട്ടെ എന്നു പറഞ്ഞു. നന്ദിച്ച് = സന്തോഷിച്ച്. വന്ദിച്ച് = വണങ്ങി. സനക.......................................ഗികൾ = സനകൻ, സനന്ദൻ മുതലായ യോഗികൾ. ലൌകികജ്ഞാനികൾ = ലോകസമ്പ്രദായമറിയുന്നവർ. സനകാദികൾ യോഗികളാണെങ്കിലും ലോകജ്ഞന്മാരാണെന്നു സാരം.

ലോകവാൎത്തയെക്കുറിച്ചു ഭഗവാന്റെ ചോദ്യവും നന്ദിയുടെ മറുപടിയും. വിച്ഛ്ഛദിതാസ്യം (ക്രി. വി.) = മുഖം പൊത്തിക്കൊണ്ട്, (വിച്ഛ്ഛദിതം = മറയ്ക്കപ്പെട്ടത്; ആസ്യം = മുഖം). വിനീതൻ = വണങ്ങിയവൻ. "നാകികൾ" ഇത്യാദി നന്ദിവചനം. നാകികൾ = സ്വൎഗ്ഗവാസികൾ, ദേവകൾ. ബഹുകാലമായ് = വളരെക്കാലമായിട്ട്. ഇഹ = ഇവിടെ. ശോകം = സങ്കടം. ദൈ്യ.... .... .. ....കാരികൾ = ദൈ്യങ്ങളാൽ (ഭൂതങ്ങളാൽ)

ഘൂകവിഭീഷിതകാകാനുകാരികൾ;
പോകെന്നു ചൊല്ലിയാൽപ്പോകയില്ലാരുമേ.
ദേഹമിവിടെക്കളകെന്നുറച്ചിതു
മാകന്ദബാണനെപ്പോലെയവർകളും.
വൈകുണ്ഠകണ്ഠിതമാർ കണ്ടിതേതുയെ-
ന്നേകദേശം? ഭിയാ ലോകേശനോ കൃശൻ.
പാകാരിയാകിലോ ചാകാതെ ചത്തവൻ;
യാഗാംശഭോജികൾക്കാകാത കാലമായ്."
ഈവണ്ണമാകർണ്ണ്യ മേവുന്ന ദേവനോ-
ടാപന്നകാരുണ്യപൂർണ്ണമായ് മാനസം.
"നല്ല ചിത്രം; ദോഷങ്ങളെല്ലാം നശിക്കായി;-
തെല്ലാരുമായാതു; ചെല്ലാശു ചൊല്ലു നീ."

---

വിഭീഷിതങ്ങളായ (ഏറ്റവും പേടിപ്പിക്കപ്പെട്ട) കാകങ്ങളെ അനുകരിക്കുന്നവർ എന്നു നാകികളുടെ വിശേഷണം. "ദിവാന്ധഃ കൌശികോ ഘൂകഃ" എന്നമരം. മൂങ്ങകൾ ആട്ടിയോടിച്ച കാക്കകളെപ്പോലെ ഭ്രമിതരായ ദേവകൾ ഇവിടെ സങ്കടമുണർത്തിപ്പാൻ വന്നിട്ടു വളരെക്കാലമായി എന്നു സാരം. പോകെ............രുമേ=പോകാൻ പറഞ്ഞാൽ ആരും പോകയില്ല. ദേഹമിവിടെ...............യവർകളും=കാമനെപ്പോലെ ദേവകളും ഇവിടെ വച്ചു ദേഹമുപേക്ഷിപ്പാനുറച്ചിരിക്കുന്നു. (മാകന്ദബാണൻ=മാമ്പൂബാണൻ, കാമൻ). വൈകുണ്ഠകണ്ഠിതം=വൈകുണ്ഠന്റെ (വിഷ്ണുവിന്റെ) വല്ലായ്മ. ആർ കണ്ടി......ദേശം=ഏതുമാത്രമെന്ന് ഏകദേശമെങ്കിലും ആർ കണ്ടു? ആരും കണ്ടിട്ടില്ലെന്നർത്ഥം. ഭിയാ=ഭയംകൊണ്ട്. ലോകേശൻ=ബ്രഹ്മാവ്. കൃശൻ=കൃശനായി. പാകാരിയാകിലോ=ഇന്ദ്രനാണെങ്കിൽ, ചാകാ.........വൻ=മരിച്ച മട്ടിലായിരിക്കുന്നു. യാഗാംശ.........കൾക്ക=ദേവകൾക്ക്, ആകാത കാലമായ്=ചീത്ത കാലമായി. ആകർണ്ണ്യ=കേട്ടിട്ട്. ദേവന്=ശിവന്, ആപന്ന.........നസം=മനസ്സ് ആപന്നന്മാരിൽ-ആർത്തന്മാരിൽ-ഉള്ള കാരുണ്യംകൊണ്ടു നിറഞ്ഞതായി. എന്നിട്ടു പറയുന്നു—നല്ല ചിത്രം=നല്ല നേരമ്പോക്കുതന്നെ. ദോഷ.........ക്കായിതു=കറകളെല്ലാം നഷ്ടങ്ങളായി. എല്ലാരും ആയാതു=എല്ലാവരും വരട്ടെ. ചെല്ലാ.........നീ=നീ വേഗം ചെന്നു പറയുക

എന്നിപ്രഭോരാജ്ഞ വന്നിപ്പുറം ചൊന്ന
നന്ദിപ്രഭാവത്തെ വൎണ്ണിപ്പനാരുപോൽ!

മുന്നേ കടന്നു മുകുന്ദനെഴുന്നള്ളി;
പിന്നാലെ ബ്രഹ്മനും പിന്നെ മഹേന്ദ്രനും.
പിമ്പാട്ട വഹ്ന്യാദിദിക്പാലകന്മാരു-
മപ്പോലെയെല്ലാരുമല്പേതരത്വരം.
മുമ്പോട്ട ചെന്നു ശരൽപാൎവ്വണേന്ദുമണ്ഡലാ-
കല്പമിരിപ്പോരു കാരുണ്യവിഗ്രഹം
ഉൽപാടിതാശേഷദുഷ്പാപശല്യം സ-
മുൽപാദിതാനന്ദചിൽപ്രാഭവപ്രഭം
അഭ്രാപഗാതോയവിഭ്രാജികോടീര-
സൎപ്പാവലീദീപ്തശുഭ്രാംശുശേഖരം

എന്നി.........ജ്ഞ=എന്നിങ്ങനെയുള്ള പ്രഭുവിന്റെ കല്പന. വന്നി...... ......വത്തെ=ദേവകളുടെ സന്നിധിയിൽ വന്നു പറഞ്ഞ നന്ദിയുടെ പ്രഭാവത്തെ. വൎണ്ണി......പോൽ=ആൎക്കു വൎണ്ണിപ്പാൻ കഴിയും? പ്രഭാവം അവൎണ്ണനീയമാണെന്നൎത്ഥം.

ദേവന്മാർ സ്വാമിസന്നിധിയിൽ ചെല്ലുന്നു. മുന്നേ......ന്നള്ളി=എല്ലാവരിലുംവെച്ചു മുമ്പ് (വിഷ്ണു) മുകുന്ദൻ കടന്നു ചെന്നു. പിന്നാ.........ന്ദ്രനും=വിഷ്ണുവിന്റെ പിന്നാലെ ബ്രഹ്മാവും പിന്നെ മഹേന്ദ്രനും ചെന്നു. പിമ്പാട്ട=പിന്നെ. വഹ്ന്യാ.........ന്മാരും=അഗ്നിമുതലായ ദിക്പാലകന്മാരും. അപ്പോലെ=അതുപോലെ. അല്പേതരത്വരം (ക്രി. വി.) =അനല്പമായ ത്വരയോടുകൂടി. എല്ലാവരും ബദ്ധപ്പെട്ടു ചെന്നു. ദക്ഷിണാമൂൎത്തിയെ വൎണ്ണിക്കുന്നു. മുമ്പാട്ടചെന്നു=മുമ്പിൽ ചെന്നു. ശരൽ............കല്പമിരിപ്പോരു=ശരൽകാലത്തെ പൌൎണ്ണമാസ്യ വൎണ്ണമായ മണ്ഡലത്തിന്റെ പ്രഭയോടു തുല്യമായിരിക്കുന്ന. കാരുണ്യവിഗ്രഹം=കരുണാമൂൎത്തിയായ. ഉൽപാ.........ശല്യം=അശേഷമായ ദുഷ്പാപമാകുന്ന ശല്യത്തെ-ദുഃഖത്തെ-ഉൽപാടനം ചെയ്യുവനായ. സമുൽ...............പ്രഭം=ആനന്ദം, ചിത്ത് (ജ്ഞാനം) എന്നിവയോടെ പ്രാഭവമാകുന്ന പ്രഭയെ ഉൽപാദിപ്പിച്ചുവനായ. എല്ലാ പാപങ്ങളെയും നശിപ്പിച്ചു ജ്ഞാനാനന്ദങ്ങളെ കൊടുക്കുന്നവനെന്നൎത്ഥം. അഭ്രാപഗാ.........ഖരം=അഭ്രാപഗ (ഗംഗ) യുടെ തോയം (ജലം) കൊണ്ടു വിഭ്രാജിക്കുന്ന (ശോഭിക്കുന്ന) കോടീരത്തിൽ (കിരീടത്തിൽ) ഉള്ള സൎപ്പാവലികളാൽ ദീപ്തമായ-തിളക്കപ്പെട്ട ശുഭ്രാംശു-ചന്ദ്രൻ-ആകുന്ന ശിരോലങ്കാരത്തോടുകൂടിയ

സ്ഥിരം മൃത്യുഞ്ജയം കൃത്തിവാസസം
ഭുക്തിമുക്തിപ്രദപാദകല്പദ്രുമം
ശിക്ഷണരക്ഷണദക്ഷിണം ദേഹിനാ-
മക്ഷീണദാക്ഷിണ്യപുണ്യാകൃതിം
അക്ഷോഭ്യഗാംഭീര്യമക്ഷാമവീക്ഷണൈർ-
ലക്ഷിതാകൃതിം ശിവം വിശ്വസാക്ഷിണം.

ശംഭോ! മഹാദേവ! സമ്പൂർണ്ണരൂപായ
സംഭോഗകൈവല്യസമ്പദാത്മനേ
സംഭാവനീയായ സമ്പന്നകാരുണ്യ-
സംഭാരസാരായ നിത്യം നമോസ്തു തേ!

---

ത്വം=സ്ഥിരനായിരിക്കുന്ന. മൃത്യുഞ്ജയം=മൃത്യുവിനെ ജയിക്കുന്നവനായ. കൃത്തിവാസസം=കൃത്തി (തോല്) ആകുന്ന വസ്ത്രത്തോടുകൂടിയ. ഭുക്തി............ദ്രുമം=ഭുക്തിമുക്തികളെ-ഭോഗമോക്ഷങ്ങളെ-പ്രദാനം ചെയ്യുന്ന പാദങ്ങളാകുന്ന കല്പദ്രുമത്തോടുകൂടിയ. ശിക്ഷണ............ദേഹിനാം=ദേഹികളുടെ ശിക്ഷണം-ശിക്ഷിക്കൽ-രക്ഷണം ഇവയിൽ ദക്ഷിണൻ (നിപുണൻ) ആയ. അക്ഷീണ............കൃതിം=അക്ഷീണമായ-ക്ഷയിക്കാത്ത-ദാക്ഷിണ്യം (ദാക്ഷിണ്യത്തിലുള്ള ഔദാര്യം) കൊണ്ടു പുണ്യമായ ആകൃതിയോടു കൂടിയ. അക്ഷോഭ്യ............വീക്ഷണൈഃ=അക്ഷാമങ്ങളും-അനല്പങ്ങളും ആയ വീക്ഷണങ്ങളും-നോട്ടങ്ങളും-നിമിത്തം അക്ഷോഭ്യമായ ഗാംഭീര്യത്തോടു കൂടിയവനായ. ലക്ഷിതാ............ക്ഷിണം=ലക്ഷിതാകൃതിയായി സർവ്വസാക്ഷിയായിരിക്കുന്ന ശിവനെ. കണ്ടു എന്ന ക്രിയാപദം അദ്ധ്യാഹാരത്താൽ കിട്ടുന്നു. "അഭ്രാപഗാ" ഇത്യാദി വിശേഷണങ്ങളെക്കൊണ്ടു ശിവനെ കേശാദിപാദാന്തമായി വർണ്ണിച്ചിരിക്കുന്നു. "ഉൽപാടിതാശേഷദുഷ്പാപശൈലം", "ഭുക്തിമുക്തിപ്രദപാദകല്പദ്രുമം" എന്നിവയിലും "എൽപരിചിൽപരിപാകേ" ത്യാദിയിലും രൂപകം അലങ്കാരം.

ദേവകളുടെ സ്തുതി. ശംഭോ മഹാദേവ=ഇവ ഭഗവാന്റെ ആഭിമുഖ്യം വരുത്തുന്നതിനുള്ള സംബോധനകൾ. സമ്പൂർണ്ണരൂപായ=സമ്പൂർണ്ണമായ-തികഞ്ഞ-സ്വരൂപത്തോടുകൂടിയ. സംഭോഗ............ത്മനേ=സംഭോഗം (ഭുക്തി, വിഷയസുഖം) കൈവല്യം(മുക്തി) ഇവയുടെ സമ്പത്ത് (സമൃദ്ധി) ആകുന്ന ആത്മാവോടു-സ്വരൂപത്തോടു-കൂടിയ. സംഭാവനീയായ=പൂജനീയനായ. സമ്പന്ന............രായ=സമ്പന്നം (സമൃദ്ധം) ആയ കാരുണ്യസംഭാരത്തിന്റെ (കരുണാതിശയത്തിന്റെ) സാരമായ, ഇവയെല്ലാം തേ എന്നതിന്റെ വിശേഷണം. തേ=നിനക്കായിക്കൊണ്ട്. നിത്യം നമോസ്തു=എല്ലായ്പോഴും നമ

നാരവരിക്കുന്നിതോ നാരദ! ചാരെ വാ
നാവരിക്കപ്പഴം തിന്നു മുഷികിലോ
നൽവരിക്കയ്ക്കുണ്ടു തവ്വൊരുക്കുന്നു ഞാ-
നുവ്വിളൽക്കന്നി പെറവുണ്ണിയാളും വിധൌ.
കാലം കലഹപ്രിയ! കുറയപ്പാർക്ക;
വേലൻ വിലാസം കിലാ സന്നസംഗരം.
തൂലങ്ങൾ പോവതും ശലഭം ചാവതും
പോലേ ഭയലീനലോലാസുരാഹവം."

---

ദുഷ്ടത വളരെ അധികമാകുന്നു. നാരവരിക്കുന്നിതോ=രസമില്ലാതെ തോന്നുന്നുവോ എന്നു നാരദനോടു ചോദ്യം. ചാരെ വാ=അടുത്തു വരൂ. നാവരിക്കപ്പഴം=നാവരിക്ക എന്നു താണ ജാതി പ്ലാവിന്റെ പഴം. ഈ ജാതിക്ക പഴപ്പ്ലാവെന്നും പേരുണ്ട്. തിന്നുമുഷികിലോ=തിന്നു മുഷിഞ്ഞുവെങ്കിൽ. നൽവരിക്ക.........ഞാൻ=നല്ല വരിക്കപ്പഴം തിന്മാൻ ഞാൻ തവ്വ് (തരം) ഉണ്ടാക്കുന്നുണ്ട്. നൽവരിക്ക എന്നതു് ഉയർന്നജാതി പ്ലാവാകുന്നു. കുറെക്കാലം പഴച്ചക്ക തിന്നവന്നുണ്ടാകുന്ന മുഷിച്ചിൽ വരിക്കച്ചക്ക തിന്നാൽ തീരും. അതുപോലെ, വളരെക്കാലമായി മുഷിഞ്ഞിരിക്കുന്ന നാരദനു രസിപ്പാൻ വഴിയുണ്ടാക്കിത്തരാമെന്നു സാരം. അതെങ്ങിനെയെന്നു പറയുന്നു—ഉവ്വി.........വിധൌ=ഉവ്വിളത്തിന്റെ അധിപനായ ഹിമവാന്റെ കന്നി (കന്യക) പെറവുണ്ടാകുന്ന ഉണ്ണി ആളാകുമ്പോൾ (മുതിരുമ്പോൾ). കാലം.. .......പ്പാർക്ക=ഹേ കലഹപ്രിയ! കുറച്ചുകാലം ക്ഷമിക്കൂ. നാരദനുള്ള കലഹപ്രിയ എന്ന സംബോധന ഇവിടെ സാഭിപ്രായമാകുന്നു. വേലൻവിലാസം=വേലന്റെ (വേല് ആയുധമായിട്ടുള്ള സുബ്രഹ്മണ്യന്റെ.) കളി കില=പോൽ. ആസന്നസംഗരം=അടുത്തെത്തി. സുബ്രഹ്മണ്യന്റെ പരാക്രമം അടുത്തുണ്ടാകുമെന്നർത്ഥം. തൂലങ്ങൾ=പഞ്ഞികൾ. ശലഭം=പാററക്കൂട്ടം. ഭയലീനലോലാസുരാഹവം=ഭയംകൊണ്ടു ലീനന്മാർ (ഒളിച്ചവർ) ആയും ലോലന്മാർ (ചഞ്ചലന്മാർ) ആയും ഇരിക്കുന്ന അസുരന്മാരോടു ആഹവം (യുദ്ധം). പഞ്ഞി പാറുന്നതുപോലെയും പാററ ചാകുന്നതുപോലെയും അസുരന്മാർ പോരിൽ നശിക്കുമെന്നർത്ഥം. അതു കാണുവാനാണല്ലോ കലഹപ്രിയനു രസം.

ഇത്തരമോരോന്നരുളി ദ്ദയാനിധി
തത്രൈവ ചിത്രം മറഞ്ഞു മഹേശ്വരൻ.
മൂർത്തികൾ മററിരുപേരെയും കണ്ടീല,
വിദ്യയറിയരുതീശ്വരന്മാരുടെ.
ഉള്ളിൽഭയം പോയി നല്ല സന്തോഷമായ്;
തെല്ലിനിയും പാർക്ക വല്ലതുമെന്നായി
വെള്ളിമലയിൽ മറെറല്ലാവരും വാണു;
കൊല്ലുമേ മേരുമേൽച്ചെല്ലുകിൽ ദാനവൻ.

അല്ലേ ഹിമാലയ! വല്ലനാളെങ്കിലും
കല്ലെഴുത്തായിതിക്കല്യാണസംഗതി
മല്ലീശുവൈരീതി ചൊല്ലി ഭവാനോട-
തല്ലീ വചശ്ചാപലമെന്തു? കില്ലിയമെന്തിനി?
ചില്പാന്മല്ലിനിത്തൊല്ല പലതുണ്ടു
സല്ലാപലീലയ്ക്കിതല്ലാ സമയമേ.

---

ത്രിമൂർത്തികൾ മറയുന്നു. ദേവന്മാർ കൈലാസത്തിൽ തന്നെ പാർക്കുന്നു. ദയാനിധി=ദയയ്ക്കിരിപ്പിടം. തത്രൈവ=അവിടെത്തന്നെ. ചിത്രം=ആശ്ചര്യം. മഹേശ്വരൻ=ശിവൻ. മൂർത്തികൾ മററിരുപേർ=ബ്രഹ്മാവും വിഷ്ണുവും. വിദ്യ=സൂത്രം. മറെറല്ലാവരും=ഇന്ദ്രാദി ദേവന്മാരെല്ലാം. കൊല്ലുമേ=കൊല്ലും നിശ്ചയം. മേരുമേൽ=മഹാമേരുവിന്മേൽ. ദാനവൻ=താരകാസുരൻ. സാരം സ്പഷ്ടം.

നാരദൻ പ്രസംഗമുപസംഹരിക്കുന്നു. വല്ലനാളെങ്കിലും=ഏതു ദിവസമെങ്കിലും. കല്ലെഴുത്തായി=കല്ലിന്മേലുള്ള എഴുത്തായി. കല്യാണസംഗതി=വിവാഹകാര്യം. ശിവൻ എന്നെങ്കിലും പാർവ്വതിയെ വേൾക്കുമെന്ന കാര്യം കല്ലിൽ എഴുതിയതുപോലെ ഉറപ്പുള്ളതായി. മല്ലീശ്വ.........നോട=ഞാൻ ആദ്യമായി മല്ലീശ്വവൈരി (കാമദേവന്റെ ശത്രു) എന്നു ശിവനെക്കുറിച്ചു പറഞ്ഞു. അതല്ലീവാചാപലമെന്തു=അതല്ല ഈ വാക്കുകൾ (ഇത്ര വിസ്തരിച്ചു കഥാകഥനത്തിനു) കാരണം. കില്ല്=സംശയം. ഇതമേൽ=കല്ല് ഇനി മേലും സംശയിക്കേണ്ട. ചില്പാന്മല്ല=കുറച്ചല്ല. തൊല്ല=അസഹ്യ, ഉപദ്രവം. സല്ലാപലീലയ്ക്കു=സംഭാഷണവിനോദത്തിന്. വലിയ ബുദ്ധിയുള്ള ജ്ഞാനികൾ പറയുന്നതാകയാൽ ഇപ്പോൾ അധികം സംസാരിപ്പാൻ സമയ

വല്ലാതെ ലോകങ്ങളെല്ലാമലയുന്ന
വില്ലാളി മന്മഥൻ നല്ലാറം മഥിക്കയാൽ.
എല്ലാരെയുംപോലെയല്ലാ നമുക്കിനി-
ച്ചൊല്ലാമതിക്കൊക്കെ നല്ലൊരു സാരവും.
എല്ലായിലും വേണ്ടതല്ലാ മനോഭംഗ-
മുല്ലാസശീലന്ന തെല്ലാകിലും തവ.
ഇല്ലോകസൌന്ദര്യകല്ലോലസാഗര-
മല്ലോ ഹരാംഗമിതെല്ലാക്ഷണേകിലും;
ഫുല്ലായിതം നഗമെല്ലാമിതൊന്നിട്ടു-
മില്ലാ ഫലമെന്ന മല്ലാരിനന്ദനൻ
ശല്യവ്യഥകൊണ്ടു കല്യമുടൽവെടി-
ഞ്ഞുള്ളിൽക്കുടികൊണ്ടിതല്ലോ ശിവന്ന,വൻ

---

മിരപ്പുന്ന താൽപര്യം. അതെങ്ങനെയെന്ന പറയുന്നു—വല്ലാതെ=കണക്കില്ലാതെ. ലോകങ്ങൾ=ജനങ്ങൾ. അലയുന്ന=കരയുന്ന. മന്മഥൻ=കാമൻ. കാമൻ മഥിച്ചതുകാരണം ജനങ്ങൾ അവശരായിട്ട കരയുന്നവെന്നർത്ഥം. എല്ലാരെയും...... ......മുക്ക്=നമ്മുടെ സ്ഥിതി എല്ലാവരുടേതിൽനിന്നും വ്യത്യസ്തമാണ്. ചൊല്ലാ..........സാരവും=സാരമായിട്ടുള്ളതു ഞാൻ പറയാം, കേട്ടാലും. എല്ലായിലും=എല്ലാററിലുംവെച്ച്. വേണ്ടതല്ലാ=അരുതാത്തതാണ്. മനോഭംഗം=മനസ്സിടിവ്. ഉല്ലാസശീലന്=വിനോദശീലനായ. തവ=നിനക്ക്. നിനക്കു മനസ്സിടിവ് ഒരുവിധത്തിലും ഉണ്ടാകരുത്. ഇല്ലോക.............സാഗരമല്ലോ=ഈ ലോകത്തിലെ സൌന്ദര്യമാകുന്ന തിരമാലകൾക്ക സമുദ്രമാണല്ലോ. ഹരാംഗം = ശിവന്റെ ശരീരം. സമുദ്രത്തിൽ തിരമാലകൾപോലെ, ഈ ലോകസൌന്ദര്യങ്ങൾ കളിക്കുന്നതാണ് ശിവന്റെ ശരീരമെന്ന ഭാവം. ഫുല്ലായിതം=പുഷ്പമായി ഭവിച്ചു (പൂത്തു) നഗം=വൃക്ഷം. ഫലം=പ്രയോജനം (കായ് എന്നും) മല്ലാരിനന്ദനൻ=വിഷ്ണുപുത്രൻ, കാമൻ. ശല്യവ്യഥകൊണ്ട്=ശല്യപീഡകൊണ്ട് കല്യമുടൽ വെടിഞ്ഞ്=മനോഹരമായ ദേഹം ഉപേക്ഷിച്ച്. ഉള്ളിൽ കുടികൊണ്ടിതല്ലോ ശിവന്നു=ശിവന്റെയുള്ളിൽ പാർപ്പാക്കിയല്ലോ. കാമദേവൻ ത്രൈലോക്യം ജയിക്കുന്നതു സൌന്ദര്യംകൊണ്ടാണ്. അദ്ദേഹം സുന്ദരങ്ങളായ പുഷ്പങ്ങളെല്ലാം നിഷ്ഫലമാണെന്ന കണ്ടു ദേഹത്യാഗം ചെയ്തു ശിവന്റെ ഉള്ളിൽ കടന്നുകൂടിയല്ലോ; അതുകൊണ്ടു ശിവന്റെ അംഗം സർവ്വസൌന്ദര്യത്തിന്നുകേന്ദ്ര

ചെല്ലല്ലധീശനു വില്ലതു, മത്താപം
തല്ലിക്കളയുമെന്നല്ലംഘ്യവിക്രമൻ.
കൊല്ലുമേ വൈരിയെന്നല്ലയോ സംഭ്രമ-
മില്ലതെന്നാലവൻ ചൊല്ലിലാമേവതും.
ഇല്ലന്തരമതോർത്തുള്ളം തണുക്ക നി-
ന്നില്ലം തണുക്കട്ടെ; വല്ലന്തിയെന്തിനി?
കല്ലുള്ള നെല്ലിതെന്നെല്ലാം വിടർത്തുവ-
ച്ചുല്ലാഘനായ് വാഴ്ക നിർല്ലാഘവം സഖേ!
ഫുല്ലാരവിന്ദനൽകല്ഹാരമാലതീ-
തുല്യകീർത്തേ! നിനക്കില്ല മാൽമൂലവും.
ചൊല്ലാമെനിക്കിനി നില്ലാ കല്ലോലം
ചൊല്ലാതെ ഞാനെങ്ങുമെല്ലാരോടും തഥാ."

---

സാരമെന്നർത്ഥം. അന്തരം = അവകാശം. അവൻ ...... ...... ...... വിക്രമൻ = അലംഘ്യവിക്രമൻ അവൻ മത്താപം തല്ലിക്കളയും എന്നാശയം. ചെല്ലല്ലധീശനു വില്ലതും എന്നതു് അന്വയം. ശിവന്റെ മുമ്പിൽ കടന്നുചെന്നിട്ടുള്ള വിക്രമിയായ കാമൻ അഭ്യാഹത്തിന്റെ അവസ്ഥ ഓർമ്മിക്കുക. ശിവനു് ഇപ്പോഴത്തെ വില്ലതും (തല്ലിത്തടവു്) കാര്യമല്ല. കൊല്ലുമേ...... സംഭ്രമം = ശത്രുവാണെങ്കിൽ കൊല്ലുമെന്നല്ല നിനക്കു പരിഭ്രമം. ഇല്ലതു് = അതില്ല, കൊല്ലില്ല. എന്നാ...... വതും = പിന്നെയോ സർവ്വതും അവന്റെ ചൊല്ലിലാകുന്നു എന്നു ചൊല്ലുക. ഇല്ലന്തരം = അന്തരമില്ല. ഉള്ളം തണുക്ക = മനസ്സു കുളിർക്കട്ടെ. നിന്നില്ലം തണുക്ക = നിന്റെ ഗൃഹവും തണുക്കട്ടെ. വല്ല...... നി = ഇനി എന്താണു വല്ലന്തി? വല്ലന്തി = വല്ലായ്മ, അപകടം. കല്ലുള്ള ...... വച്ചു് = കല്ലും നെല്ലും വേർതിരിച്ചു് (ഇതൊരു ശൈലിയാണു്) അന്തരംഗത്തിലെ കാര്യങ്ങളെല്ലാം തിരിച്ചറിഞ്ഞു്. ഉല്ലാഘനായ് = മനോവ്യഥയില്ലാത്തവനായ്. നിർല്ലാഘവം (ക്രി. വി.) = ലഘുത്വം കൂടാതെ. സഖേ = സ്നേഹിതാ! ഫുല്ലാ...... കീർത്തേ = ഫുല്ലങ്ങളായ അരവിന്ദം (താമര) കല്ഹാരം (സൗഗന്ധികം) മാലതി (പിച്ചകം) ഇവയോടു തുല്യമായ, എന്നുവച്ചാൽ അവയെപ്പോലെ വെളുത്ത, കീർത്തിയുള്ളവനേ! നിനക്കി......ലവും = നിനക്കു ദുഃഖത്തിനു കാരണം (മാൽമൂലം) ഇല്ല. ചൊല്ലാം = പറയാം. എനിക്കി...... ...... ...തഥാ = ഞാൻ തഥാ എല്ലാരോടും ചൊല്ലാതെയെങ്കിൽ എനിക്കിനി കല്ലോലം നില്ലാ എന്നാശയം. ഇതു് എല്ലാവരോടും

ചൊല്ലിനാനിങ്ങനെ വല്ലകി തോളേററി
മെല്ലെ നടകൊണ്ടു നല്ലോരു നാരദൻ.

അത്ഭുതവീരശാന്താദിരസമയ-
കൽപ്പടയേറിന ശൃംഗാരമാം രസം
അപ്രമേയാഭോഗപുഷ്പകിസലയ-
കല്പവൃക്ഷാഭമായ് പോരുന്ന സൽകഥാം
സർവ്വജനങ്ങളും ചർവ്വണം ചെയ്തതി-
നിർവൃതികൈക്കൊണ്ടു പർവ്വതരാജനാം
ദുർവ്വഹകൗതുകസംവിദാനന്ദാഗ്ര-
പർവ്വമേറിച്ചിരം നിർവ്വികാരാന്തരം
സർവ്വതോ ഭിത്തിയിൽ ചിത്രമതുപോലെ
നിർവ്വികല്പം മരുവീടിനാരേവരും.

---

പറയാതിരുന്നാൽ എന്റെ കൗതുകം ശമിക്കുകയില്ല എന്നർത്ഥം. വല്ലകി=വീണ. തോളേററി=തോളിലേററി. ഇങ്ങനെ പറഞ്ഞു നാരദൻ വീണയുമെടുത്തു യാത്രയായി.

നാരദവചനംകേട്ട് എല്ലാവരും ആനന്ദിക്കുന്നു. ഹിമവാൻ നിർവൃതിയെ പ്രാപിക്കുന്നു. അത്ഭുത ..........യേറിന=അത്ഭുതം വീരം ശാന്തം മുതലായ രസങ്ങളാകുന്ന കല്പട കയറിയ (രസം എന്നതിന്റെ വിശേഷണം). അപ്ര ............പോരുന്ന=അപ്രമേയമായ (കണക്കാക്കവാൻവയ്യാത്ത) ആഭോഗത്തോടു (പരപ്പോടു) കൂടിയ പുഷ്പങ്ങളും തളിരുകളുമുള്ള കല്പവൃക്ഷത്തിന്റെ ആഭപോലെ ആഭയോടുകൂടിയതായ് വരുന്ന (കഥാവിശേഷണം) സൽകഥാം=സൽകഥയെ. സർവ്വ.........ചെയ്ത്=എല്ലാജനങ്ങളും ആസ്വദിച്ച്. അതിനിർവൃതി=പരമസുഖം. പർവ്വതരാജനാം=ഹിമവാനും. ദുർവ്വഹകൗതു......രി=ദുർവ്വഹകൗതുകമായ (താങ്ങാനരുതാത്ത കൗതുകത്തോടുകൂടിയ) സംവിദാനന്ദത്തിന്റെ (ചിദാനന്ദത്തിന്റെ) അഗ്രപർവ്വം (മേലെക്കമ്പു) കയറിയിട്ട്. ചിരം=വളരെനേരം. നിർവ്വികാരാന്തരം (ക്രി. വി.)=വികാരഭേദം കൂടാതെ. സർവ്വതഃ=എല്ലാടവും. ഭിത്തിയിൽ=ചുമരിന്മേൽ. നിർവ്വികല്പം (ക്രി. വി.)=വികല്പം (വിചാരം) കൂടാതെ. അത്ഭുതം, വീരം, ശാന്തം മുതലായ രസങ്ങളെ പടിപടിയായി കയറിവന്ന ശൃംഗാരരസം പൂത്തും തളിർത്തും നില്ക്കുന്ന കല്പവൃക്ഷംപോലെ ചമയുന്നതായി പ്രതിപാദിക്കുന്നതാണ നാരദൻ പറഞ്ഞ സൽകഥ. പാർവ്വതീപരമേശ്വരന്മാരുടെ ശൃംഗാരത്തെ കല്പവൃക്ഷത്തോടുപമി

അദ്രികന്യയ്ക്കു സച്ചിദ്രസരൂപിണി-
ക്കെത്രയെല്ലാം പ്രകാരം വികാരം തദാ.
വിച്ഛയും ചാച്ഛ്യയും നിശ്ചയഭാവവും
പൃച്ഛയിലിച്ഛയുമുച്ഛ്രിതലജ്ജയും.
ഉച്ചവൈവശ്യവും നിശ്വസിതം മുഖ-
ക്കച്ഛയിലന്തരാ വിസ്ഫുരിതഭാവവും
കാർശ്യരോമാഞ്ചനൈരാശ്യമനോരാജ്യ-
കൈശ്യശൈഥില്യഘർമ്മോദ്ഗമസമ്മോദാദി-
മിശ്രം സഖീമുഖേ ത്ര്യസ്രം കടാക്ഷവു-
മശ്രുപാതം മുഹുരശ്രുതിനാട്യവും
ശൈശവോപചിതബാല്യോചിതചേഷ്ടയും
പ്രത്യയഗാംഭീര്യവിശ്വാസദാർഢ്യവും

---

ച്ചതുകൊണ്ട് അതു സർവ്വാംഗീണമായതുമാണെന്നു ധ്വനിക്കുന്നു. അപ്രകാരമുള്ള ഗം-
ഗയെ അനുസരിച്ചു ഹിമവാനും മറ്റുള്ളവരും പത്തൊന്നതമായ പാദകം
ഏറ്റിവെച്ചു കിരീടത്തിലെടുത്തുവച്ചു ചിത്രംപോലെ നിശ്ചലന്മാരായി സ്ഥി-
തിചെയ്തു. രൂപകവും ഉൽപ്രേക്ഷയും അലങ്കാരം.

നാരദൻ പറഞ്ഞ കഥ കേട്ടപ്പോൾ പാർവ്വതിക്കുണ്ടായ ഭാവഭേദങ്ങളെ വർണ്ണിക്കുന്നു. അദ്രി... ... ...ണിക്ക്=സച്ചിദ്രസരൂപിണി (ബ്രഹ്മസ്വരൂപമായി) യായ പാർവ്വതിക്ക്. എത്ര... .. ...തദാ=അപ്പോഴുണ്ടായ വികാരം എത്രയെല്ലാം പ്രകാരമാണ്. ഇന്നപ്രകാരമെന്നും ഇന്നപ്രകാരമെന്നും പറവാൻ സാദ്ധ്യമല്ലെന്നർത്ഥം. വിച്ഛ=അത്ഭുതം. ചാച്ഛ്യ=മൗനം. നിശ്ചയഭാവം=നിശ്ചയബുദ്ധി. പൃച്ഛയിലിച്ഛ=ചോദിക്കുന്നതിൽ ആഗ്രഹം. ഉച്ഛ്രിതലജ്ജ=ഉന്നതമായ നാണം. ഉച്ചവൈവശ്യം=ഉയർന്ന വിവശത. നിശ്വസിതം=നെടുവീർപ്പ്. മുഖ ...... ...ഭാവം=മുഖത്തിൽ ഇടയ്ക്കു (അന്തരാ) തെളിവ് (വിസ്ഫുരിതഭാവം). കാർശ്യ... ... ... ... ... ...കടാക്ഷവും=കാർശ്യം, രോമാഞ്ചം, നൈരാശ്യം (നിരാശത), മനോരാജ്യം, കൈശ്യത്തിന്റെ (തലമുടിക്കെട്ടിന്റെ) ശൈഥില്യം, ഘർമ്മോദ്ഗമം (വിയർപ്പുനീര്), സമ്മോദം (സന്തോഷം) എന്നിവകളായവയോടു സമ്മിശ്രമായി സഖിമാരുടെ മുഖത്തു ത്ര്യസ്രം (ത്രികോണം) ആയ നോട്ടം. അശ്രുപാതം=കണ്ണുനീർവീഴ്ച. മുഹു=പിന്നെയും പിന്നെയും. അശ്രുതിനാട്യം=കേട്ടില്ലെന്നുള്ള നാട്യം. ശൈ ...... .. ചേഷ്ട=എല്ലാറ്റിലും ഉപചിതം (പരിചിതം) ആയ ബാല്യത്തെ സംബന്ധിച്ച ചേഷ്ട.

ഒക്കയും ദേവിയവർക്കറിയിക്കാതെ
കിക്കിളി കൈവിട്ടു മിക്കതും തന്മതം.

തൽക്ഷണം താതസഭയിന്നു പോയവൾ
പുക്കു വിജനേ സഖിമാരുമായുമ.
“തൃക്കാൽ തളർന്നിതോ നില്ക്കയാലല്ലോ കി-
ടക്കമേലേറിസ്സുഖിക്ക മതെ”ല്ലെന്നവർ.
“നില്ക്കയാലല്ല നിനയ്ക്കയാലാലസ്യ-
മിക്കാലമിന്നുള്ളതുൾക്കാമ്പിലാളി! കേൾ
ഉൾക്കാമ്പിനല്ലോ കിടക്ക വിരിച്ചു നീ?-
യക്കഥ കേട്ടെന്തു ദുഃഖമില്ലാത്തു വാം?”
“കണ്ടവരോ ഞങ്ങൾ? നിൻമനക്കാമ്പിനോ
ടുണ്ട കിടക്ക പരമശിവൻമടി.”

---

ശേഷം. അതാണവൾ അനുഗ്രഹം. ദേവി=പാർവ്വതി. കിക്കിളി=കിക്കിളി കിറ്റ്; കിക്കിളി കൈവിട്ട് എന്നുവെച്ചാൽ ഒട്ടും ഒളിച്ചുവെക്കാതെ എന്നർത്ഥം. തന്മതം=താൻെറ അഭിപ്രായം. ദേവി തൻെറ ഉള്ളിലുള്ള അഭിപ്രായം മുഴുവൻ യാതൊരു കപടവും കൂടാതെ പ്രിയസഖിമാരായ അവരെ അറിയിക്കുന്നെന്നർത്ഥം.

പാർവ്വതിയും സഖിമാരും തമ്മിലുള്ള സംഭാഷണം

തൽക്ഷണം=ആ സമയം. താതസഭയിന്നു=അച്ഛൻെറ സഭയിൽനിന്ന്. വിജനേ=ജനങ്ങളില്ലാത്ത സ്ഥലത്ത്. ഉമ=പാർവ്വതി. ഉടൻതന്നെ പാർവ്വതി അച്ഛൻെറ സഭയിൽനിന്നു പോയി വിജനമായ ഒരു സ്ഥലത്ത് സഖിമാരോടും കൂടി ചെന്നു. “തൃക്കാൽ തളർന്നിതോ” ഇത്യാദി സഖിമാരും പാർവ്വതിയും തമ്മിൽ അന്യോന്യരീതിയിൽ ചെയ്യുന്ന ചോദ്യോത്തരങ്ങളാകുന്നു. തൃക്കാൽ ......... ന്നവർ=ഇതു സഖിമാരുടെ ചോദ്യം, നില്ക്കയാലല്ല എന്നു തുടങ്ങി നാലുവരി പാർവ്വതിയുടെ ഉത്തരം. നിനയ്ക്കയാൽ=ആലോചിക്കുകയാൽ. ആലസ്യം=തളർച്ച. ഉൾക്കാമ്പിൽ=മനസ്സിൽ. ആളി=സഖി. അക്കഥ=നാരദൻ പറഞ്ഞ കഥ. വാം=നിങ്ങളിരുവർക്കും. വളരെ നേരം നിന്നതുകൊണ്ടു കാൽ തളർന്നുവോ, കുറച്ചുനേരം കിടക്കമേൽ കേറി കിടക്കൂ എന്നു സഖിമാർ. നിന്നതുകൊണ്ടല്ല ആലോചിച്ചതുകൊണ്ടാണ്, കാലിനല്ല മനസ്സിനാണ് തളർച്ച, മനസ്സിനു കിടക്കുവാൻ കിടക്കയുണ്ടോ എന്നു പാർവ്വതി. കണ്ടവരോ ഞങ്ങൾ=ഞങ്ങൾ കണ്ടിട്ടുണ്ടോ? നിൻമനക്കാമ്പിനോ = നിൻെറ

"ഒന്നു നേരല്ല മറ്റൊന്നു നേരെന്നു മ-
ച്ചൊന്നതല്ലൊ നന്നന്യഥാ നിശ്ചയം."
"മുക്തശ്രമം മദ്യമത്തർക്കുമില്ലഹോ
ഉത്തർക്കദാക്ഷ്യമൊരുത്തർക്കു നിന്നോളം.
കേൾപ്പതേ സാരമെന്നോർപ്പവൾ നന്നു നീ;
താൽപര്യമോ ഗിരാം പാർപ്പതായാസമാം.
പെട്ടിലോരോന്നിലെ വാക്യമാദായ പോയ്
പാട്ടിൽ വച്ചീടിനാൽ കാഴ്ചയെങ്ങു ധിയാം?
ഇത്ഥമാ കേട്ടു ചിന്തിച്ചു യാവന്മതി
നിശ്ചയിച്ചാക്ഷമാറുച്യതാമുത്തരം.
ഉച്ചൈരുജ്ജ്വലിച്ചെല്ലാം കേട്ടപ്പൊഴേ
തച്ചു മുഖം പറിച്ചിത്ഥയാ പോകിലോ

---

നിവിടെ ശരിയാണെന്നു ധരിച്ചത്? അതും സാരമായി ധരിച്ചിട്ടില്ലെന്നർത്ഥം. "ഒന്നു നേരല്ല" എന്നുമുതൽക്കു രണ്ടു വരി സഖീവചനം. അതുച്ചൊന്നത് ഒന്നു നേരല്ല മറ്റൊന്നു നേര് എന്ന് അന്യഥാനിശ്ചയം. അതു നന്നല്ല എന്നു താൽപര്യം. അന്യഥാനിശ്ചയം = തെറ്റിച്ചുനിശ്ചയിക്കൽ. നാരദൻ പറഞ്ഞതു ചിലതു സത്യവും ചിലതു അസത്യവുമാണെന്നു വിചാരിക്കുവാൻ വയ്യ എന്നു താല്പര്യം. "മുക്തശ്രമം" എന്നുമുതൽ "പുറപ്പെടാം ഞാൻ ദ്രുതം" എന്നുവരെ പാർവ്വതീവചനം. മുക്തശ്രമം (ക്രി. വി.) = ശ്രമം കൂടാതെ. മദ്യമത്തർക്കും = മദ്യപാനങ്ങൾ മതിമറന്നവർക്കും. ഉത്തർക്കദാക്ഷ്യം = ഉത്തർക്കത്തിലുള്ള സാമർത്ഥ്യം. മദ്യമത്തരായവർക്കുപോലും നിന്നെപ്പോലെ ഉത്തർക്കം ചെയ്യുകയില്ല. കേൾപ്പതേ...... ...ർപ്പവൾ = കേൾക്കുന്നതുതന്നെയാണ് സാരം എന്നു വിചാരിക്കുന്നവളായ. നന്നു നീ = നീ നല്ലവൾതന്നെ. നല്ലവളല്ല എന്നു വിപരീതാർത്ഥം. താല്പര്യമോ ഗിരാം = വാക്കുകളുടെ (ഗിരാം) താൽപര്യത്തെയാകട്ടെ. പാർപ്പതു = ആലോചിക്കുന്നതു. ആയാസമാം = ബുദ്ധിമുട്ടാകും. പെട്ടിലോരോന്നിലെ = ഓരോ വക്കിലുള്ള. വാക്യം ആദായ = വാക്യാർത്ഥത്തെ എടുത്തിട്ട്. പാട്ടിൽ = ഒട്ടും. കാഴ്ചയെങ്ങു ധിയാം = ബുദ്ധികൾക്കുള്ള (ധിയാം) കാഴ്ച എവിടെ? ഇത്ഥമാ = ഇതുകൊണ്ട്, ഇതുപോലെ. ചിന്തിച്ചു = വിചാരിച്ച്. യാവന്മതി = മതി (ബുദ്ധി) ഉള്ളിടത്തോളം. ക്ഷമമാറു = യോജിക്കുംവിധം. ഉച്യതാമുത്തരം = ഉത്തരം പറയപ്പെടണം. ഉച്ചൈരുജ്ജ്വലിച്ച് = ഏറ്റവും ജ്വലിച്ച് (കോപിച്ച്). എല്ലാം കേട്ടപ്പൊഴേ = സർവ്വം കേട്ടപ്പോഴേക്കുതന്നെ. തച്ചു മുഖംപറിച്ച് = അടിച്ചു മുഖമുടച്ച്. ഇത്ഥയാ പോകിലോ = ഇപ്രകാരമല്ല പോകുന്നതായാൽ

ഏതുതരം ജാതിയും ശീതാംശുശേഖരൻ
പാദശുശ്രൂഷയാലേതരായത്തനാം.
പന്നഗചൂഡനിൽച്ചെന്നു ചേർന്നീടുവാൻ
വന്നു പിറന്നപോൽ നമ്മുടെ നന്ദന.
അബ്ധൌ ഗംഗപോയ്ച്ചേർന്നപോൽ കീലമോ-
യെന്നപോലെയിവൾ ചന്ദ്രചൂഡാർത്ഥിനി.
നന്ദ രണ്ടും നമുക്കനന്തകീർത്തിക്ക-
മെന്നുമാനന്ദാനുഭൂതിക്കുമൊക്ക നീ.
അന്നദീവേഗവും നിന്നതില്ലിന്നിതി-
യിന്നിവൾ ഭാവമൊട്ടെന്നതിലും പരം.

---

(രാമന്റെ) അംശമാവാം മുതലായതു്. അസുരബാധയാൽ ലോകർക്കു ഉപദ്രവമുണ്ടായതും, അതു സംബന്ധിച്ചു വിഷ്ണുവിന്റെയും ബ്രഹ്മാവിന്റെയും അഭിപ്രായങ്ങളും, രാമന്റെ അംശം ജനിച്ചതും നാരദമഹർഷിയിൽനിന്നു ഞാൻ കേട്ടു. ഏതുതരം ജാതിയും = ഏതു പ്രകാരവും, ശീതാംശുശേഖരൻ = ചന്ദ്രചൂഡൻ. പാദശുശ്രൂഷയാൽ = പാദസേവനത്താൽ, ഏതരായത്തനാം = ഇവൾക്കു് അധീനൻ (അധീനൻ) ആകും. പന്നഗ ... ... ... നന്ദനം = പന്നഗം (പാമ്പു) ചൂഡയിലുള്ളവനിൽ അതായതു ശിവനിൽ ചേരുവാൻവേണ്ടി പിറന്നവളാണത്രേ നമ്മുടെ മകൾ. അബ്ധൌ = സമുദ്രത്തിൽ, ചന്ദ്രചൂഡാർത്ഥിനീ = ശിവനെ ആഗ്രഹിക്കുന്നവൾ. ഗംഗ സമുദ്രത്തെ പ്രാപിച്ചതുപോലെ പാർവ്വതി ശിവനെ പ്രാപിപ്പാൻ ഇച്ഛിക്കുന്നു. നന്ദ ... ... ... ... ... മൊക്ക നീ = ഈ രണ്ടും (ഗംഗയുടെ സമുദ്രപ്രാപ്തിയും പാർവ്വതിയുടെ ശിവപ്രാപ്തിയും) നമുക്കു് ഉയർന്ന കീർത്തിക്കും നിത്യമായ ആനന്ദാനുഭവത്തിനും നന്നു്. ഗംഗ ഹിമവാന്റെ പുത്രിയാകയാൽ ഈ വചനം യുക്തംതന്നെ. അന്നദീവേഗം = ആ ഗംഗാനദിയുടെ വേഗം, നിന്നതില്ല = നിലച്ചിട്ടില്ല, ഇന്നു് = ഇക്കാലത്തും, ഇവൾ ഭാവം = ഇവളുടെ വിചാരം, പരം = ഉൽകൃഷ്ടം. പരമപാവനിയായ ഗംഗ ഇന്നും നമുക്കു കീർത്തിയും ആനന്ദവും ഉണ്ടാക്കിക്കൊണ്ടിരിക്കുന്നു. പാർവ്വതിയുടെ ഭാവം അതിലും കൂടെ മേലെയാണു് എന്നു സാരം. ഇതു

"വികീർണ്ണസപ്തർഷിബലിപ്രഹാസിഭി-
സ്തഥാ ന ഗാംഗൈസ്സലിലൈർദ്ദിവശ്ച്യുതൈഃ
യഥാ ത്വദീയൈശ്ചരിതൈരനാവിലൈ-
ർമ്മഹീധരഃ പാവിത ഏഷ സാന്വയഃ"

നന്നായനുഗ്രഹിച്ചയച്ചീടു നീ;
മന്ത്രവും ഞാൻ പറയുന്നുണ്ടു പൂജയും."
എന്നോരു വാക്കിനാൽ കുന്നരശൻ പ്രിയാം
നന്നായ്ത്തെളിപ്പിച്ചു, നന്ദനയെ സ്വയം
വേറെ വിളിച്ചു വരുത്തിയിരുത്തി മ-
റ്റാരുമേ കേൾക്കാതെ മന്ത്രം ഗ്രഹിപ്പിച്ചു
ചാതുരസേവാപ്രകാരത്തെ ധരിപ്പിച്ചു
പാരം പ്രസാദിച്ചനുഗ്രഹിച്ചീടിനാൻ.

താതാനുശാസനം ജാതമോദം കേട്ടു
മാതാവിനും ചെയ്തു പാദാഭിവാദനം
ധർമ്മദേവാർച്ചനം ബ്രാഹ്മണപ്രീണനം
ചെമ്മെ പിതൃപൂജ ദേവതാരാധനം
ഇത്യാദി മറ്റു സൽകൃത്യങ്ങളും ചെയ്തു
ബദ്ധശുകശാരികാദിവിമോക്ഷവും

---

എന്ന കുമാരസംഭവപദ്യത്തിന്റെ അനുശയാനുകരണമാകുന്നു. മന്ത്രം = ശിവോപാസനയ്ക്കുള്ള മന്ത്രം, പൂജ = പൂജിക്കേണ്ടും ക്രമം. കുന്നരശൻ = കുന്നുകളുടെ രാജാവ്, ഹിമവാൻ, പ്രിയാം = ഭാര്യയെ, തെളിപ്പിച്ചു = സന്തോഷിപ്പിച്ചു, നന്ദനയെ = പുത്രിയെ, സ്വയം = താൻതന്നെ, ഗ്രഹിപ്പിച്ചു = പഠിപ്പിച്ചു, ചാതുരസേവാപ്രകാരത്തെ = ചതുരമായ സേവയുടെ ക്രമത്തെ, ധരിപ്പിച്ചു = മനസ്സിലാക്കി, പ്രസാദിച്ചു = സന്തോഷിച്ചു. ശേഷം സ്പഷ്ടം.

ശ്രീപാർവ്വതിയുടെ തപസ്സിനുള്ള യാത്ര. താതാനുശാസനം = അച്ഛന്റെ കല്പന, ജാതമോദം (ക്രി. വി.) = ഉണ്ടായ മോദത്തോടെ, പാദാഭിവാദനം = കാൽവന്ദനങ്ങൾ, ധർമ്മദേവാർച്ചനം = ധർമ്മദേവനെ (ഗൃഹദേവതയെ) പൂജനം, ബ്രാഹ്മണപ്രീണനം = ബ്രാഹ്മണരെ പ്രീതിപ്പെടുത്തൽ, ചെമ്മെ = വഴിപോലെ, പിതൃപൂജ = പിതൃക്കളെ പൂജിക്കൽ, ദേവതാരാധനം = ദേവപൂജ, ഇത്യാദി = എന്നതുതുടങ്ങിയ, സൽകൃത്യങ്ങൾ = സൽകർമ്മങ്ങൾ, ബദ്ധ....
........ വിമോക്ഷം = ബദ്ധങ്ങളായ (ബന്ധിക്കപ്പെട്ട) ശുകം (തത്ത) ശാരിക

പ്രത്യാഹരണവും പ്രത്യക്ഷസിദ്ധമായ്
സിദ്ധാ ച ധാരണാ ധ്യാനം സമാധിയും.
പഥ്യം തനിക്കിതെന്നത്യന്തമാദരവാ
ശക്ത്യാനുഗുണ്യേന നിത്യാനന്ദശാലിനാൽ

---

"പത്മാസനം സ്വസ്തികാഖ്യം ഭദ്രം വജ്രാസനം തഥാ
വീരാസനമിതി പ്രോക്തം ക്രമാദാസനപഞ്ചകം" എന്നു പ്രമാണം.

4. പ്രാണായമനം=പ്രാണായാമം, പ്രാണവായുവിനെ അടക്കിനിർത്തൽ.

"കനിഷ്ഠാനാമികാംഗുഷ്ഠൈര്യന്നാസാപുടധാരണം
പ്രാണായാമസ്സ വിജ്ഞേയസ്തർജ്ജനീമധ്യമേ വിനാ"

എന്ന തന്ത്രസാരവചനപ്രകാരം ചെറുവിരലും മോതിരവിരലും പെരുവിരലും കൂടി (ചൂണ്ടുവിരലും നടുവിരലും കൂടാതെ) നാസാപുടങ്ങളെ പൊത്തി വായുവിനെ ധരിക്കയാകുന്നു പ്രാണായാമം. 5. പ്രത്യാഹരണം=പ്രത്യാഹാരം, അതായതു ശ്രോത്രാദികളായ ഇന്ദ്രിയങ്ങളെ ശബ്ദാദി വിഷയങ്ങളിൽനിന്നു പിൻവലിച്ചു മനസ്സിനോടു ചേർക്കുക. വിഷ്ണുപുരാണം:—

"ശബ്ദാദിഷ്വനുരക്താനി നിഗൃഹ്യാക്ഷാണി യോഗവിൽ
കുര്യാച്ചിത്താനുകാരീണി പ്രത്യാഹാരപരായണഃ".

സിദ്ധാ ച ... ... ... ...സമാധിയും=ധാരണയും ധ്യാനവും സമാധിയും സിദ്ധിച്ചു. 6. ധാരണ=മനസ്സിനെ ബ്രഹ്മത്തിൽ ധരിക്കുക. 7. ധ്യാനം=ഞാൻ ബ്രഹ്മംതന്നെയാണ് എന്ന് അഭേദമായി വിചാരിക്കുക. 8, സമാധി=ധ്യേയമായ വസ്തുവിൽ മനസ്സിനെ നിശ്ചലമായി ഉറപ്പിക്കുക. ഗരുഡപുരാണം:—

"ധ്യേയാനന്ദ ചലിതേ യസ്യ മനോഽഭിധ്യായതോ ദൃഢം
പ്രാപ്യാവധികൃതം കാലം യാവൽ സാ ധാരണാ സ്മൃതാ".

"ധ്യേയേ സക്തം മനോ യസ്യ ധ്യേയമേവാനുപശ്യതി
നാന്യം പദാർത്ഥം ജാനാതി ധ്യാനമേതൽ പ്രകീർത്തിതം".

"ധ്യേയമേവ ഹി സർവ്വത്ര ധ്യാതാ തന്മയതാം ഗതഃ
പശ്യതി ദ്വൈതരഹിതം സമാധിഃ സോഽഭിധീയതേ".

ഇങ്ങനെ യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം, ധാരണ, ധ്യാനം, സമാധി എന്ന യോഗത്തിന്റെ അംഗങ്ങൾ എട്ടാകുന്നു. അവ ശ്രീപാർവ്വതിക്കു സ്വാധീനമായി എന്നു സാരം. പഥ്യം=ഹിതം, അത്യന്തം=ഏററവും, ആദരവാ=ബഹുമാനത്തോടേ, ശക്ത്യാനുഗുണ്യേന=ശക്തിയനുസരിച്ചുള്ളതും.

ഹൃദ്യാ തതോ യോഗവിദ്യാ വശത്തായി;
നിത്യാനവദ്യാംഗി നക്തംദിവം തയാ
നിദ്ധ്യാനത്താൽ നിധികം കാണുംപോലെ
ബുദ്ധ്യന്തരീശം ദ്വിധോദ്യന്തമദ്വയം
നിഷ്കളരൂപം സകളം ച നിഷ്കളം
ചിൽകന്ദളം കണ്ടിതക്ഷണിൽമാത്രമഹോ!
ദൃശ്യമായ്‌വന്നു വിളിച്ചാൽ വെളിച്ചത്തു
വശ്യവുമായ്‌വന്നു ശശ്വത്സമാധിയും.
നിസ്സംഗമെപ്പൊഴുമസ്സംഗൻമേനി
വച്ചന്തരംഗേ ഭജിച്ചാൾ ഭഗവതി.

---

നിത്യാഭ്യാസനാൽ=നിത്യാഭ്യാസത്താൽ. ഹൃദ്യാ ......തായി=പിന്നെ (തതഃ) ഹൃദ്യയായ യോഗവിദ്യ സ്വാധീനമായി. നിത്യാഭ്യാസം നിമിത്തം പാർവ്വതിക്കു യോഗവിദ്യ വശമായി എന്നർത്ഥം. നിത്യാനവദ്യാംഗി=നിത്യാനവദ്യമായ (ദോഷമില്ലാത്തതും ഭംഗമില്ലാത്തതുമായ) അംഗത്തോടുകൂടിയവൾ. നക്തംദിവം=രാപ്പകൽ, തയാ=ആ യോഗവിദ്യയാൽ, നിദ്ധ്യാനത്താൽ=നിധികളെ കാണുന്നതിനുവേണ്ടി കണ്ണിലെഴുതുന്ന അഞ്ജനംകൊണ്ട്. നിധികം=ഭൂമിക്കുള്ളിൽ കിടക്കുന്ന സ്വർണ്ണാദികൾ. ബുദ്ധ്യന്ത ... ...മാത്രമഹോ=ബുദ്ധിയുടെ അന്തർഭാഗത്തുള്ള രണ്ടു വിധത്തിൽ ഉദിക്കുന്നവനായി (ദ്വിധാ ഉദ്യന്തം) രണ്ടെന്നു വ്യവഹരിക്കാത്തവനായി (അദ്വയം) നിർമ്മലമായ സ്വരൂപത്തോടുകൂടിയവനായി (നിഷ്കളരൂപം) ജ്ഞാനത്തിന്റെ മുളയായിരിക്കുന്ന (ചിൽകന്ദളം) ശക്തിമാനും ശക്തിയില്ലാത്തവനുമായ (സകളം നിഷ്കളം ച) ഈശ്വരനെ (ഈശം) ആ ക്ഷണത്തിൽമാത്രം കണ്ടു. ഭൂമിയുടെ അടിയിലുള്ള നിധികളെ കണ്ണിൽ എഴുതുന്ന അഞ്ജനത്താൽ കാണുന്നതുപോലെ യോഗവിദ്യയാൽ ശ്രീപാർവ്വതി തന്റെ ബുദ്ധിയിൽ പ്രകാശിക്കുന്ന ഈശ്വരനെ സഗുണനായും നിർഗ്ഗുണനായും കണ്ടു എന്നു താല്പര്യം. ദൃ ... ... ... വെളിച്ചത്തു=വിളിച്ചാൽ വെളിച്ചത്തു കാണുമാറായി. വശ്യ ......സമാധിയും=സമാധി സദാ (ശശ്വൽ) വശ്യമായിത്തീരുകയും ചെയ്തു. നിസ്സംഗം (ക്രി. വി.)=ഒന്നും കൂടാതെ, അസ്സംഗൻ മേനി=ആ ശിവന്റെ ദേഹം, വച്ചന്തരംഗേ=അന്തരംഗത്തിൽ (മനസ്സിൽ) വെച്ച്. പാർവ്വതി ആ സമാധിയിൽ കണ്ട ശിവസ്വരൂപത്തെ സദാ മനസ്സിൽ

ഉപ്തബീജങ്ങൾ മുളച്ചീരിലയിട്ടു
ക്ലിപ്തസേകത്താൽ വളർന്നു വലുതായു-
യർന്ന ശാഖോപശാഖാവിടപോത്സേധ-
ങ്ങളിൽ പ്രവാളമുകുളപുഷ്പങ്ങളായ്
തത്തല്ലതാമേളസിദ്ധസൗഭാഗ്യം ക-
ളുത്തു സപര്യോപയുക്തങ്ങളായ് ചിരം.
നിസ്തന്ദ്രമർദ്ധേന്ദുചൂഡാർച്ചകൾ മേവുന്ന
ചിത്തത്തിലസ്യാ വളർത്തിയുൾക്കണ്ഠയും.

---

വെള്ളംകൊണ്ടു നനച്ചു. ഉപ്തബീജങ്ങൾ=ഉപ്തങ്ങളായ (വിതയ്ക്കപ്പെട്ട) വിത്തുകൾ. ഈരിലയിട്ടു=രണ്ടിലകൾ കാണിച്ചു. ക്ലിപ്തസേകത്താൽ=ക്ലിപ്തമായ (ചെയ്യപ്പെട്ട) നനകൊണ്ട്. വലുതായ് + ഉയർന്ന എന്നു പദം. ഉയർന്ന=പൊക്കപ്പെട്ട. ശാഖാ..........പുഷ്പങ്ങളായ്=ശാഖകൾ (കൊമ്പുകൾ) ഉപശാഖകൾ (ചിനപ്പുകൾ) വിടപങ്ങൾ (ചില്ലകൾ) ഇവയുടെ ഉത്സേധങ്ങളിൽ (ഉയരങ്ങളിൽ; എന്നു വെച്ചാൽ ഉയർന്ന ശാഖോപശാഖാദികളിൽ) ബാലങ്ങളായ പ്രവാളങ്ങൾ (തളിരുകൾ) മുകുളങ്ങൾ (മൊട്ടുകൾ) പുഷ്പങ്ങൾ ഇവയോടുകൂടിയവയായിട്ട്. തത്തല്ല..........ഭാഗ്യം (ക്രി. വി.)=അതതു ലതകളുടെ മേളം (ചേർച്ച) കൊണ്ടു സിദ്ധമായ സൗഭാഗ്യ (സൗന്ദര്യ)ത്തോടുകൂടിവന്നു. കളുത്തു=തെളിഞ്ഞ്, സപര്യോപയുക്തങ്ങളായ് ചിരം=ചിരകാലംകൊണ്ടു സപര്യയ്ക്ക് (പൂജയ്ക്കു) ഉപയുക്തങ്ങളായിവന്നു, നിസ്തന്ദ്രം (ക്രി. വി.)=മടികൂടാതെ, അർദ്ധേന്ദുചൂഡാർച്ചകൾ=ശിവപൂജകൾ, മേവുന്ന=വസിക്കുന്ന, ചിത്തത്തിലസ്യാഃ=ഇവളുടെ മനസ്സിൽ, വളർത്തിയുൾക്കണ്ഠയും=ഉൽക്കണ്ഠ (ഇഷ്ടപൂർത്തിവരാത്തതിനാലുള്ള വ്യഥ) വർദ്ധിപ്പിക്കയും ചെയ്തു. പാർവ്വതി തന്നത്താൻ വിതച്ച വിത്തുകൾ മുളച്ചുവളർന്നു മരങ്ങളായി, കൊമ്പും ചിനപ്പും ചില്ലയും പൊട്ടി, തളിർത്തു മൊട്ടിട്ടു പൂത്ത്, പലവള്ളികൾ പടർന്നുകയറി പൂജോപയുക്തങ്ങളായിത്തീർന്നു. അവയുടെ ദർശനത്താൽ ശിവാനുരക്തമായ മനസ്സിൽ ഉൽക്കണ്ഠ പെരുകുകയും ചെയ്തു.

"ദ്രുമേഷു സഖ്യാ കൃതജന്മസു സ്വയം
ഫലം തപഃസാക്ഷിഷു ദൃഷ്ടമേഷ്വപി
ന ച പ്രരോഹാഭിമുഖോപി ദൃശ്യതേ
മനോരഥോസ്യാശ്ശശിമൗലിസംശ്രയഃ."

എന്ന കുമാരസംഭവശ്ലോകത്തിന്റെ ആശയം ഇതിൽ നിഴലിച്ചിരിക്കുന്നു.

വന്നന്നിവിടെപ്പിറന്ന കുരംഗങ്ങൾ
തന്നാൽ വിടപ്പെട്ട പുണ്യാംബുതൃണ്യാബ-
ലിന്യാസനീവാരപിണ്ഡാദിഭോഗേന
നന്നായിണങ്ങിവളൎന്നിണമേളിച്ചു
മന്ദമന്ദം നിജസ്വച്ഛന്ദവിഹൃതി ക-
ലൎന്നപൎണ്ണയ്ക്കു തന്നിലും നിന്ദയായ്.

പിന്നെയും തന്നുടൽതന്നെ തപോമയ-
വഹ്നിയിൽ വാടിച്ചു നേടീ തപോധനം.
കന്ദഫലാദിയും പൎണ്ണവും കൈവെടി-
ഞ്ഞതൎണ്ണോപി, നിന്നിതു വായുഭക്ഷാ ചിരം.

---

വന്ന..............................ങ്ങൾ = പാൎവ്വതി തപസ്സിനു വന്നദിവസം ഇവിടെ പിറന്ന മാനുകൾ (കുരംഗങ്ങൾ). തന്നാൽ വിടപ്പെട്ട = താൻ നല്കിയ പുണ്യാം...............................ഭോഗേന = പുണ്യങ്ങളായ അംബു (വെള്ളം) തൃണ്യ (തൃണസമൂഹം) ബലിന്യാസം (ബലി തൂകിയ വസ്തു) നീവാരപിണ്ഡം (വരിച്ചോറുരുള) മുതലായവയുടെ ഭോഗം (ഭോജനം) ഹേതുവായി. നന്നായിണങ്ങി വളൎന്ന് = നന്നായ് നല്ലവണ്ണം ഇണങ്ങി വളൎന്ന്. ഇണമേളിച്ചു് = ഇണ ചേൎന്ന്, മന്ദമന്ദം = പതുക്കെപ്പതുക്കെ, നിജസ്വച്ഛന്ദവിഹൃതി കലൎന്ന് = സ്വച്ഛന്ദമായ കളി തുടങ്ങിയ സമയത്തു്, അപൎണ്ണയ്ക്കു = പാൎവ്വതിക്കു്, തന്നിലും നിന്ദയായ് = തന്നെക്കുറിച്ചുകൂടി നിന്ദ തോന്നി.

പാൎവ്വതി ഇതുവരെച്ചെയ്തതിനെക്കാൾ മഹത്തരമായ തപസ്സാരംഭിക്കുന്നു. തന്നുടൽ തന്നെ = തന്റെ ദേഹത്തെ, തപോമയവഹ്നിയിൽ = തപസ്സാകുന്ന അഗ്നിയിൽ, തപോധനം = തപസ്സാകുന്ന ധനം. ഇതേവരെച്ചെയ്ത തപസ്സുമായിക്കൊണ്ടു കാൎയ്യം സാധിക്കുവാൻ പ്രയാസമുണ്ടെന്നു കണ്ടു്, തന്റെ ശരീരത്തിനുള്ള മാൎദ്ദവം നോക്കാതെ മഹത്തരമായ തപസ്സാരംഭിച്ചു എന്നൎത്ഥം. കന്ദഫലാദി = കന്ദം (കിഴങ്ങു്) ഫലം മുതലായതു്, പൎണ്ണം = ഇല, അൎണ്ണഃ അപി = അൎണ്ണസ്സിനെ (ജലത്തെ)യും. കൈവെടിഞ്ഞു് എന്നതിന്റെ കൎമ്മങ്ങൾ. വായുഭക്ഷാ = വായുവിനെ ഭക്ഷിക്കുന്നവളായിട്ടു്, ചിരം = വളരെക്കാലം. വെറും വായുവിനെ മാത്രം ഭക്ഷിച്ചുകൊണ്ടു വളരെക്കാലം നി

പഞ്ചാഗ്നിമദ്ധ്യേ തപസ്യാ തപാഗമേ;
മഞ്ഞുകാലം നീരിൽ, വർഷകാലത്തിലും;
ഉദ്ദീപനേഷു ശരദ്വസന്തങ്ങളിൽ
തപ്തയായ് നിത്യവും മൃത്യുഞ്ജയപ്രിയാ
മർഷിതദ്വന്ദ്വാ മഹർഷിബഹുമതാ
തൽഹർഷാദ്യൈരധർഷിതമാനസാ
ദർശയന്തീ ക്രമാൽകർഷമവിഭ്രമം
കർശയന്തീ തനും ഹർഷയന്തീ സുരാൻ.

---

വ്യാ. പഞ്ചാഗ്നിമദ്ധ്യേ=അഞ്ചഗ്നികളുടെ നടുവിൽ. കിഴക്ക്, തെക്ക്, പടിഞ്ഞാറ്, വടക്ക് എന്ന നാലു ഭാഗങ്ങളിലും തീ ജ്വലിപ്പിച്ച്, മുകളിൽ ഉഗ്രമായി ജ്വലിക്കുന്ന സൂര്യനെ നോക്കിക്കൊണ്ടാണ് പഞ്ചാഗ്നിമദ്ധ്യത്തിലുള്ള തപസ്സ്. അഞ്ചാമത്തെ അഗ്നി സൂര്യനാകുന്നു. "പഞ്ചമഃ പഞ്ചതപസസ്തപനോ ജാതവേദസാം" എന്നു കാളിദാസൻ. തപസ്യാ=തപസ്സ്, തപാഗമേ=തപം ഗ്രീഷ്മകാലം; അതിന്റെ ആഗമത്തിൽ. മഞ്ഞുകാലം .......... ത്തിലും=മഞ്ഞുള്ള കാലത്തും വർഷകാലത്തും വെള്ളത്തിൽ. ഉദ്ദീപനേഷു=ഉദ്ദീപനങ്ങളായ വസ്തുക്കളിൽ, അതായതു ചന്ദ്രചന്ദനമന്ദാനിലാദികളുടെ സന്നിധിയിൽ. ശരത്തിലും വസന്തത്തിലും ഉദ്ദീപനവസ്തുക്കളുടെ സമീപത്തിൽ. തപ്തയായ്=തപസ്സുചെയ്തു. മൃത്യുഞ്ജയപ്രിയാ=മൃത്യുഞ്ജയൻ (ശിവൻ) പ്രിയനായിട്ടുള്ളവൾ, ശിവങ്കൽ അനുരാഗമുള്ളവൾ. പാർവ്വതി ഗ്രീഷ്മകാലത്തു പഞ്ചാഗ്നിമദ്ധ്യത്തിലും, മഞ്ഞുകാലത്തും മഴക്കാലത്തും വെള്ളത്തിലും, ശരൽകാലത്തും വസന്തകാലത്തും ഉദ്ദീപനവസ്തുക്കളുടെ ഇടയിൽ വച്ചും തപസ്സുചെയ്തു എന്നർത്ഥം. ഇവിടെ കവി കുമാരസംഭവത്തിലെ "ശുചൌ ചതുർണ്ണാം ജ്വലതാം ഹവിർഭുജാം" എന്നും "നിനായ സാത്യന്തഹിമോൽകിരാനിലാഃ" എന്നും ആരംഭിക്കുന്ന പദ്യങ്ങളുടെ സാരം സംക്ഷേപിക്കുന്നു. "മർഷിതദ്വന്ദ്വാ" ഇത്യാദികൾ പാർവ്വതിയുടെ വിശേഷണങ്ങൾ. മർഷിതദ്വന്ദ്വാ=ശീതോഷ്ണാദികളായ ദ്വന്ദ്വങ്ങളെ സഹിച്ചവളും. മഹർഷിബഹുമതാ=മഹർഷിമാരാൽ ബഹുമത (മഹർഷിമാരാൽ ബഹുമാനിക്കപ്പെടുന്നവളും). തൽ ..........മാനസാ=തൽ (ആ) ഹർഷം (സന്തോഷം) മുതലായവയാൽ അധർഷിതമായ (ആക്രമിക്കപ്പെടാത്ത) മനസ്സോടുകൂടിയവളും. ദർശയന്തി ക്രമാൽ കർഷം=ക്രമത്തിൽ ഉൽകർഷത്തെ (തപസ്സിലുള്ള മാഹാത്മ്യത്തെ) കാണിക്കുന്നവളും. അവിഭ്രമം..........തനും=വിഭ്രമം കൂടാതെ ദേഹത്തെ ക്ഷീണിപ്പിക്കുന്നവളും. ഹർഷയന്തീ സുരാൻ=സുരന്മാരെ (ദേവകളെ) സന്തോഷിപ്പിക്കുന്നവളും.

ഇങ്ങനെ പാൎവ്വതി തിങ്ങിന ധൈൎയ്യേണ
തുംഗനൈരാശ്യമിണങ്ങിയമേറ്റും
തിങ്കൾതോറും ദിവസങ്ങൾതോറും കഠോ-
റങ്ങൾ കാണക്കാണ വിങ്ങി ജഗദണ്ഡ-
മണ്ഡലികളുള്ള ധൂമങ്ങളിൽ മങ്ങമാ-
റങ്ങഖിലാഢ്യ തപങ്ങൾ മുതിൎന്നാൾ
ചങ്ങലജാലം നടത്തളയും പൂണ്ടു
ഭൃംഗാവലീഢോത്തമാംഗമലംപാററി
മങ്ങി മയങ്ങിപ്പുകഞ്ഞിച്ചുരുങ്ങിപ്പി-
ണങ്ങീടുവാനെന്തനങ്ങീടവല്ലാഞ്ഞി-
ണങ്ങിവണങ്ങിപ്പുഴുങ്ങി വഴങ്ങിപ്പ-
ഴങ്ങൾ ഫലങ്ങൾ പുഴുക്കൾ കിഴങ്ങും ഇ-
ളങ്ങൾ കരിമ്പും പനങ്കൊമ്പുമെല്ലാം ത-
രംകണ്ടണഞ്ഞതകരംകൊണ്ടു വായിൽക്കൊ-

---

പാൎവ്വതിയുടെ തപസ്സു മുറുകിവന്നപ്പോൾ ശിവന്റെ മനസ്സ് ഇളകുവാൻ ഭാവിച്ചതായിപ്പറയുന്നു. ധൈൎയ്യേണ=ധൈൎയ്യത്താൽ. തുംഗനൈരാശ്യം=തുംഗം-ഉന്നതം-ആയ നിരാശത (ഇച്ഛാഭംഗം) അമേറ്റും (ക്രി. വി.) =മംഗലമെല്ലാതെ, മുഴപ്പുവരാതെ. തിങ്കൾ=മാസം, ദിവസങ്ങൾ=നാളുകൾ, കഠോ.........വിങ്ങി=തിങ്ങി കഠോരങ്ങൾ ഏറിക്കൊണ്ടു, ജഗദണ്ഡ.........മാറ്=ജഗദണ്ഡം (ബ്രഹ്മാണ്ഡം) ആകുന്ന മണ്ഡലിയുടെ (കടത്തിന്റെ) അകം പുകകളിൽ മുങ്ങുംവണ്ണം, ബ്രഹ്മാണ്ഡകടാഹം തീപ്പിടിക്കത്തക്കവണ്ണം. അഖി.........ന്നാൾ=അഖിലശ്രേഷ്ഠങ്ങൾ (സൎവ്വോത്തമങ്ങൾ) ആയ തപസ്സുകൾ തുടൎന്നപ്പോൾ, "ചങ്ങലജാലം" ഇത്യാദിപദങ്ങൾകൊണ്ടു വരാനാവതിനെ വിശേഷിപ്പിക്കുന്നു. ചങ്ങലജാലം=ചങ്ങലക്കൂട്ടം, നടത്തള=നടക്കരുതാതെ ബന്ധനത്തിനുവേണ്ടി കാലുകൾ തമ്മിൽ കൂട്ടിക്കെട്ടിയ തള, മദിച്ച ഗജങ്ങൾക്ക് ഉപയോഗിക്കും. ഭൃംഗാവലീ.........മലംപാററി=ഭൃംഗങ്ങളാൽ (വണ്ടുകളാൽ) അവലീഢം (ആസ്വാദിതം) ആയി ഉത്തമാംഗം (തിരുമുടികെട്ടുന്നതു) ആയ മൗലം പൂണ്ട്, മങ്ങിമയങ്ങിപ്പുകഞ്ഞിച്ചുരുങ്ങി—സ്പഷ്ടം, പിണങ്ങി.........വല്ലാഞ്ഞ്=പിണങ്ങുവാനെന്നതിന് അനങ്ങുവാൻ പോലും വയ്യാതെ, ഇണങ്ങി

സ്വൈരം സമാധിയിൽ നിരന്ധ്രമായ്ക്കണ്ടു
കൂരിരുൾപ്പൂരമകാരണം ഭീഷണം
ചീരം ധരിച്ചു തൻ ദാരങ്ങളെന്നോർത്തു
പാരം കലങ്ങി വികാരം ബഹു പൂണ്ടു
പാരിന്നധീശ്വരനാരുമേ കാണാതെ
പാരമുടയോരു ധീരതാവാരിധി
നാരായണാദിസമാരാധനേന വാ
മാരാസ്ത്രസംപാതവീര്യായിതേന വാ
ഗൌരീതപോതിതീക്ഷ്ണോഗ്രക്രമങ്ങളെ-
പ്പാരാതെ കാണ്മതിന്നാതുരലാലസം

---

പരമശിവൻ പാർവ്വതിയെ കാണ്മവാൻ ഗൌരീശിഖരത്തിൽ എഴുന്നള്ളുന്നു. സ്വൈരം=സ്വച്ഛന്ദമായി, സമാധിയിൽ=ധ്യാനത്തിൽ, നിരന്ധ്രമായ്=രന്ധ്രം (പഴുത്) കൂടാതെ, ഇടതിങ്ങി. കൂരിരുൾപ്പൂരം=കൂരിരുൾക്കൂട്ടം, അകാരണം=കാരണം കൂടാതെ, ഭീഷണം=ഭയങ്കരം. ചീരം ............ന്നോർത്തു=തന്റെ ഭാര്യ മരവുരി (ചീരം) ധരിച്ചു എന്നു വിചാരിച്ച്. പാരം കലങ്ങി=ഏററവും അസ്വാസ്ഥ്യപ്പെട്ട്. വികാരം... ....ണ്ടു=വലുതായ വികാരം പ്രാപിച്ച്. പാരിന്നധീശ്വരൻ=ലോകത്തിനു സ്വാമിയായവൻ, ശിവൻ. ആരുമേ കാണാതെ=ആർക്കും ദൃശ്യമല്ലാത്ത വിധം. പാര................വാരിധി=ഏററവുമുള്ള ധീരതയ്ക്കു സമുദ്രമായവൻ. സമാധിയിൽ പരമാത്മപ്രകാശത്തെ കാണേണ്ടതിനു പകരം അകാരണമായി ഇടതിങ്ങിയ കൂരിരുട്ടാണ് ഭഗവാൻ കണ്ടത്. അതിന്റെ ഹേതുവെന്തെന്നു നോക്കിയപ്പോൾ തന്റെ പത്നി മരവുരിയുടുത്തു മുനിവ്രതം അനുഷ്ഠിച്ചു ക്ലേശിക്കുന്നതായി മനസ്സിലായി. അപ്പോൾ, ഏററവും ധൈര്യശാലിയാണെങ്കിലും, ശിവൻ മനസ്സിളകി പല വികാരങ്ങൾക്കധീനനായിത്തീർന്നു. ധൈര്യവാരിധിയായ അദ്ദേഹത്തിനു മനഃക്ഷോഭം വരുവാനുള്ള കാരണം പറയുന്നു—നാരായണാദിസമാരാധനേന വാ=നാരായണൻ (വിഷ്ണു) മുതലായവരുടെ സമാരാധനം (പൂജ) കൊണ്ടോ; മാരാസ്ത്രസംപാതവീര്യായിതേന വാ=മാരാസ്ത്രങ്ങളുടെ (കാമാസ്ത്രങ്ങളുടെ) പാതത്തിന്റെ വീര്യായിതം (വീര്യം) കൊണ്ടോ. ഗൌരീ.............ങ്ങളെ=ഗൌരിയുടെ തപസ്സിന്റെ തീക്ഷ്ണമായുള്ള ഘോരങ്ങളായ ക്രമങ്ങളെ. പാരാതെ............ലാലസം=വേഗത്തിൽ ചെന്നു കാണുന്നതിന് ആതുരമായ (വർദ്ധിച്ച) ലാലസയോട് (അത്യാഗ്രഹത്തോട്) കൂടും

ദ്വാരസ്ഥിതപരിവാരാദികൾപോലു-
മാരുമറിയാതെ നേരെ പുറപ്പെട്ടു.
ഗൌരീശിഖരേ പുരാരിയെഴുന്നെള്ളി;
ഭൂരിമേലല്ല വിസ്മൃതതണ്ടിലേ.

കണ്ടു ഗിരിജയെ വിണ്ണിലേ നിന്നുതാൻ,
പണ്ടു പറഞ്ഞതിലുണ്ടായിതോർമ്മയും.
"പണ്ടതിലേറുമഖണ്ഡിതസൌന്ദര്യ-
മുണ്ടായി, ഇത്ര ലാവണ്യപൂരം കഥം?
അന്യൂനശൈശവസന്നാഹി യൌവന-
മന്യോന്യസൌഹൃദമെന്നോ മനോഹരം.

---

വച്ചും എന്ന ക്രിയാവിശേഷണം. ദ്വാര...............പുറപ്പെട്ടു=ദ്വാരത്തിൽ നില്ക്കുന്ന പരിവാരങ്ങൾ മുതലായവർ കൂടിയും കാണാതെ പുറപ്പെട്ടു്. ഗൌരീശിഖ...............ന്നള്ളി=ശിവൻ ഗൌരീശിഖരത്തിൽ-ഗൌരി തപംചെയ്യുന്ന ഹിമവാന്റെ കൊടുമുടിയിൽ-എഴുന്നള്ളി. ഭൂരിമേലല്ല=വാഹനമായ കാളയുടെ പുറത്തല്ല, വിസ്മൃതതണ്ടിലേ=വിസ്മൃത (വിസ്മയം) ആകുന്ന തണ്ടിലാണെഴുന്നള്ളിയതു്. തണ്ടു്=മനുഷ്യവാഹ്യമായ ഒരുതരം അന്തോളം. കാളപ്പുറത്തല്ല, വിസ്മയമാകുന്ന തണ്ടിൽ കയറിയാണു് എഴുന്നള്ളിയതു്.

പാർവ്വതിയെ കണ്ടപ്പോൾ പണ്ടത്തെ ഓർമ്മവന്ന ശിവൻ വിചാരിക്കുന്നു. വിണ്ണിലേ നിന്നു താൻ=ആകാശത്തുനിന്നുതന്നെ. ശിവൻ ശ്രീപാർവ്വതിയെ ആകാശത്തുനിന്നുതന്നെ കണ്ടു. പണ്ടു പറ..................ർമ്മയും—"സാക്ഷാൽ ഞാൻ നിന്നെയു് കണ്ടാലോർക്കിലെല്ലാമതെല്ലാം" എന്നു പ്രഥമഖണ്ഡത്തിൽ ഭഗവാൻ ദേവിയോടു പറഞ്ഞതു് ഇവിടെ സ്മരണീയമാണു്. "പണ്ടതിലേറും" എന്നു മുതൽ ശിവന്റെ വിചാരം. പണ്ടതി..................ന്ദര്യം=അഖണ്ഡിതം=പൂർണ്ണം—ആയ സൌന്ദര്യം പണ്ടുണ്ടായിരുന്നതിനേക്കാൾ അധികമുണ്ടു്. ഉണ്ടായി..................കഥം=ഇത്ര ലാവണ്യപൂരം (സൌന്ദര്യാതിശയം) എങ്ങനെ ഉണ്ടായി? അന്യൂന..................വനം=അന്യൂനമായ ശൈശവത്തിന്റെ സന്നാഹ (സംബന്ധ) ത്തോടുകൂടിയതാണു് യൌവനം. ശൈശവവും യൌവനവും തമ്മിൽ സമ്മേളിച്ചിരിക്കുന്നു എന്നർത്ഥം. അന്യോന്യ..................ഹരം = അന്യോന്യമുള്ള സൌഹൃദം (മൈത്രി)

അസ്താമതീതകാൎയ്യാൎത്ഥാവധാരണ-
മോൎത്താലതീവ ഞാനാധിമൂലം ധ്രുവം.
വൎണ്ണ്യാവതല്ല മേ നേരത്താര മേനിക-
ളാനന്ദ കൌതൂഹലമാൎദ്രതയും ഹൃദി.
മൽഗതഭാവമിവൾക്കിനിയെങ്ങനെ?
തൽ കില ബോദ്ധ്യ"മെന്നൊക്കയുമോൎത്തുടൻ
ഉൾക്കനിവും പൂണ്ടു നിൽക്കുന്ന ദേവനാ
ത്തൗത്സുക്യവും കാണായി വേഗമക്കൎമ്മണി.

പുക്കു സമീപത്തു സൽക്കാരവും വീണ്ടി-
രിക്കും മുനികൾ വചിക്കുന്ന വാൎത്തകൾ
ഒക്കെയും കേട്ടു വണക്കമിണക്കവു-
മക്കന്നിൽമാതിന്നശ്രമമാൎയ്യമാൎന്നകയാൽ

---

ഉള്ള ഇവളിൽ അനുകമ്പയില്ലാത്ത ഞാൻ അരസികൻതന്നെ എന്നു പറയാമോ എന്നു തോന്നത്തക്ക് ഇവളുടെ ദേഹത്തിലെ ശോഭാതിശയങ്ങൾ ദേഹത്തിൽ നിന്നു പോയി എന്നു സാരം. അസ്താ.........ധാരണം = അതീതമായ (കഴിഞ്ഞ) കാൎയ്യത്തിന്റെ അൎത്ഥാവധാരണം (അൎത്ഥവിചാരം) ഇരിക്കട്ടെ. ഓൎത്താ.........ധ്രുവം = ആലോചിച്ചു നോക്കിയാൽ ഞാൻ ഇവൾക്ക് ഏററവും അധിക കാരണമാണ് നിശ്ചയം. വൎണ്ണ്യാവതല്ല = വൎണ്ണിക്കാവുന്നതല്ല, മേ = എനിക്ക്, നേരത്താര = ഭംഗിയായ, സുന്ദരമായ. ആനന്ദ = ആനന്ദം, കൗതൂഹലം = കൌതുകം, ആൎദ്രത = അലിവ്, ദയ. ഹൃദി = ഹൃദയത്തിൽ. ഇവളുടെ സുന്ദരശരീരം കണ്ട് എന്റെ മനസ്സിലുള്ള ആനന്ദാദികൾ വൎണ്ണിക്കാവുന്നതല്ല. മൽഗതഭാവം = എന്നിലുള്ള ഭാവം, അനുരാഗം. തൽ കില ബോദ്ധ്യം = അത് അറിയണം. ഇത്രത്തോളം ശിവന്റെ വിചാരമാണ്. എന്നൊക്കയുമോൎത്ത് = എന്നെല്ലാം വിചാരിച്ച്. ഉൾക്കനി.........ദേവനു = ഉള്ളിൽ ദയ കലൎന്ന ശിവന്. തൗ.........ൎമ്മണി = ആ കൎമ്മത്തിൽ (പാൎവ്വതിയുടെ ഭാവം പരീക്ഷിക്കുന്നതിൽ) ഔത്സുക്യവും കാണപ്പെട്ടു. ഇതിൽ ശിവനു പാൎവ്വതിയെക്കുറിച്ചുള്ള രതിഭാവവും തപോവേഗത്തിനു താമസം വരുത്തുന്നതിലുള്ള പശ്ചാത്താപവും വിശദമാക്കിയിരിക്കുന്നു.

ശിവൻ ഒരു വൃദ്ധമുനിയുടെ വേഷം ധരിച്ചു പാൎവ്വതിയുടെ പൎണ്ണശാലയിൽ ചെല്ലുന്നു. പുക്കു സമീപത്ത് = അടുക്കൽ ചെന്നിട്ട് സൽക്കാരവും ... ഒക്കയും കേട്ട് = പാൎവ്വതിയുടെ സല്ക്കാരവും സ്വീകരിച്ചിരിക്കുന്ന

മാർഗ്ഗഖേദം തവ തീർക്കയും ഞങ്ങൾക്ക
കേൾക്കയുമാം ധർമ്മ,മോർക്കിൽ നന്നിതിനാം"

"ഭൂരിഭദ്രമസ്തു ബാലികേ! നിങ്ങൾക്ക?
ഗൗരിയെന്നാരിവൾ? നാരിയോ ദേവിയോ?
ഭൂധരപുത്രിയെന്നോർത്തിയപ്പോൾ തോന്നി;
മോതിരം നല്കി ഞാനന്നാദനപ്രാശനേ.
കേട്ടു തപസ്സിതിനിഷ്ഠുരം ചെയ്യുന്നതി-
ക്കാട്ടിലോ ഹന്ത! കാണട്ടേ ചിരാലിമാം."

എന്നു പറഞ്ഞതിമന്ദം നടന്നങ്ങു
പർണ്ണകുടീരകംപുക്ക വൃദ്ധനും.
സാദരമാസനം നല്കീ ഗിരിമകൾ
പാദം കഴുകിച്ചു തജ്ജലമേററു താൻ

---

മാർഗ്ഗഖേദം...... ധർമ്മം = അങ്ങയുടെ വഴി നടന്നുള്ള ക്ഷീണം തീർക്കയും ഞങ്ങൾക്ക ധർമ്മം (അങ്ങുപദേശിക്കുന്ന ധർമ്മം) കേൾക്കയുമാകാം. ഓർക്കിൽ.... ....നാം = ഇതത്രെ സുഖിനാമത്.

മുനിയുടെ മറുപടി. ഭൂരി............നിങ്ങൾക്ക = മകളേ നിങ്ങൾക്ക വളരെ മംഗളമുണ്ടാവട്ടെ. ഗൗരി...... ......ദേവിയോ = ഗൗരി എന്നിപ്പറഞ്ഞതു ആരാണ്? മനുഷ്യസ്ത്രീയോ ദേവസ്ത്രീയോ? ഭൂധര ............ പ്രാശനേ = പർവ്വതപുത്രി എന്നു പറഞ്ഞതു കേട്ടപ്പോൾ എനിക്ക തോന്നി, അവളുടെ ചോറൂണിൽ ഞാൻ മോതിരം സമ്മാനിക്കയുണ്ടായി എന്ന്. ചോറൂണിനു പെൺകുട്ടികൾക്ക ബന്ധുക്കൾ മോതിരം കെട്ടിക്കുന്നതു ആചാരമാണ്. കേട്ടു...... ......ല്ലോ = അവൾ ഇപ്പോൾ അതിനിഷ്ഠുരമായ തപസ്സുചെയ്യുന്ന വിവരം കേട്ടു. ഇക്കാ...... ......ചിരാലിമാം = അതു ഈ കാട്ടിലാണോ? അവളെ ഞാൻ വളരെ നാളായിട്ട് ഒന്നു കാണട്ടെ. 'ഹന്ത' എന്നതു ഹർഷത്തെ അഥവാ അനുകമ്പയെ കാണിക്കുന്നു.

മുനിയുടെ വരവും പാർവ്വതിയുടെ സൽക്കാരവും. അതിമന്ദം = വളരെപ്പതുക്കെ. പർണ്ണകുടീരം = പർണ്ണശാല. വൃദ്ധൻ = കിഴവൻ. വൃദ്ധമുനി പതുക്കെനടന്നു പർണ്ണശാലയിൽ പ്രവേശിച്ചു. ഗിരിമകൾ = പാർവ്വതി. പാദം = കാൽ. തജ്ജലം = ആ ജലം, പാദതീർത്ഥം. ഏററു = സ്വീകരിച്ചു. പാ

അർഘ്യം മധുപർക്കമിത്യാദിയും നല്കി-
തൽക്കാലിണയ്ക്കൽ നമസ്കാരവന്ദന-
പൂജനവീജനപാദസംവാഹന-
മാചരിച്ചാചരിച്ചേവമൂചേ മിതം.

"സ്വാഗതം തേ മുനേ! മോഹതന്തുച്ഛിദേ;
ബ്രൂഹി കിം തേ മയാ കാര്യമന്തർദ്ദൃശേ?
കുത്ര ഗന്തും ത്വയാ പ്രസ്ഥിതം വാ കുതോ
നിത്യസന്തോഷിണോ? ഏതദുച്യേത ചേൽ"

---

കതീർത്ഥം ദൃഢത്തെ തള്ളിപ്പ എന്നർത്ഥം. അർഘ്യം=പൂജാദ്രവ്യം. മധുപർക്കം=തയിര്, നെയ്യ്, വെള്ളം, തേൻ, പഞ്ചസാര ഇവ അഞ്ചും ചേർന്നും ദേവപൂജയ്ക്കും അതിഥിപൂജയ്ക്കും ഉപയോഗിക്കുന്നതുമായ നൈവേദ്യം.

"മധു സർപ്പിർദ്ധിക്ഷീരം ശർക്കരാ
സിതതോയൈസ്തു പഞ്ചഭിഃ
പ്രോച്യതേ മധുപർക്കസ്തു"

എന്നു പ്രമാണം. തൽക്കാലിണയ്ക്കൽ=അദ്ദേഹത്തിന്റെ രണ്ടു കാലുകളിൽ. നമസ്കാര.........വാഹനം=നമസ്കരിക്കുക, വന്ദിക്കുക, പൂജിക്കുക, വീശുക, കാലുഴിയുക എന്നിവ. ആചരിച്ചാചരിച്ച്=ഏറ്റവും ആചരിച്ച്. ഏവമൂചേ മിതം=ഇങ്ങനെ മിതമാകുംവണ്ണം പറഞ്ഞു.

പാർവ്വതീവചനം. സ്വാഗതം..........ച്ഛിദേ=അല്ലയോ മുനേ, മോഹം (അജ്ഞാനം) ആകുന്ന തന്തു (കയർ) വിനെ ഛേദിക്കുന്നവനായ അങ്ങേക്കു സ്വാഗതം. ബ്രൂഹി..............ദൃശേ=അന്തർദൃക്ക് (ദിവ്യദൃഷ്ടിയുള്ളവൻ) ആയ അങ്ങേയ്ക്കു വേണ്ടി ഞാൻ എന്താണു ചെയ്യേണ്ടതു് എന്നു പറഞ്ഞാലും. കുത്ര.........ഷിണഃ=നിത്യവും സന്തോഷിക്കുന്നവനായ അങ്ങയാൽ എവിടേയ്ക്കുപോകാൻവേണ്ടി (കുത്ര ഗന്തും) എവിടെനിന്നു (കുതഃ) പ്രസ്ഥിതമായി. എവിടെ നിന്നാണു് എങ്ങോട്ടാണു് പുറപ്പെട്ടതു്? ഏതദുച്യേത ചേൽ=ഇതു പറയപ്പെടാമെങ്കിൽ ഏതാണു്. കേൾപ്പാൻ ഏറ്റവും പ്രീതിയുണ്ടു് എന്നർത്ഥം.

ഇക്കണക്കിൽ കണക്കള്ള വർണ്ണാവലീ-
സ്രക്ചിണീക്ഷിപ്തഹാസാർദ്രചപലാ തദാ
ത്ര്യക്ഷനാം ഭർത്തൃസ്രഗചിണി തൽക്ഷണേ
ചിക്കനെച്ചിത്തമുൾപ്പുക്കനക്കീ കനം.
വാർദ്ധക്യനാട്യായ മുമ്പേ ശിരഃകമ്പ-
മോർത്താട്ടി കാട്ടുന്ന ധൂർത്തനാചിന്തിതം
മാധ്വീകമാർദ്ദവം വാർന്ന മൊഴികേട്ടു
മൂർദ്ധകമ്പത്തിനു മാത്രം മൂകമായ്;
കാൽത്താർ തൊഴുതടുത്താത്താളമേണ തൻ
വാർത്തകൾ കേൾപ്പതിനായ് ഉന്നിദ്രതാസ്ഥിതാം

---

ശിവൻ പാർവ്വതിയുടെ വാക്കു കേട്ടു മനസ്സിളകിയെങ്കിലും അതു മറച്ച് അവളെ വാഴ്ത്തുവാൻ ഭാവിക്കുന്നു. ഇക്കണക്കിൽ = ഇപ്രകാരം, കണക്കള്ള = കണക്കാക്കാത്ത, പരിമിതമായ. വർണ്ണാവലി = അക്ഷരസമൂഹം, വാക്ക്. സ്രക്ചിണീ... ...ചപലാ = സ്രക്ചിണികളിൽ (പുഞ്ചിരിയുടെ തെറ്റങ്ങളിൽ) ക്ഷിപ്തമായ (അകപ്പെട്ട അതായത് അസ്പഷ്ടമായ) ഹാസം (ചിരി) കൊണ്ടു ആർദ്രമായ (നനഞ്ഞ) ചപല (വാക്ക്) തൊടുത്തുവിട്ട. ത്ര്യക്ഷനാം ഭർത്താ = മുക്കണ്ണനായ ശിവന്, സ്രഗചിണി = സ്രക്ക് (മാല) ഉള്ളവൾ, സ്വയംവരമാലയണിയിച്ചവൾ. തൽക്ഷണേ = ആ സമയത്ത്, ചിക്കനെ = വേഗത്തിൽ, ചിത്തമുൾപ്പുക്ക = മനസ്സിൽ കടന്ന്, അനക്കീ കനം = ധൈര്യത്തിളക്കി. വർണ്ണാവലിയെ സ്വയംവരകന്യകയായും മന്ദഹാസത്തെ അവളുടെ വസ്ത്രമായും രൂപണം ചെയ്തിരിക്കുന്നു. വാർദ്ധക്യനാട്യായ = വാർദ്ധക്യം നടിക്കുന്നതിനുവേണ്ടി, ശിരഃകമ്പം = ശിരസ്സിന്റെ ആട്ടം, ഓർത്തു = വിചാരിച്ച്, കാണിച്ചുകൂട്ടി. ധൂർത്തന് = വഞ്ചകന്, അചിന്തിതം [ക്രി. വി.] = ആലോചിക്കാതെകണ്ട്. മാധ്വീക.........വാർന്ന = മാധ്വീകത്തിന്റെ [തേനിന്റെ] മാർദ്ദവം പൊഴിച്ചു, മൊഴി = വാക്ക്, മൂർദ്ധകമ്പത്തിനു = തലയാട്ടുന്നതിന്, മൂകമായ് = നിശ്ചലമായി. വാർദ്ധക്യം തോന്നിക്കുന്നതിനുവേണ്ടി മുമ്പുതന്നെ കരുതിക്കൂട്ടി തലയാട്ടിക്കൊണ്ടിരുന്ന കപടമുനി പാർവ്വതിയുടെ തേൻപോലെയുള്ള വാക്കു കേട്ട് ആലോചിക്കാതെതന്നെ പെട്ടെന്നു തലയാട്ടി എന്നർത്ഥം. കാൽത്താർ ... ...സ്ഥിതാം [illegible] കാൽ തൊഴുത് അടുത്ത്, [illegible] തന്റെ വാക്കുകൾ [illegible] നില്ക്കു

നൈശാകരം കലാപി വൈശദ്യമാശ്രിതാ,
ദേശേഷു നിൻകീർത്തി വീഴുന്നു പേശലാ.
ക്ലേശിച്ചു നീ തപസ്സാചരിക്കുന്നതിൽ
ക്ലേശമെല്ലാർക്കുമുണ്ടാശയേ ദേഹിനാം.
ആശയുണ്ടാകിലൊന്നേശാതതെന്തു നീ
ചാപലം ചെയ്യുന്നതോർക്കിൽ-നാശമാം.
നീ ചീരവും പൂണ്ടു പൂശി വെണ്ണീറുമി-
ക്കേശം ചിടയാക്കി; വാശിയെന്തീദൃശം?
കേൾപ്പതിന്നാശ നിൻ താല്പര്യമെന്തെന്നു;
വാശ്ശോടു ചൊല്ലു നീ ഗോപ്യമല്ലെങ്കിലോ.
ദൌർബ്ബല്യമംഗത്തിനോർപ്പനേകാദശീ
നോല്പതുപോലെയും മഹാപ്രയാസം തവ.

---

തൊട്ടുകൂടിയതായും തോന്നും ... ... ... ശ്രിതാ=ചിലേടത്തു നൈശാകരമായ വൈശദ്യത്തെ (ചന്ദ്രന്റെ വെണ്മയെ) ആശ്രയിച്ചിരിക്കുന്ന. ദേശേഷു ... ... ... ...പേശലാ=നിന്റെ കീർത്തി പോലെ (അഴകുള്ളത്) ആയിട്ട് ദേശങ്ങളിൽ വീഴുന്നു. നിന്റെ കീർത്തി അതിധവളമായിട്ട് സകല ദേശങ്ങളിലും പരന്നിരിക്കുന്നു. ക്ലേശിച്ചു=കഷ്ടപ്പെട്ട്. ആചരിക്കുന്നതിൽ=അനുഷ്ഠിക്കുന്നതിൽ. ക്ലേശം=ദുഃഖം. ആശയേ=മനസ്സിൽ. ദേഹിനാം=ദേഹികൾക്ക്. നീ കഷ്ടപ്പെട്ട് തപസ്സു ചെയ്യുന്നതിൽ എല്ലാവർക്കും ദുഃഖമുണ്ട്. ആശിച്ചതൊക്കെ ലഭ്യമാണെന്നും തപസ്സു ചാപല്യമാണെന്നും പറയുന്നു—ആശയുണ്ടാകിലോ.........ത്തു=നിനക്ക് ആശയുണ്ടെങ്കിൽ എന്തൊന്നാണു് ലഭിക്കാത്തത്? ചാപ.........നാശമാം. നീ ചാപല്യം പ്രവർത്തിക്കുന്നതു് ഓർത്തു (ചിന്തിക്ക) കേടാണ്. ചീരം=വല്ക്കലം. വെണ്ണീറ്=ഭസ്മം. കേശം=തലമുടി. വാശി=ശാഠ്യം. ഈദൃശം=ഇപ്രകാരമുള്ളത്. നീ വല്ക്കലവും ധരിച്ചു ഭസ്മവും പൂശി തലമുടിയും ചിടയാക്കി. ഇങ്ങനെ ഒരു വാശി എന്താണ്? കേൾപ്പ.........തെന്നു്=നിന്റെ താല്പര്യം (ഉദ്ദേശം) എന്താണെന്നു കേൾപ്പാനാശയുണ്ട്. ഗോപ്യം=ഒളിച്ചുവെക്കേണ്ടത്. ഗോപ്യമല്ലെങ്കിൽ അതെന്നോടു പറയണം. ദൌർബ്ബല്യ ... ... ... ... തവ=നിന്റെ അംഗത്തിനു ബലമില്ലായ്മ (ദൌർബ്ബല്യം) തോന്നുന്നു. ഏകാദശി നോല്ക്കുന്നതുപോലെയും നിനക്കു വലിയ പ്രയാസമാണ്. ഏകാദശി നോല്ക്കുന്നതു വളരെ ലഘുവായ ഒരു വ്രതമാണ്. അതുപോലും പ്രയാസമാണെന്നു പറഞ്ഞതുകൊണ്ടു മറ്റു കഠിനവ്രതങ്ങൾ ചെയ്യാൻ കഴിവി

തീർപ്പുകയേറെയഹോ രാപ്പകൽ നാല്പതു;-
ത്തീർപ്പുന്നി കീർത്തിക്ക പൂപ്പലായീ വൃഥാ.
നാല്പമക്കാരിയം ഗോപ്യമെന്നാകിലും
മാൽപ്രതിക്രിയ കണ്ടാൽ പൊതിയേണ്ടതോ?
ദുർല്ലഭനായൊരു വല്ലഭനെക്കാതി-
ച്ചല്ലയോവാ, നതും ചൊല്ലൊളിയായ്ക നീ.
തെല്ലു മററാരോടും ചൊല്ലുവനല്ലവ-
നുള്ളറിഞ്ഞിങ്ങു ഞാൻ ചൊല്ലുവാനാളെടോ!
ഇല്ല മേ സംശയം നല്ലവനല്ലവൻ
വല്ലവനെങ്കിലും മല്ലവിലോചനേ!
ചൊല്ലുവാൻ വായിൽ നാവുള്ളവനല്ല
വല്ലതുമൊന്നു കേൾ ചൊല്ലണമെങ്കിലും.
കല്ലിനെക്കാൾ കടുത്തുള്ളമെന്നുള്ളതി-
പ്പല്ലവമേനികണ്ടല്ലയോ ചൊല്ലി ഞാൻ?

---

ല്ലന്നു പറയാതെതന്നെ കിട്ടുന്നു. തീർപ്പുക ... ... ... നാല്പതല്ല=തീർപ്പുക ഏറവുമേറീട്ടു നാല്പതിലധികം ദിവസമായി. ഇതുപ്പന്നി ... .... .... വൃഥാ= ഇതെതൊഴിൽ നിന്റെ കീർത്തിക്ക വെറുതെ ഒരു പൂപ്പൽ (മങ്ങൽ) ആയി. നാല്പം=അല്പമല്ലാത്ത, മഹത്തായ. മാൽപ്രതിക്രിയ=മാലിന്നു (ദുഃഖത്തിന്നു)ള്ള പ്രതിവിധി. പൊതിയേണ്ടതോ=പൊതിഞ്ഞുവെക്കേണ്ടതാണോ? മഹത്തായ ഒരു കാര്യം ഗോപ്യമാണെങ്കിൽകൂടി ദുഃഖത്തിന്നു പ്രതിവിധി കണ്ടാൽ പിന്നെ മറച്ചുവെക്കരുത്. ഭർത്താവിനെ ഇച്ഛിച്ചാണോ തപസ്സെന്നു ചോദിച്ചു പറയുന്നു—ദുർല്ലഭൻ=ലഭിപ്പാൻ പ്രയാസമായവൻ. വല്ലഭൻ=പ്രിയൻ. അല്ലയോവാൻ=അല്ലയോ ഇരിക്കുന്നതോ. ഒളിയായ്ക=മറയ്ക്കരുത്. ലഭിപ്പാൻ പ്രയാസമായ ഒരു പുരുഷനെ ഭർത്താവായി കിട്ടണമെന്നു മോഹിച്ചായിരിക്കയില്ലേ ഈ തപസ്സ് എന്നും സംശയമുണ്ട്; അതും മറച്ചുവെക്കാതെ പറയണം. തെല്ലു ... ... ...വനല്ല=മററാരോടും ഞാനതു തെല്ലുപോലും പറയുകയില്ല. അവനുള്ള ... ... ...ളെടോ=അവന്റെ മനസ്സറിഞ്ഞ് ഇവിടെപ്പറവാൻ എനിക്ക കഴിവുണ്ട്. ഒരു പുരുഷനെ നിന്ദിക്കുന്നു—ഇല്ലമേ ... ... ...മല്ലവിലോചനേ= ഹേ മല്ലാക്ഷി! അവൻ എവനാണെങ്കിലും നല്ലവനല്ല നിശ്ചയം. ചൊല്ലുവാൻ ... ... ...മെങ്കിലും=വല്ലതുമൊന്നു പറയണമെങ്കിൽ അതിനു വായിൽ നാവും അവനില്ല. കല്ലിനെക്കാൾ ... ... ... ചൊല്ലി ഞാൻ=അവന്റെ മന

ഇല്ലിപ്പണികണ്ടു ശല്യമെന്നാലിനി-
ച്ചൊല്ലിപ്പതിന്നവനില്ല കില്ലോർക്കിലോ.
കല്യാണി! കന്യാമതല്ലി! നിന്നംഗങ്ങൾ
പല്ലവതുല്യകല്യങ്ങളല്ലോ പരം;
കല്യാണയോഗ്യമായുള്ളോരു നാളിവ
വല്ലാതെ വാട്ടിയാലൊല്ലാ ധരിക്ക നീ.
ഉള്ളിൽക്കിടപ്പതിങ്ങുള്ള വസ്തും കേൾക്കി-
ലുള്ള ഫലവുമെന്തുള്ളതെന്നോർത്തവൻ.
കൊള്ളാമെനിക്കിതെന്നുള്ളിലും തോന്നുകി-
ലെള്ളോളമാകിലുമില്ലൊരു സംശയം
ചില്ലാനമല്ലമേ നല്ല തപോധനം
മല്ലാക്ഷി! കേൾ നിനക്കെല്ലാം തരുന്നു ഞാൻ.
ലോകാത്ഭുതാഞ്ചിതം പാകോന്മുഖം ബഹു
നാകാദിലാഭിയല്ലേകാകി യോഗി ഞാൻ.

---

സ്സു കല്പിതനകമാം കഠിനമാണെന്ന് നിന്റെ ഈ അതിർത്തെയ് (പല്ലവമേനി) കണ്ടു ഞാൻ പറയുന്നു. ഇല്ലിപ്പണി..................ല്ലോർക്കിലോ = നിന്റെ ഈ പണി (തപസ്സ്) കണ്ട് ഉള്ളിൽ ശല്യമില്ലെങ്കിൽ അവനു ചൊല്ലിപ്പാൻ ഒട്ടും സംശയം ഉണ്ടാകയില്ല. കല്യാണി = മംഗളരൂപിണി! കന്യാമതല്ലി = പ്രശസ്തയായ കന്യകേ! (മതല്ലി എന്നതു പ്രശസ്തവാചകം) അംഗങ്ങൾ = അവയവങ്ങൾ. പല്ലവതുല്യകല്യങ്ങൾ = തളിരുകൾക്കൊട്ട സദൃശങ്ങൾ. (തുല്യകല്യങ്ങൾ = തുല്യകുലത്തിൽ പിറന്നവ, സദൃശങ്ങൾ). കല്യാണ.........നാൾ = വിവാഹത്തിനുചിതമായ കാലത്ത്. ഇവ = അംഗങ്ങൾ. വല്ലാതെ വാട്ടിയാൽ = കഠിനമായി ക്ലേശിപ്പിച്ചാൽ. ഒല്ലാ = യോഗ്യമല്ല. തളിരുപോലെ മൃദുവുള്ള അവയവങ്ങൾ വിവാഹോചിതമായ കാലത്ത് ഇങ്ങനെ വാട്ടുന്നതു ശരിയല്ല. ഉള്ളിൽ ... ... ... ഉവൻ = സ്വസ്ഥം. കൊള്ളാ ... ... ... സംശയം = ഇതു നല്ലതാണെന്ന് എനിക്കുംകൂടി ഉള്ളിൽ തോന്നിയാൽപ്പിന്നെ ലേശംപോലും സംശയമില്ല. ചില്ലാന ... ... ... തരുന്നു ഞാൻ = കുറച്ചൊന്നുമല്ല, നല്ലതായ എന്റെ തപസ്സാകുന്ന ധനമെല്ലാം ഞാൻ നിനക്കു തരുന്നുണ്ട്. ലോകാത്ഭുതം അഞ്ചിതം = ലോകത്തിനൊക്കെ അത്ഭുതമായി സമ്പാദിക്കപ്പെട്ടത്. പാകോന്മുഖം = പാകത്തെക്കുറിച്ച് ഉന്മുഖം (പഴുക്കാറായത്). ബഹു = വളരെ. ഇവ മൂന്നും തപോധനത്തിന്റെ വിശേഷണങ്ങൾ. ധനം എല്ലാം തന്നാൽ സ്വന്തം

ശ്ലാഘ്യമയത്നമെല്ലാക്കും പ്രതിഗ്രഹം;
സൌഖ്യം തദേവ സകലലോകിലെന്നാശ്രയം.
വാക്കിതു സൂത്രമാം; വ്യാഖ്യേയമാം കർമ്മവും;
നീക്കമില്ലീപ്സിതം ശീഘ്രമേവോച്യതാം"

വൃദ്ധമുനിവരനിത്തരം വാക്കുകൾ
ബദ്ധപ്രണയം പറഞ്ഞു വിരമിച്ചു.

---

ആവശ്യത്തിനെന്തു ചെയ്യും എന്ന ശങ്കയ്ക്കു സമാധാനം—നാകാഭിലാഷി=സ്വർഗ്ഗത്തിൽ അഭിലാഷമുള്ളവൻ. ഏകാകി=ഒററയായവൻ. യോഗി=യോഗം ശീലിക്കുന്നവൻ. ഒററയായുള്ള യോഗിയായ എനിക്കു സ്വർഗ്ഗത്തെക്കുറിച്ചാഗ്രഹമില്ല; അതുകൊണ്ടിവിടെ അപേക്ഷയെല്ലാം തരുന്നതിനെ മടിക്കേണ്ടതില്ല എന്നു ഭാവം. ശ്ലാഘ്യം=സ്തുത്യം, നല്ലതു്. അയത്നം=യത്നംകൂടാതെ. (ക്രി. വി.) പ്രതിഗ്രഹം=ദാനംവാങ്ങൽ-ഒരു പ്രയത്നവുംകൂടാതെ ദാനം സ്വീകരിക്കുവാൻ സാധിക്കുന്നതു് നല്ലതാണ്. തദേവ=അതിനെതന്നെ. എന്നാശ്രയം=എന്നെ ആശ്രയിക്കുക. എന്നെ ആശ്രയിക്കുന്നതു നിനക്കുതന്നെ സുഖമാണെന്നർത്ഥം. വാക്കിതു=ഈ വാക്ക്. സൂത്രമാം=

"സ്വല്പാക്ഷരമസന്ദിഗ്ദ്ധം സാരവദ്വിശ്വതോമുഖം
അസ്തോഭമനവദ്യം ച സൂത്രം സൂത്രവിദോ വിദുഃ"

എന്ന പ്രമാണപ്രകാരം ചുരുങ്ങിയ അക്ഷരങ്ങളെക്കൊണ്ടു വളരെപ്പരന്ന ഒരു വലിയ അർത്ഥത്തെ പ്രതിപാദിക്കുന്ന സംക്ഷിപ്തവാക്യമാണ്. വ്യാഖ്യ=ഭാഷ്യം.

"സൂത്രാർത്ഥോ വർണ്ണ്യതേ യത്ര പദൈഃ സൂത്രാനുസാരിഭിഃ
സ്വപദാനി ച വർണ്ണ്യന്തേ ഭാഷ്യം ഭാഷ്യവിദോ വിദുഃ"

അതായതു് സൂത്രത്തിലെ പദങ്ങളെക്കൊണ്ടു സൂത്രാർത്ഥത്തെ വിസ്തരിച്ചു പ്രതിപാദിക്കുന്നതു ഭാഷ്യം. കർമ്മം=പ്രവൃത്തി. ഞാൻ ഇപ്പറഞ്ഞതു് ഒരു സൂത്രമാകുന്നു, ഇതിന്റെ വ്യാഖ്യാനം പ്രവൃത്തിതന്നെയായിരിക്കും. പറഞ്ഞതു പരമാർത്ഥമാണെന്നു് പ്രവൃത്തികൊണ്ടു കാണിച്ചുതരാമെന്നർത്ഥം. നീക്കമില്ല=അന്തമില്ല, ഈപ്സിതം=അഭീഷ്ടം, ശീഘ്രമേവ=ഉടൻതന്നെ, ഉച്യതാം=പറയപ്പെട്ടാലും. എന്താണു് നിന്റെ അഭീഷ്ടമെന്നു് ഉടനെ പറഞ്ഞാലും.

വൃദ്ധമുനിയോടു വിജയ പറയുന്നു. വൃദ്ധമുനിവരൻ=വൃദ്ധനായ മുനിശ്രേഷ്ഠൻ, ബദ്ധപ്രണയം (ക്രി. വി.)=ഉറച്ച പ്രണയത്തോടെ, വിരമിച്ചു=നിർത്തി. ഇത്രയും പറഞ്ഞു മുനിവൃദ്ധൻ വാക്കു മതിയാക്കി. ഭക്തി

ഭക്തിവിശ്വാസബഹുമതിപൂർവ്വകം
പൃഥ്വീധരസുത കേട്ടാളതൊക്കവേ.
സ്നിഗ്ദ്ധസഖിയോടു മുഗ്ദ്ധമുഖീ ദൃശാ
വക്തവ്യമീദൃശം സത്യമെന്നോതിനാൾ.
ബുദ്ധ്വാ തദിംഗിതം വിജ്ഞാ വിജയയും
നത്വാ വിനീതിപൂണ്ടിത്ഥമൂചേ മുനിം.
"കൃതജ്ഞ! താപസസത്തമ! ഞങ്ങളോ
മുഗ്ദ്ധമാരെത്രയും; വക്തവ്യമല്ലിതും.
ഉത്തമന്മാരാം ഭവാദൃശന്മാരോടു
സത്യമൊഴിഞ്ഞൊന്നുരപ്പാനാരിഹ?
അസ്മൽപ്രിയസഖീ യുഷ്മൽകൃപ കണ്ടു
വിസ്മയപ്പെട്ടൊരു നില്പിതു മുൽബ്ബലാൽ.

---

...... ....ർവ്വകം (ക്രി. വി.)=ഭക്തിയോടും വിശ്വാസത്തോടും ബഹുമാനത്തോടും കൂടി. പൃഥ്വീധരസുത=പാർവ്വതി. പാർവ്വതി ഭക്തിവിശ്വാസാദികളോടുകൂടി അതെല്ലാം കേട്ടു. സ്നിഗ്ദ്ധസഖിയോടു=സ്നേഹമുള്ള തോഴിയോടു്, മുഗ്ദ്ധമുഖി=മനോഹരമുഖി, സുന്ദരി. ദൃശാ=കണ്ണുകൊണ്ടു്. വക്തവ്യം പറയപ്പെടണം. ഈദൃശം=ഇപ്രകാരം, സത്യം=നേരു്. അനന്തരം പാർവ്വതി തന്റെ പ്രിയസഖിയോടു് ഇന്ന പ്രകാരം പരമാർത്ഥം പറയൂ എന്നു കണ്ണുകൊണ്ടു സൂചിപ്പിച്ചു. ബുദ്ധ്വാ=അറിഞ്ഞിട്ടു്. തദിംഗിതം=അവളുടെ ഉള്ളിലുള്ള അഭിപ്രായത്തെ. വിജ്ഞാ=വിദുഷിയായ. നത്വാ=നമസ്കരിച്ചിട്ടു്. വിനീതി=വിനയം, ഇത്ഥമൂചേ=ഇങ്ങനെ പറഞ്ഞു. മുനിം=മുനിയോടു്. പാർവ്വതിയുടെ ഉള്ളറിഞ്ഞു് വിജയ വിനയത്തോടെ ഇങ്ങനെ പറഞ്ഞു. കൃതജ്ഞ=കൃത്യങ്ങളറിയുന്നവനേ! താപസസത്തമ=മുനിശ്രേഷ്ഠ. ഞങ്ങളോ=ഞങ്ങളാകട്ടെ. മുഗ്ദ്ധമാരെത്രയും=ഏററവും മുഗ്ദ്ധമാർ (കപടമറിയാത്തവർ) ആകുന്നു. വക്തവ്യമല്ലിതും=ഇതു പറയേണ്ടതല്ല. ഉത്തമ..........രോടു=ശ്രേഷ്ഠന്മാരായ അങ്ങയെപ്പോലെയുള്ളവരോടു്. സത്യ.........രിഹ=നേരല്ലാതെ ഒന്നു ധരിപ്പിക്കുവാൻ ആരാണുള്ളതു്? അസ്മൽപ്രിയസഖി=ഞങ്ങളുടെ ഇഷ്ടതോഴി, യുഷ്മൽകൃപ=നിങ്ങളുടെ ദയ, വിസ്മയപ്പെട്ടൊരു നില്പിതു=അത്ഭുതപ്പെട്ടുള്ള ഒരു നില്പാണിതു്. മുൽബലാൽ=സന്തോഷത്തിന്റെ ശക്തിയാൽ. ഞങ്ങളുടെ പ്രിയസഖി അങ്ങയുടെ ദയ കണ്ടു് അത്ഭുതപ്പെട്ടു സന്തോഷം സഹിക്കാതെ നില്ക്കു

കെല്പാകിലിപ്രായമിപ്പോൾ മുനിവര!
ജല്പാകിയല്ലിവൾ മല്പാട്ടമേകദാ.
സത്ഭാവമെന്റെയെന്നോർപ്പൂ വിലോരാശ്ശു;
മൽഭാഷകൊണ്ടിവളിപ്പോൾപ്പറയുന്നു.
ത്വാദൃശന്മാർ ബഹുപ്രീതിപൂണ്ടിങ്ങനെ
സാദരം ചോദിക്കിലെന്തൊളിച്ചോതു നാം?
എന്തു കൊതിച്ചു തപം തുടങ്ങിയെന്നു
ചിന്ത തുടങ്ങുവാനെന്തു മേ കാരണം?
സന്തതം ത്വാദൃശന്മാരും തപിക്കുന്നു
ചന്ദ്രചൂഡൻ പ്രസാദം തരാഞ്ഞല്ലയോ?
അന്നതു തന്നെയിവൾക്കും തപോമൂല-
മൊന്നുമാത്രം ഭേദമുണ്ടു ചൊല്ലാമതും.
ഭക്താനുകമ്പി ഭഗവാൻ മനഃപ്രിയൻ
ഭർത്താവെനിക്കെന്നിവൾക്കു മനോരഥം.

---

ന്നു നില്പാണിത്. കെല്പാകി... ... ...വര = ഹേ മുനിശ്രേഷ്ഠ! ശക്തിയാണെങ്കിൽ ഇവൾക്കിപ്പോൾ ഇതാണഭിലാഷം. ജല്പാകി... ... ...മേകദാ = ഒരിക്കലും ഇവൾ ഒരിക്കലും ജല്പാകി (അധികം സംസാരിക്കുന്നവൾ) അല്ല. സത്ഭാവം = നല്ല ഭാവം, ഓരാശ്ശ = ഓർക്കരുത്, മൽഭാഷകൊണ്ടു = എന്റെ വാക്കുകൊണ്ട്. ഞാൻ പറയുന്നതിന്റെ ഭാവം എന്റെയാണെന്നു വിചാരിക്കരുത്, എന്റെ വാക്കുകൊണ്ട് ഇവൾ പറകയാണ് ചെയ്യുന്നത്. ത്വാദൃശന്മാർ = അങ്ങയെപ്പോലെയുള്ളവർ, ബഹുപ്രീതി = വളരെ സന്തോഷം, ഒളിച്ച് = മറച്ച്, അങ്ങയെപ്പോലുള്ളവർ ചോദിച്ചാൽ ഞങ്ങൾ വല്ലതും മറച്ചു പറയുമോ? എന്തു കൊതിച്ചു... ... ... ... കാരണം = എന്തു കാംക്ഷിച്ചാണ് തപസ്സു തുടങ്ങിയതെന്നു ചിന്തിക്കുവാൻ കാരണമെന്തു? തപസ്സിൽ വിശേഷമെന്തെങ്കിലും ഉണ്ടെന്നു വിചാരിപ്പാൻ കാരണം വേണമല്ലോ. സന്തതം = എല്ലായ്പോഴും, ത്വാദൃശന്മാർ = അങ്ങയെപ്പോലുള്ളവർ, തപിക്കുന്നു = തപസ്സു ചെയ്യുന്നു. ചന്ദ്രചൂഡൻ = ശിവൻ, തപോമൂലം = തപസ്സിന്റെ കാരണം, ഭേദം = വ്യത്യാസം. ശിവൻ പ്രസാദിക്കാഞ്ഞിട്ടാണല്ലോ അങ്ങയെപ്പോലെയുള്ളവരും തപസ്സു ചെയ്യുന്നത്. അതുതന്നെ ഇവളുടെ തപസ്സിനും കാരണം. ഒരു ഭേദം മാത്രമുണ്ട്. അതിനെ പറയാം. ഭക്താനുകമ്പി = ഭക്തന്മാരിൽ ദയയുള്ളവൻ, ഭഗവാൻ = ഐശ്വര്യാദി ഷഡ്ഗുണയുക്തനായ ശിവൻ.

സന്ദേഹനിർണ്ണയസ്ഥാനഗുണദോഷ-
ചിന്താവിചാരപ്രയാസവുമെന്തിതിൽ?
നിർബന്ധപൃഷ്ടം മറയ്ക്കുന്നനുചിത-
മിപ്പരമാർത്ഥമതുകൊണ്ടുദീരിതം.
തൽപ്രീതികൊണ്ടിതെളുപ്പമായ് സാധിക്കി-
ലപ്രിയമെന്നും ഭവിക്കയുമില്ല കേൾ"

ഇത്ഥം വിജയതന്നുക്തി കേട്ടു മുനി-
യിത്തിരി ചിന്തിച്ചു ചിത്തഗാംഭീര്യവാൻ
"ഉക്തമെന്തേതയാ? സത്യമായ് ചൊല്ലുക"-
ന്നദ്രിപുത്രീം പ്രതി പ്രത്യേകമോതിനാൻ.
ഉത്തരീയാന്തേന വക്ത്രം മറച്ചു "തി
ചിത്തഭാവം മുനേ! സത്യ"മെന്നാളുമ.

---

സന്ദേഹ .... .... .... മെന്തിതിൽ = സന്ദേഹം, നിർണ്ണയം, സ്ഥാനത്തിന്റെ അനുയോജ്യ സന്ദേഹവിഷയമായ ആളുടെ ഗുണദോഷങ്ങളെക്കുറിച്ചുള്ള ചിന്ത, വിചാരം എന്നിവയിലുള്ള പ്രയാസവും ഇക്കാര്യത്തിൽ എന്തിനാണ്? അതി നാവശ്യ അഭിമാനിച്ചുള്ള ഭാവത്തെയായി എന്നു സാരം. "ഭ്രമനായെന്ന വല്ലഭനെക്കുറിച്ചല്ലയോവാൻ" എന്നു തുടങ്ങിയ മുനിവാക്യത്തിനു സമാധാനമാണിത്. നിർബന്ധപൃഷ്ടം = നിർബന്ധത്തോടുകൂടി ചോദിച്ചത്. അനുചിതം = യുക്തമല്ല. പരമാർത്ഥം = വാസ്തവം. ഉദീരിതം = പറയപ്പെട്ടു. നിർബന്ധിച്ചു ചോദിച്ചതു മൂടിവെക്കരുത് എന്നു കരുതി സത്യം പറഞ്ഞിരിക്കുന്നു. തൽപ്രീതി .... .... .... .... മില്ലകേൾ = അങ്ങയുടെ പ്രസാദത്താൽ ഇക്കാര്യം എളുപ്പത്തിൽ സാധിക്കയെങ്കിൽ ഒരിക്കലും അപ്രിയം (അനിഷ്ടം) വരികയുമില്ല. കാര്യസിദ്ധിക്ക് അങ്ങയുടെ പ്രീതിയേ വേണ്ടൂ എന്നു സാരം.

വൃദ്ധമുനിയുടെ സംശയവും ഉമയുടെ സമാധാനവും.

ഇത്ഥം = ഇപ്രകാരം, വിജയതന്നുക്തി = വിജയയുടെ വാക്ക്, ഇത്തിരി = കുറച്ച്, ചിന്തിച്ച് = വിചാരിച്ച്, ചിത്തഗാംഭീര്യവാൻ = മനസ്സിന് ആഴമുള്ളവൻ, ഉക്തം എന്ത് ഏതയാ = ഇവളാൽ പറയപ്പെട്ടതെന്ത്? സത്യമായ് ചൊല്ലുക = നേരുപറയുക, അദ്രിപുത്രീം പ്രതി = പാർവ്വതിയോടായിട്ട്, പ്രത്യേകമോതിനാൻ = വേറെ ചോദിച്ചു, ഉത്തരീയാന്തേന = ഉത്തരീയത്തുമ്പുകൊണ്ട്, വക്ത്രം = മുഖം, അതി ചിത്തഭാവം = അതിയായ ചിത്തഭാവം അതായത് അത്യാഗ്ര

ഭൂഭൃതാം നായകസ്തേ പിതാവായതു
താപമെന്തുള്ളതേ? കോപമുണ്ടാകൊലാ.
പാപത്തിലെന്തഹോ! നീ ബുദ്ധിവച്ചതി-
സ്ത്രീബുദ്ധിചാപലം താപത്തിനാസ്പദം
വാനവരങ്ങിഹ ദാനവനാഥരും
മാനവവീരരും മാനികളായ്പ്പലർ;
ദിക്ഷു പ്രഥിതരാം തക്ഷകനാദികൾ
ചക്ഷുഃശ്രവസ്സുകൾ പക്ഷേ പലരഹോ;
സുന്ദരന്മാർ നല്ല ഗന്ധർവ്വചാരണ-
കിന്നരയക്ഷരനന്തമില്ലാതോളം;
ജാതിയും പ്രീതിയും നീതിയും ദേഹിനാം
ഭൂതി നല്ലു വിഭൂതിയും പാർക്കിലോ
സൌന്ദര്യമാരോഗ്യവും ഭാഗ്യവും യോഗ്യവു-
മാർക്കുപോലെന്നതും നോക്കാഞ്ഞതെന്തു നീ?

---

ഭൂഭൃതാം നായകഃ = പർവ്വതങ്ങളുടെ നാഥൻ-ഹിമവാൻ, തേ പിതാവ് = നിന്റെ അപ്പൻ, താപം = ദുഃഖം, എന്തുള്ളു = എന്തുണ്ട്, പർവ്വതരാജാവു ഹിമവാൻ പിതാവാകയാൽ നിനക്ക് ഒരു വ്യസനത്തിനും ഇടയില്ലെന്നർത്ഥം. പാപത്തിൽ = നിന്ദ്യകർമ്മത്തിൽ, അഹോ = കഷ്ടം, ബുദ്ധിവെച്ചതു = മനസ്സുവെച്ചു, സ്ത്രീബുദ്ധിചാപലം = സ്ത്രീയുടെ ബുദ്ധിക്കുള്ള ചാപല്യം, താപത്തിനാസ്പദം = സന്താപത്തിനു സ്ഥാനമാണ്, പാപകർമ്മത്തിൽ മനസ്സുവെച്ചതു സ്ത്രീബുദ്ധിക്കു സഹജമായ ചാപല്യമായിപ്പോയി, അതു സന്താപത്തിന്നിടയാക്കും എന്നു ഭാവം. വാനവർ = വാനിൽ വാഴുന്നവർ, ദേവന്മാർ. ദാനവനാഥർ = ദനുപുത്രന്മാരുടെ (അസുരന്മാരുടെ) നാഥന്മാർ, മാനവവീരർ = മനുപുത്രന്മാർ (മനുഷ്യന്മാർ) ആയ വീരന്മാർ, മാനികൾ = മനശ്ശാലികൾ, ദിക്ഷു പ്രഥിതരാം = ദിക്കുകളിൽ പ്രസിദ്ധരായ, തക്ഷകനാദികൾ = തക്ഷകൻ മുതലായവർ, ചക്ഷുഃശ്രവസ്സുകൾ = കണ്ണും കാതും ഒന്നായവർ (നാഗങ്ങൾ). സുന്ദരന്മാർ = സൌന്ദര്യമുള്ളവർ, ഗന്ധർവ്വ.............യക്ഷർ = ഗന്ധർവ്വന്മാരും, ചാരണന്മാരും, കിന്നരന്മാരും, യക്ഷന്മാരും. ഗന്ധർവ്വാദികളെല്ലാം ദേവയോനികളാകുന്നു. അന്തമില്ലാതോളം = അവസാനമില്ലാത്തതു. ഇവരിലാരെയെങ്കിലും നിനക്കു ഭർത്താവായി വരിക്കാമായിരുന്നു എന്നു ഭാവം. ജാതി = ജന്മം, പ്രീതി = സ്നേഹം, നീതി = ന്യായം. ദേഹിനാം ....................ഭൂതി = ദേഹികൾക്ക് ഭൂതി (ഐശ്വര്യം) നല്ല

ഭൂതേശനോ ശിവൻ; പ്രേതേശനോ ശിവൻ;
വേതാളകൂശ്മാണ്ഡജാതീശനോ ശിവൻ;
ജാതിബഹിഷ്കൃതൻ, ഗുണാദിഹീന, നമ-
ന്ത്രാദി, കപാലി, നികേതഹീനൻ ധ്രുവം;
ധർമ്മാർത്ഥകാമമോക്ഷാനധികാരവാ,-
നുന്മാർഗ്ഗവർത്തി, വിരൂപ, നലൌകികൻ;
ബന്ധുതാവർജ്ജിതൻ വന്ധ്യകർമ്മാ ഹന്ത!
സന്ധ്യാഭൃകംസൻ പിതൃവനവാടിയിൽ,

---

നായ വീര്യാതിശയം, ഐശ്വര്യം = സുഖം, ആരോഗ്യം = രോഗഹീനത, ഭാഗ്യം = ഭാഗ്യോദയം, ഭോഗ്യം = സുഖാനുഭവസമൃദ്ധി, ആർക്കുപോൽ = ആർക്കാണ് ജാതിമുതലായവയാൽ ഐശ്വര്യം മുതലിയവ ആർക്കാണധികമെന്നു നീ നോക്കാതിരുന്നതെന്താണ്? ആത്യന്തികം നോക്കിയാൽ ദേവാദികളെയാണ് വരിക്കേണ്ടിയിരുന്നതു് എന്നു സാരം. ഭൂതേശൻ = ഭൂതങ്ങളുടെ നായകൻ, പ്രേതേശൻ = പ്രേതങ്ങളുടെ നായകൻ, വേതാള ..................തീശൻ = വേതാളങ്ങളും, കൂശ്മാണ്ഡങ്ങളും ഈ ജാതികളുടെ നായകൻ. വേതാളങ്ങൾ = ശവത്തിൽ ആവേശിച്ച ഭൂതങ്ങളും, കൂശ്മാണ്ഡങ്ങൾ = കുമ്പളങ്ങാപോലെ സർവ്വാംഗം നാറ്റമുള്ള ഒരുതരം ഗണങ്ങളും. ശിവൻ ഭൂതാദികളിൽ ഏതു ജാതിയുടെ ഈശ്വരനാണെന്നേ സംശയമുള്ളൂ എന്നർത്ഥം. ജാതിബഹിഷ്കൃതൻ = ജാതികളിൽനിന്നു പുറമേ നില്ക്കുന്നവൻ, ജാതിഹീനൻ. ഗുണാദിഹീനൻ = ഗുണം മുതലായവയില്ലാത്തവൻ. ആദിശബ്ദംകൊണ്ടു കർമ്മാദികളെ ഗ്രഹിക്കണം. അമന്ത്രാദി = മന്ത്രാദിയില്ലാത്തവൻ, കപാലി = കപാലം (ഭിക്ഷയാചിപ്പാനുള്ള തലയോടു) ഉള്ളവൻ, നികേതഹീനൻ = നികേതം (ഗൃഹം) ഇല്ലാത്തവൻ, ധ്രുവം = നിശ്ചയമായും, ധർമ്മാ.....................രവാൻ = ധർമ്മം, അർത്ഥം, കാമം, മോക്ഷം ഈ പുരുഷാർത്ഥങ്ങളിൽ അധികാരമില്ലാത്തവൻ, ഉന്മാർഗ്ഗവർത്തി = ഉന്മാർഗ്ഗമാകുംവണ്ണം (മാർഗ്ഗം തെറ്റി) വർത്തിക്കുന്നവൻ, വിരൂപൻ = രൂപഭംഗിയില്ലാത്തവൻ, അലൌകികൻ = ലോകരീതിയറിയാത്തവൻ, ബന്ധുതാവർജ്ജിതൻ = ബന്ധുത (ബന്ധുസമൂഹം) ഇല്ലാത്തവൻ, വന്ധ്യകർമ്മാ = വന്ധ്യം (നിഷ്ഫലം) ആയ കർമ്മത്തോടുകൂടിയവൻ, ഹന്ത = കഷ്ടം, സന്ധ്യാ..........പിതൃവനവാടിയിൽ = ചുടലക്കാട്ടിൽ സന്ധ്യാസമയത്തു നൃത്തം ചെയ്യുന്നവൻ.

"ഭൃകുംസശ്ച ഭ്രുകുംസശ്ച ഭ്രൂകുംസശ്ചേതി നർത്തകഃ
സ്ത്രീവേഷധാരീ പുരുഷഃ"

എന്ന അമരവചനത്താൽ ഭൃകുംസശബ്ദത്തിന്നു സ്ത്രീവേഷം കെട്ടി ആടുന്ന പുരു

മത്തൻ പ്രമത്തൻ ക്രമത്തെ വെടിഞ്ഞവൻ
ഭർത്താവയുക്തൻ മമതാവിഹീനൻ തവ.
മുഗ്ദ്ധേ! നിനക്കെന്തു ചിത്തഭ്രമം വൃഥാ,
യുക്തം ഹിതം തവ വക്താസ്മി കേൾക്ക നീ.
ഇത്തൊഴിൽ നന്നല്ലബലമായ്പ്പോകൊലാ!
ചിത്രം ചരിത്രം പരിത്യാജ്യമാസ്ഥിതം.
സ്നാനം നിയമം വ്രതങ്ങൾ ധർമ്മങ്ങളു-
മാനന്ദമൂലമാം ജ്ഞാനം നമുക്കഹോ.
വേണുന്നതൊന്നുമേ കാണുന്നതോ തത്ര?
നീ മാനിതാനന്ദമോദരതായതെന്തെടോ?

---

കണ്ണനാണെന്നർത്ഥം; ഇവിടെയാകട്ടെ നർത്തകൻ എന്ന സാമാന്യാർത്ഥമേ വിവക്ഷിച്ചിട്ടുള്ളു. മത്തൻ=മദിച്ചവൻ, പ്രമത്തൻ=പ്രമാദം പൂണ്ടവൻ, (മനസ്സിന് സ്ഥിരതയില്ലാത്തവൻ), ക്രമത്തെ വെടിഞ്ഞവൻ=ക്രമം വിട്ടു നടക്കുന്നവൻ, ഭർത്താ ... ... ... ...തവ=ഇങ്ങനെയുള്ള മമതാഹീനനായ (സ്നേഹമില്ലാത്ത) ഭർത്താവു നിനക്കു യുക്തനല്ല.

"കന്യാ വരയതേ രൂപം മാതാ വിത്തം പിതാ ശ്രുതം
ബാന്ധവാഃ കുലമിച്ഛന്തി മൃഷ്ടാന്നമിതരേ ജനാഃ"

എന്ന ലോകോക്തിപ്രകാരം രൂപം, ധനം, ജ്ഞാനം, കുലം, അന്നം എന്നിങ്ങനെ ഒരു ഭർത്താവിനുണ്ടായിരിക്കേണ്ട ഗുണങ്ങളൊന്നും ശിവനില്ലെന്ന് 'ജാതിഭംഗിച്ചാർ' ഇത്യാദി വിശേഷണങ്ങളെക്കൊണ്ടു സൂചിപ്പിച്ചിരിക്കുന്നു. ശിവനോടുള്ള അനുരാഗം പരിത്യാജ്യമാണെന്നു പറയുന്നു—മുഗ്ദ്ധേ=മൂഢേ! എന്തു=എന്തുകൊണ്ട്? ചിത്തഭ്രമം=മനോഭ്രമം. വൃഥാ=വെറുതെ. യുക്തം ഹിതം തവ=നിനക്കു യുക്തവും ഹിതവുമായുള്ളതിനെ. വക്താസ്മി=ഞാൻ പറയാം. ഇത്തൊഴിൽ=ഈ പണി, ശിവൻ ഭർത്താവാകുന്നതിനുവേണ്ടിയുള്ള തപസ്സ്. അബദ്ധം ചെയ്യരുത്. ചിത്രം ചരിത്രം=ചിത്രമായ (ആശ്ചര്യം തോന്നിക്കുന്ന, സാധാരണക്കാർ ചെയ്യാത്ത) നടപടി. പരിത്യാജ്യം=ഉപേക്ഷിക്കേണ്ടത്. സ്നാനം ... ... ... നമുക്കഹോ=സ്നാനം മുതലായവ നമുക്ക് ആനന്ദത്തിനു മൂലമാണ്; വേണുന്ന ... ... ... തത്ര=അത്ര ശിവങ്കൽ (അതു) വേണ്ടതായ ഒന്നെങ്കിലും കാണുന്നതാണോ? അല്ലെന്നു താല്പര്യം. നീ മാനി ... ... ... തെന്തെടോ=നീ ഇതൊന്നും ഓർക്കാത്തതെന്താണ്? ഇതു നന്ന്=ന

വൃദ്ധൻ പറഞ്ഞതുത്തമമൊഴിയെന്നു
ചിത്തേ നിനയ്ക്കുകിൽ കഥ്യതാം പഥ്യവും.
പൃഥ്വീധരേന്ദ്രനു പുത്രിയൊരുത്തി നീ
ശുദ്ധം കുലമപ്യശുദ്ധമാക്കീടൊലാ.
തത്ത്വവിചാരേണ ബുദ്ധി വരികിലോ
കൃത്യമാർഗ്ഗം ഞാൻ വിശദമായ്ക്കാട്ടുവൻ.
കുത്സിതസ്ത്രീബുദ്ധിദുസ്സ്വഭാവവ്യാധി
വത്സേ! ചികിത്സിതും ഭർത്സനമൌഷധം.
അപ്രിയമെങ്കിലില്ലിപ്പുറമപ്രിയം;
വിപ്രവൃദ്ധൻ ഞാൻ; വെറുപ്പതാരെന്നോടും?
തോഴിമാർ ദോഷിമാർ ശേഷമെന്തോതുമോ?
ദോഷിയായോ മൊഴില്ലം ഹിതൈഷിയോ ഞാൻ തവ?

---

ന്നല്ലെന്നു ഭാവം. വൃദ്ധൻ ... ... ... പഥ്യവും = ഈ വൃദ്ധൻ പറഞ്ഞതു് ഉത്തമമൊഴി (ശ്രേഷ്ഠവചനം) ആണെന്നു മനസ്സിൽ വിചാരിക്കുന്ന പക്ഷം പഥ്യം (ഹിതം) ആയതു പറയപ്പെടാവൂ. എന്റെ വാക്ക് ഹിതമായിത്തോന്നുന്നില്ലെങ്കിൽ ഹിതമായതൊന്നും പറയുന്നില്ല എന്നർത്ഥം. വൃദ്ധമുനി തന്റെ ഉദ്ദേശ്യത്തെ വെളിപ്പെടുത്തുന്നു—പൃഥ്വീധരേന്ദ്രനു = പർവ്വതരാജന്. ശുദ്ധം കുലമപി = ശുദ്ധമായ വംശത്തെപ്പോലും. ഹിമവാന്റെ ഏക പുത്രിയായ നീ പരിശുദ്ധമായ കുലത്തെ ദുഷ്കീർത്തികൊണ്ടു മലിനമാക്കരുതു്. തത്ത്വവിചാരേണ = പരമാർത്ഥ വിചാരം കൊണ്ടു. ബുദ്ധി = ജ്ഞാനം. കൃത്യമാർഗ്ഗം = കർത്തവ്യത്തിന്റെ വഴി. വിശദമായ്ക്കാട്ടുവൻ = തെളിച്ചു കാണിക്കാം. തത്വം ആലോചിച്ചു ജ്ഞാനം ഉണ്ടായി എങ്കിൽ ചെയ്യേണ്ടതെന്തെന്നു ഞാൻ പറഞ്ഞുതരാമെന്നു സാരം. കുത്സിത ... ... ... ഔഷധം = കുത്സിതമായ സ്ത്രീബുദ്ധിയുടെ ദുസ്സ്വഭാവമാകുന്ന വ്യാധിയെ ചികിത്സിപ്പാൻ അല്ലയോ വത്സേ! ഭർത്സനം (ശകാരം) ആകുന്നു ഔഷധം. അതുകൊണ്ടാണു ഞാൻ ഭർത്സനം ചെയ്യുന്നതെന്നു സാരം. അപ്രിയം = അനിഷ്ടം. ഇപ്പുറം = ഇതിൽമേലും. (എനിക്കു്). ഇതു നിനക്കു് അപ്രിയമാണെങ്കിൽ അതുകൊണ്ടു് എനിക്കു് അപ്രിയമില്ല. എന്തുകൊണ്ടെന്നാൽ:—വിപ്രവൃദ്ധൻ ഞാൻ—കിഴവനായ ബ്രാഹ്മണൻ പലതും പറയുന്നതു സ്വാഭാവികമാകുന്നു എന്നു സമാധാനിക്കാമെന്നു സാരം. വെറുപ്പതാരെന്നോടും—വൃദ്ധവിപ്രനോടു് ആർക്കും വെറുപ്പു തോന്നുകയില്ലെന്നു സാരം. തോഴിമാർ... ......ഓതുമോ—ദോഷിമാർ (കൊള്ളരുതാത്തവർ) ആയ സഖിമാർ ഇനി എന്താണോതുവാൻ പറയുക? ദോഷി ...... ... ... ...... തവ = ഞാൻ നിന്റെ ദോഷി

പാഴിൽപ്പറവതു ദൂഷിപ്പരെവരും
യോഷിത്സു വിപ്രിയം ഭാഷിപ്പതേറെയും.
വിപ്രൻ ദശമീ ശമീ ദമീ സംയമീ
വിപ്രലാപത്തിന്നതിപ്രൗഢനല്ല ഞാൻ.
ത്വൽപിതൃസ്നേഹമനല്പമൊന്നെന്നി മേ
ഹൃൽപങ്കജത്തിലിരിപ്പതില്ലാ മലം.
ത്വൽപ്രീതികണ്ടു സുഖിപ്പതിജ്ജന്മത്തൊ-
ടല്പകാലം മേ ലഭിപ്പതൊന്നേ കൊതി"

ഇപ്രകാരമുരച്ചിപ്പരമേശനി-
രിപ്പോളം ദേവി വികല്പിച്ചു ചേതസാ.

---

(വിരോധി) യോ ആസ്തു ഹിതൈഷി (ശത്രുമാകാംക്ഷിയോ) എന്നു നീ തന്നെ പറയുക. പാഴിൽ ... ... ... തേവരും=വെറുതെ വല്ലതും പറയുന്നതു് എല്ലാവരും നിന്ദിക്കും; യോഷിത്സു ... ... ... തേറെയും=സ്ത്രീകളിൽ വിപ്രിയം പറയുന്നതിനെ അധികവും നിന്ദിക്കും. ഞാൻ വെറുതെ നിന്നോടു് അപ്രിയം പറകയല്ല ചെയ്തതു് എന്നു ഭാവം. വിപ്രൻ .. ... ... നല്ലഞാൻ= ഞാനൊരു ബ്രാഹ്മണൻ, വിരക്തിയുള്ള വൃദ്ധൻ (ദശമി), ശോഭനമായുള്ള ഗുണമുള്ളവൻ (ശമീ), സർവ്വോപരി നല്ല ഒതുക്കം വന്നവൻ (സംയമീ); വിപ്രലാപത്തിനു (വിരോധം പറയുന്നതിനു) ഞാനധികം നിപുണനല്ല. "വക്തി യാൻ ദശമീ ജ്യായാൻ" എന്നും, "വിപ്രലാപോ വിരോധോക്തിഃ" എന്നും അമരം. ത്വൽപിതൃ ... ... ... ... തില്ലാമലം=നിന്റെ പിതാവിന്റെ പേരിലുള്ള അനല്പമായ സ്നേഹമൊന്നൊഴിച്ചു യാതൊരു മലിനതയും എന്റെ ഹൃദയപത്മത്തിൽ ഇല്ല. രാഗദ്വേഷാദികളെല്ലാം മനോമലങ്ങളാകയാൽ സ്നേഹത്തെ മലമെന്നു പറഞ്ഞതാകുന്നു. ത്വൽപ്രീതി ... ... ... .. തൊന്നേ കൊതി=നിന്റെ സന്തോഷം കണ്ടു അല്പകാലമെങ്കിലും സുഖിക്കുന്നതൊന്നു മാത്രമാണ് എനിക്കാഗ്രഹം.

വൃദ്ധമുനിയോടു പാർവ്വതി മറുപടി പറയുന്നു. പരമേശൻ=ശിവൻ, അതായതു മുനിവൃദ്ധൻ. ദേവി=പാർവ്വതി, വികല്പിച്ചു=പല വിധത്തിൽ ശങ്കിച്ചു, ചേതസാ=മനസ്സുകൊണ്ടു്. മുനി ഇങ്ങനെ പറഞ്ഞു വിരമിക്കുന്നതുവരെ പാർവ്വതി മനസ്സിൽ പല വിധത്തിൽ ശങ്കിച്ചു. ശങ്കാപ്രകാരത്തെപ്പ

പ്രീതിക്കിതോ വഴി ഭ്രാതി; മധുവ്രതത്തി-
ന്നീതിപ്രവർത്തനേ കാ തവ ഭംഗിപോൽ?
ഏതത്തദീരിതമാദൃത്യ കേട്ടൊരെൻ
കാതെത്ര നന്നഹോ! വേദത്രയസ്മൃതി-
രോചിഃപ്രകാശ്യമല്ലാത്ത ശിവതത്ത്വ-
വീഥിപ്പെരുമരം ദ്വൈതദ്രുമമയം
തോതിൽ പ്രമാണിച്ചു നീ തത്ര നൂലിട്ടു;
ഭേദിപ്പതിന്നു ഞാൻ വീതപ്രയോജനം.
വാദിപ്പതാർ പ്രതിവാദിപ്പരുത്തിയെ-
യൂതിപ്പറത്തുന്ന വൈദഗ്ദ്ധ്യവാരിധിനാ?

---

[illegible]. പ്രീതിക്കിതോ ............ഭ്രാതി = ഇതാകുന്നു പ്രീതിക്കു വിശേഷപ്പെട്ട വഴിയാണ്. മധുവ്രത...........ഭംഗിപോൽ = മധുവ്രതങ്ങളുടെ (വണ്ടിന്റെ) നീതി പ്രവർത്തിക്കുന്നതിൽ എന്താണൊരു ഭംഗിയുള്ളതു? അങ്ങയുടെ അഭിപ്രായം പോലെ ചെയ്യുന്നതു് മനഃപ്രീതിക്കു കാരണമാണെന്നും, മറിച്ചു വണ്ടു് പൂന്തേൻ തേടുന്നതുപോലെ പ്രിയജനത്തെ തേടുന്നതിൽ ഭംഗിയില്ലെന്നും അർത്ഥം. ഭാവം ഇതിൽനിന്നു നേരെ വിപരീതവും. ഏതത് തദീരിതം = ഈ അങ്ങയുടെ വാക്കിനെ, ആദൃത്യ = ആദരിച്ചിട്ടു്. അങ്ങയുടെ ഈ വാക്കിനെ ആദരിച്ചു കേട്ട എന്റെ കാതു് എത്ര നല്ലതാണു്. അഹോ = ആശ്ചര്യം. വേദത്രയ ............ പ്പെരുമരം = വേദത്രയ (മൂന്നു വേദങ്ങളും) ത്തിന്റെയും സ്മൃതികളുടെയും രോചിസ്സു (തേജസ്സു) കൊണ്ടു പ്രകാശ്യമല്ലാത്ത (തെളിഞ്ഞു കാണുവാൻ കഴിയാത്ത) ശിവന്റെ തത്ത്വമാകുന്ന വീഥിയുള്ള പെരുമരം. ദ്വൈതദ്രുമമയം = ദ്വൈതദ്രുമം അധികമുള്ളതു് എന്നു പെരുമരത്തിന്റെ വിശേഷണം. തോതിൽ പ്രമാണിച്ചു = തോതിൽ കണക്കാക്കി, നീ തത്ര നൂലിട്ടു = നീ അതിന്മേൽ നൂലിട്ടു. ഭാവം ഇതിനെ പിളർക്കുവാനും അളവു തൊട്ടറിപ്പാൻ നൂലിട്ടു് അടയാളപ്പെടുത്തുകയാണു്. വേദങ്ങൾകൊണ്ടുകൂടി വേദ്യമല്ലാത്ത ശിവതത്ത്വമാകുന്ന മരത്തെ അതു് തോതുവെച്ചളന്നു കണക്കാക്കി ഇതിനെ മുറിപ്പാൻ നൂലിട്ടു എന്നർത്ഥം. ഭേദിപ്പ .........ജനം = അതു ഞാൻ ഭേദിക്കുന്നതു (ഭേദപ്പെടുത്തുന്നതു) വീതപ്രയോജനം (പ്രയോജനരഹിതം) ആണു്. വാദിപ്പ...... .........വാരിധിനാ = പ്രതിവാദിയാകുന്ന പരുത്തി (പഞ്ഞി) ഊതിപ്പറപ്പിക്കുന്ന വൈദഗ്ദ്ധ്യവാരിധി (വൈദഗ്ദ്ധ്യസമുദ്രം) യോടു് ആർ വാദിക്കും? പ്രതിവാദിയെ പഞ്ഞി പോലെ പറപ്പിക്കുന്ന അങ്ങയോടു് ആരും വാദിപ്പാനാകയില്ല എന്നു ഭാവം. ശ്രേയസേ = മംഗളത്തിന്നു, ശ്രേയസ്സിന്നു്. പോരാത്തു = മതിയാകാത്തു? അങ്ങു പറഞ്ഞതു എന്താണാണു് ശ്രേയസ്സ് നേരെ

ഭൃതയേ നീ ചൊന്നതെത്ര പോരാത്തു? നീ
ചെയ്ത തപഃഫലം പാരിതിലേവമേ
ജ്ഞാതിപ്രമോദായ ജാതപ്രജാഗരൻ
താതപ്രണയനേ ഖേദിപ്പതാക നീ."
"നാതഃപരം ഗിരഃ ശ്രോതുമിച്ഛേദൃശോ;
ഹാ ധിക് പ്രമാദാൽ വിധാതാവു നിർദ്ദയൻ!
ആദിഭൂതന്നഖിലാധിപന്നാദിശൻ
പ്രേതവേതാളസാധർമ്മ്യമധാർമ്മികൻ
എന്തുവാനിന്നിയുമോതുവാനുദ്യമീ?
ശ്രോതും നമുക്കിതിലേതൊന്നു കൌതുകം?

---

വാൻ മതിയാകാത്തതു്? നീ ചെയ്ത ..................വമേ=നീ ചെയ്ത തപസ്സിന്റെ ഫലം ഈ ലോകത്തിൽ ഇങ്ങനെയായില്ല (ഏവമേ). ജ്ഞാതിപ്രമോദായ=ജ്ഞാതികളുടെ (ബന്ധുക്കളുടെ) സന്തോഷത്തിന്നുവേണ്ടി. ജാതപ്രജാഗരൻ=ഉറക്കൊഴിച്ചിരിക്കുന്നവൻ, താതപ്രണയനേ=അച്ഛനെ സന്തോഷിപ്പിക്കുന്നതിൽ, ഖേദിപ്പതാക=ഖേദിക്കുന്നു. ബന്ധുപ്രീതി വരുത്തുന്നതിൽ ജാഗരൂകനായ അങ്ങ് എന്റെ അച്ഛനെസ്സന്തോഷിപ്പിക്കുന്നതിൽ ഖേദിക്കേണ്ടതില്ല. ഈ പാർവ്വതീവചനത്തിൽ എല്ലാ വാക്യങ്ങൾക്കും ലക്ഷണാശക്തിയാൽ വിപരീതാർത്ഥത്തെ ഗ്രഹിക്കണം. വൃദ്ധമുനിയുടെ വാക്യത്തെക്കുറിച്ചു പാർവ്വതിക്കുള്ള അമിതമായ പരിഹാസം ഇതിൽ വ്യഞ്ജിക്കുന്നു.

വൃദ്ധമുനി പരമശിവനെ നിന്ദിച്ചതിൽ വെറുപ്പോടുകൂടി പാർവ്വതി സഖിയോടു പറയുന്നു. നാതഃ............ദൃശോ=(ഈദൃശഃ ഗിരഃ അതഃ പരം ശ്രോതും ഇച്ഛാ ന) ഇത്തരം വാക്കുകൾ ഇനിയും കേൾക്കുവാൻ എനിക്കിച്ഛയില്ല. ഹാധിക്=ഛീ കഷ്ടം, പ്രമാദാൽ=പ്രമാദം നിമിത്തം, വിധാ.........യൻ=ബ്രഹ്മാവു ദയയില്ലാത്തവനാണ്. ഈ ശിവനിന്ദകം കേൾക്കുവാൻ വിധിച്ചുവല്ലോ എന്നു ഭാവം. ആദിഭൂതന്=ആദ്യഭൂതനായ, അഖിലാധിപന=സർവ്വേശ്വരന്. ആദിശൻ............ധർമ്മ്യം=പ്രേതങ്ങളുടെയും വേതാളങ്ങളുടെയും സായുജ്യ (സാദൃശ്യം) ത്തെ ആരോപിക്കുന്നവനായ. അധാർമ്മികൻ=ധർമ്മമറിയാത്തവൻ. സർവ്വേശ്വരനെ പ്രേതാദികളോടു സാദൃശ്യപ്പെടുത്തുന്ന ഈ നീചൻ. എന്തുവാ............ദ്യമീ=എന്താണിനിയും പറവാനുദ്യമിക്കുന്നതു്? ശ്രോതും=കേൾപ്പാൻ, കൌതുകം=രസം. നമുക്കിതിൽ എന്താണു കേൾപ്പാൻ രസം? ഒന്നും കേൾപ്പാൻ രസമില്ലെന്നർത്ഥം.

പുനരിളക്കന്തണ്ടു; കണ്ടീലയോ സഖി?
മണ്ടുകയെന്നിയേ കണ്ടീല ഞാൻ ഗതി."

ഇങ്ങനെ തന്മതഭംഗം വരുമാറ-
ശങ്കിതം ചെയ്തു സംഗതവൈരസ്യ-
മങ്ങു തിരിഞ്ഞു ദ്രുതം ഗന്തുമുദ്യതാം
മംഗലാംഗീം കണ്ടു കങ്കടീകൻ ജവാൽ
തിണ്ണം പ്രസാദിച്ചു തന്നംഗമാണ്ടു താൻ
മുന്നിൽക്കടന്നിനിന്നൊന്നരുളീ മുദാ.
"ഹന്ത ഹേ സുന്ദരി! പിന്തിരിഞ്ഞെന്തു? നി-
ന്നന്തികേ വന്നിരുന്നൊന്നിലോ നീരസം?
എന്നെ വെടിവതിനെന്തു തോന്നീടുവാൻ?
വെന്തുനീറുന്നിതെന്നന്തരംഗം പ്രിയേ!

---

പുനരിളക്കന്തണ്ട്=എന്താ പറവാൻ ഭാവിക്കുന്നതെന്നർത്ഥം. മണ്ടുക...... ഗതി=ഇവിടെനിന്ന് ഓടിപ്പോകയല്ലാതെ വേറെ ഗതിയില്ല.

"നിവാര്യതാമാളി! കിമപ്യയം വടുഃ
പുനർവിവക്ഷുഃ സ്ഫുരിതോത്തരാധരഃ"
"ഇതോ ഗമിഷ്യാമ്യഥവാ"

എന്നു കുമാരസംഭവം.

ശിവൻ സ്വന്തരൂപം ധരിച്ചു പാർവ്വതിയുടെ മുമ്പിൽ വരുന്നു. തന്മതഭംഗം വരുമാറ്=ആ വൃദ്ധമുനിയുടെ അഭിപ്രായത്തിനു ഭംഗം വരുമാറ്. അശങ്കിതം=ശങ്കകൂടാതെ. സംഗതവൈരസ്യം=ഉണ്ടായ രസക്കേടോടുകൂടി. ഇവ രണ്ടും ക്രിയാവിശേഷണങ്ങളാം. തിരിഞ്ഞു=പിന്നോക്കം തിരിഞ്ഞ്. ദ്രുതം=ഉടനെ. ഗന്തുമുദ്യതാം=പോവാൻ ഭാവിച്ച. മംഗലാംഗീം=സുന്ദരിയെ. കങ്കടീകൻ=ശിവൻ. "കങ്കടീകഃ ഉമാപതിഃ" എന്നു യാദവൻ. പ്രസാദിച്ചു=തെളിഞ്ഞ് തന്നംഗമാണ്ടു=സ്വശരീരം ധരിച്ച്. അരുളീ=പറഞ്ഞു. മുദാ=സന്തോഷത്തോടെ. വൃദ്ധമുനിയുടെ അഭിപ്രായത്തെ ധിക്കരിച്ചു പാർവ്വതി പിന്തിരിഞ്ഞു പോകാൻ ഭാവിച്ചപ്പോൾ ശിവൻ സ്വന്തരൂപമവലംബിച്ച് മുമ്പിൽ വന്ന് ഇങ്ങനെ അരുളിച്ചെയ്തു. ഹന്ത.....................യെന്തു=കഷ്ടം, ഹേ സുന്ദരി! നീ എന്താണ് പിന്തിരിഞ്ഞത്? നിന്നന്തികേ=നിന്റെ സമീപത്തിൽ. നീരസം=വെറുപ്പ്. എന്നിൽ നീരസം യുക്തമല്ല എന്നു ഭാവം. എന്നെ.....................ടുവാൻ=എന്നെ വിട്ടുപോകേണമെ

നീയിത്തപസ്സിൽ നിൻ കായത്തെ വാട്ടിയെ-
ന്നായുസ്സൊട്ടക്ഷവാനായിത്തുടങ്ങൊലാ.
ആയതമനഘം ത്രായസ്വ മാമുമേ!
ശ്രേയസ്തതോ ഭവേൽ ഭൂയസ്തരം തവ
ദേഹവിയോഗം നമുക്ക വന്നന്നു തൊ-
ട്ടേകദേശം ദിനം മുപ്പതിലപ്പുറം
ആകിൽ ഞാൻ ചെയ്ത തപോദാനധൎമ്മങ്ങ-
ളേകം ഫലം തന്ന ദേഹം തവൈവ മേ.
ദേഹം മമൈവ തു, ദേഹകോ/ഹമൊന്നു നീ;-
യേകൻ പ്രമാണമീ ഞാനിതുരണ്ടിനും.
സോ/ഹം പറയുന്ന ഗേഹം വെറുക്കൊല്ല;
ഗേഹം നികേതനം പൂകെന്നു നിന്നോടും.
ദുഃഖവാരാകരേ മുക്കൊലാ നമ്മെ നീ;
വല്ലഭം കൊണ്ടു നീ ദുഃഖലോകിതം.

---

ന്നു തോന്നുവാൻ കാരണമെന്തു്? വെന്തു.........പ്രിയ=എന്റെ മനസ്സു നീറുന്നു. നിന്റെ തപഃക്ലേശം കണ്ടു ഞാൻ അസഹ്യനായിരിക്കുന്നു എന്നു ഭാവം. നീയിത്ത............ങ്ങൊലാ=നീ ഈ തീവ്രതപസ്സിൽ നിന്റെ ശരീരത്തെ വാട്ടി എന്റെ ആയുസ്സു വസാനിപ്പിക്കരുതു്. ഇനിയും തപസ്സു ചെയ്തു ദേഹം ക്ഷീണിപ്പിച്ചാൽ ഞാൻ മരിച്ചുപോകുമെന്നർത്ഥം. ആയത.........തവ=(ഹേ ഉമേ അനഘം ആയതം മാം ത്രായസ്വ. തതഃ തേ ഭൂയസ്തരം ശ്രേയഃ ഭവേൽ) ഹേ പാൎവ്വതി! എന്നും അധീനനായ എന്നെ നീ രക്ഷിക്കുക. എന്നാൽ നിനക്കു വളരെ ശ്രേയസ്സുണ്ടാകും. ദേഹവിയോഗം=ശരീരവേർപാടു്. ഏകദേശം=സുമാറു്. ദിനം=ദിവസം. തപോദാനധൎമ്മങ്ങൾ=തപസ്സും ദാനവും ധൎമ്മവും. ഏകംഫലം=ഒരു ഫലം. ദേഹം=ശരീരം. തവൈവ=നിന്റേതന്നെ. മേ=എനിക്കു്. നാം തമ്മിൽ പിരിഞ്ഞതു മുതൽക്കു സുമാറു് മുപ്പതു നാൾക്കു ശേഷം ഞാൻ ചെയ്ത തപോദാനാദികളുടെ ഫലമായിട്ടാണു് എനിക്കു നിന്റെ ദേഹം ലഭിച്ചതു്. ദേഹം മമൈവ തു=എനിക്കുതന്നെ ഒരു ദേഹമുണ്ടു്. ഏകോഹമൊന്നു നീ=ഒന്നു ഞാൻ, ഒന്നു നീ. ഏകൻ..........രണ്ടിനും=ഈ രണ്ടു ദേഹത്തിനും ഞാൻ ഒരാളാണു് പ്രമാണം. സോഹം=ആ ഞാൻ. നികേതനം=ഗൃഹം. ആ ഞാൻ നിന്നോടു നീ ദേഹത്തെ വെറുക്കരുതു്, ഗേഹം ഗൃഹത്തിലേക്കു പോകണം എന്നിതാ പറയുന്നു. ദുഃഖവാരാകരേ=ദുഃഖസമുദ്രത്തിൽ. മുക്കൊലാ=മുക്കരുതു്. ദു

വല്ഗുലാവണ്യേ! ലസൽഗുണാലംബനേ!
വസ്ത്രാലമേനിമേൽ വല്ക്കലമിന്നിമേൽ.
അത്ഭുതശൃംഗാരചൊല്പതാകെ! ശൃണു
ത്വൽപിതാ ത്വാമെനിക്കർപ്പിതവാൻ ധിയാ.
ത്വൽപ്രണയം മയി; മൽപ്രണയം ത്വയി;
സ്വല്പമല്ലിത്തരം കല്പനയാതടേ?
ചെയ്ത തപസ്സിന്നുചിതം ഫലം തവ
മാത്രമിതാവതല്ലാവതിന്നോതുവൻ.
സാദരമെന്നിൽ നീ ചെയ്ത തപസ്സിനാൽ
ക്രീതനായ് പ്രീതനായ് ദാസനായേൻ തവ."

---

ലോകൈകകിങ്കരം=ലോകങ്ങളുടെ (ലോകത്തിന്റെ) കിങ്കരനെ, അടിമയായി സദാ നടക്കുന്ന ഭൃത്യനെ. എന്നെ ഭാവസ്വരൂപത്തിൽ ധരിക്ക്; വല്ഗുലാവണ്യേ=വല്ഗു (മനോഹരം) ആയ ലാവണ്യത്തോടു കൂടിയവളേ! ലസൽഗുണാലംബനേ=ശോഭിക്കുന്ന ഗുണങ്ങൾക്ക് ആശ്രയമായവളേ! വസ്ത്രാലം=വസ്ത്രമായത്. വല്ക്കലം=മരവുരി. ഇനി ദേഹത്തിൽ മരവുരി ധരിക്കരുത്. അത്ഭുത.............താകെ=അത്ഭുതമായ ശൃംഗാരത്തിന്റെ പൊൻകൊടിക്കൂറയായവളേ! ശൃണു=കേട്ടാലും. ത്വൽപിതാ=നിന്റെ അച്ഛൻ. ത്വാം=നിന്നെ. അർപ്പിതവാൻ=തന്നു, ധിയാ=ബുദ്ധികൊണ്ട്. നിന്റെ പിതാവു നിന്നെ എനിക്കു മനസ്സുകൊണ്ടു നല്കിയിരിക്കുന്നു. ത്വൽപ്രണയം...............മയി=നിന്റെ സ്നേഹം എന്നിലും എന്റെ സ്നേഹം നിന്നിലും കുറവല്ല. ഇത്തരം.............തടേ=ഇങ്ങനെ വന്നതു് അതാതെ കല്പനയാലാണ്. പിതാവിന്റെ ഇഷ്ടവും പരസ്പരാനുരാഗവും ഇണങ്ങിവന്നതു മഹാഭാഗ്യമാണെന്നു സാരം. ചെയ്ത.........വതല്ല=നീ ചെയ്ത തപസ്സിനു തക്കതായ ഫലം നല്കുവാൻ എന്നാൽ സാദ്ധ്യമല്ല. അവതിന്നോതുവൻ=സത്യമായിട്ടുള്ളതു ഞാൻ പറയാം. എന്നിൽ=എന്നെക്കുറിച്ച്. ക്രീതൻ=വിലയ്ക്കു വാങ്ങപ്പെട്ടവൻ. പ്രീതൻ=സന്തുഷ്ടൻ. ദാസൻ=അടിമ. തപസ്സുമൂലം ഞാൻ നിനക്കു ക്രീതദാസനായിരിക്കുന്നു.

"അദ്യപ്രഭൃത്യവനതാംഗി തവാസ്മി ദാസഃ
ക്രീതസ്തപോഭിഃ"

എന്നു കുമാരസംഭവം.

ദേവദേവേശനങ്ങവനതാംഘ്രിപദ്മ
ഭാവപ്രസാദേന മേവം ശാന്തമേ
ദേവീ സസംഭ്രമം കൈവണങ്ങിക്കുച-
വ്യാവിദ്ധവല്ക്കലാ വൈവശ്യശാലിനീ
ഭാവനാശീലിതം പാവനപാവനം
ദേവദേവം ശിവമാവൊളം മാനവം
ദേവതാബുദ്ധ്യാ കൃതാവധാനാ കണ്ടു
നേർമിഴികൊണ്ടതിവേപിതാംഗീ പ്രിയം
രോമാഞ്ചകഞ്ചുകസ്വേദാംബുഭൂഷിതാ
പ്രേമാതുരാ നിന്നു സാദരമാനതാ.

---

പ്രേമപാത്രമായ പരമശിവനെക്കണ്ടപ്പോൾ പാർവ്വതിക്കുണ്ടായ അവസ്ഥയെ വർണ്ണിക്കുന്നു. ദേവദേവേശൻ=ദേവന്മാർക്കും ദേവനായ ഈശ്വരൻ. ഏവം = ഇവണ്ണം. ഭാവപ്രസാദേന = ഭാവത്തിൽ (മനോവൃത്തിയിൽ) തെളിവോടുകൂടി. ഭാവം ശാന്തമേ=നില്ക്കുന്ന സമയത്തു്. ദേവീ=പാർവ്വതി. സസംഭ്രമം (ക്രി. വി.) സംഭ്രമത്തോടെ. കുചവ്യാവിദ്ധവല്ക്കലാ=കുചങ്ങളാൽ വ്യാവിദ്ധമായ (തെററപ്പെട്ട) വല്ക്കലത്തോടു കൂടിയവളായി. വൈവശ്യശാലിനി=വിവശത പൂണ്ടവളായിട്ട്. ഭാവനാശീലിതം=ഭാവനയിൽ (ധ്യാനത്തിൽ) പരിചയിക്കപ്പെട്ടവനും. പാവനപാവനം=ഏററവും പാവനനും (ശുദ്ധികരൻ). ദേവദേവം=ദേവന്മാർക്കും ദേവനായ. ശിവം=ശിവനെ മാനവം=മനുഷ്യനായി, മനുഷ്യവേഷം പൂണ്ടവനായി. ദേവതാബുദ്ധ്യാ കൃതാവധാനാ=ദേവനെന്ന വിചാരത്തോടുകൂടി അവധാനം ചെയ്തവളായ. ഇതു ദേവിയുടെ വിശേഷണം. കണ്ടു നേർമിഴികൊണ്ട്=നേരെ കണ്ണുകൊണ്ടു കണ്ടിട്ട്. അതിവേപിതാംഗീ=ഏററവും വേപിതമായ (വിറച്ച) അംഗത്തോടുകൂടിയവളായിട്ട്. രോമാഞ്ച.....................ഷിതാ=രോമാഞ്ചമാകുന്ന കുപ്പായത്താലും സ്വേദാംബു (വിയർപ്പുനീർ) വിനാലും അലംകൃതയായി. പ്രേമാതുരാ=പ്രേമപരവശയായി. സാദരം ആനതാ=സാദരത്തോടുകൂടി വണങ്ങിക്കൊണ്ട്. മുമ്പു ധ്യാനദൃഷ്ടിയിൽ ദേവനായിട്ടുമാത്രം കണ്ടിരുന്ന തന്റെ പ്രിയനായ ശിവനെ പ്രത്യക്ഷദൃഷ്ടിയിൽ മനുഷ്യരൂപനായിക്കണ്ടു ശ്രീപാർവ്വതി പ്രേമപരവശയായി നിലകൊണ്ടു. കരചരണസാദം, വേപഥു, രോമാഞ്ചം, സ്വേദം എന്നിവ പ്രേമത്തിന്റെ അംഗങ്ങളാം.

കാമദാഹം കേട്ടു നീ മതി ഖേദിച്ചു-
ന്നോമലേ! ജീവിതം കാമനു നല്കുവൻ.
തമ്മിൽ വേർപാടിനി നമ്മിലില്ലെന്നതും
ബ്രഹ്മകാലത്തിലെന്നുണ്മ ചൊല്ലുന്നുമേ!
മന്മഥസായകം നമ്മെയും വെന്നു കേൾ;
നിന്മനസ്സുന്നിയാലംബനമില്ല മേ.
സന്മുഹൂർത്തേ ഹിമവന്മലമന്നവൻ
നിന്മൃദുക്കൈക മമ നിർമ്മലാംഗി! തരും.
ഇസ്ഥലം പുണ്യമായ്; സിദ്ധമായ് നിൻതപ;-
മുത്തമേ! പോക നീ പിതൃന്തികേ സുഖം;
വൃത്താ തപസ്സ്വ സ്മൃതാ മുനികൾക്കു
തപ്പൂർവ്വമായ് മമ ചിത്തത്തിനും തഥാ.

---

മതിയാക്ക്. മതി=മതിയാക്കുക. ഭേദ്യം കിം തയാ—ആ ഭേദ (ബുദ്ധി) കൊണ്ടെന്തു ഫലം? തപസ്സ ചെയ്യുന്നതെന്ന ബുദ്ധി വ്യർത്ഥതയാണെന്നർത്ഥം. തന്റെ പ്രേമം വെളിപ്പെടുത്തി വിവാഹപ്രതിജ്ഞ ചെയ്യുന്നു—കാമദാഹം.... ..............ച്ചു=കാമദഹനം കേട്ടിട്ടു നീ ഖേദിച്ചതു മതി. ഓമലേ........ ........ല്കുവൻ=ഓമനേ! ഞാൻ കാമനു വീണ്ടും ജീവൻ നല്കും. നമ്മിൽ= നമ്മളിൽ. ബ്രഹ്മകാലത്തിൽ=ബ്രഹ്മപ്രളയം വരെ. ഉണ്മ=സത്യം. "ചൊല്ലുന്നുമേ" എന്നതു ചൊല്ലുന്നു+ഉമേ എന്നു പദച്ഛേദം. നാം തമ്മിൽ ഇനി എന്നും വേർപാടു വരികയില്ലെന്നു ഞാൻ സത്യം പറയുന്നു. മന്മഥസായകം=കാമന്റെ അസ്ത്രം. വെന്നു=ജയിച്ചു. നിന്മനസ്സുന്നി=നിന്റെ മനസ്സല്ലാതെ. ആലംബനം=ആശ്രയം. കാമാസ്ത്രം എന്നെയും ജയിച്ചു. ഇനി എനിക്ക നിന്റെ മനസ്സായ ശരണമുള്ളു. സന്മുഹൂർത്തേ=സുമുഹൂർത്തത്തിൽ. ഹിമവന്മലമന്നവൻ=പർവ്വതരാജാവു ഹിമവാൻ. നിന്മൃദുക്കൈ=നിന്റെ മൃദുവായ കൈ. മമ=എനിക്ക്. നിർമ്മലാംഗി=സുന്ദരി! ഹേ സുന്ദരി! ഹിമവാൻ സുമുഹൂർത്തത്തിൽ എനിക്ക നിന്നെ പാണിഗ്രഹണം കഴിച്ചു തരും. പാർവ്വതിയുടെ തപഃപ്രഭാവത്തെ പ്രശംസിക്കുന്നു—ഇസ്ഥലം പുണ്യമായ്=നീ തപസ്സു ചെയ്കയാൽ ഈ സ്ഥലം പാവനമായി, സിദ്ധമായ് നിൻ തപഃ=നിന്റെ തപസ്സിനു സിദ്ധിവന്നു. ഉത്തമേ=ധന്യേ! പിതൃന്തികേ= പിതാവിന്റെ സമീപത്തിൽ നീ അച്ഛന്റെ അരികിലേക്കു പോയാലും. വൃത്താ....................തപ്പൂർവ്വമായ് (തവ വൃത്താ സ്മൃതാ മുനികൾക്ക തപ്പൂർവ്വമായ്)=നിന്റെ ചരിതമോർത്തു മുനിമാർക്കു തപസ്സു ചെയ്യേണ്ടതായി-

# തൃതീയഖണ്ഡം.

അഥ ഗിരിശനഗസുതയിലലർശരളുരാൻ പിന്ന-
ത്തഞ്ജസാ തദഭിവാഹം ചെയ്തുകൊള്ളുവാൻ
കൊതി പെരുകി മതി മറുകി; വിധി മറുകിയെത്തുവാൻ;
കൌശലം തോന്നി മഹേശനകമ്മേന്നി.
സകലജഗദുപകരണപരിണതതപോധനൻ
സപ്തമുനികളെച്ചിത്തേ നിരൂപിച്ചു.

അപ്പൊഴുതിലഴകുടയോരെഴുവർ മുനിവീരര-
മന്തികേ വന്നാരരുന്ധതീതാനുമായ്.

---

## വ്യാഖ്യാനം.

അനന്തരം ഭഗവാൻ പാർവ്വതീവിവാഹത്തെക്കുറിച്ചു സംസാരിപ്പാൻ ഹിമവാന്റെ അടുക്കലേക്കയയ്ക്കുന്നതിന്നു വേണ്ടി സപ്തർഷികളെ സ്മരിക്കുന്നു. അഥ = പിന്നെ. ഗിരിശൻ = ശിവൻ. അഗസുത = പാർവ്വതി. അലർശരളുരാൻ = കാമപീഡ. (ഉരാൻ = സങ്കടം. 'മനോളുരാൻ ചൊല്ലുവാനില്ല കാലം'—ലീലാതിലകം) അഞ്ജസാ = വേഗത്തിൽ. അഭിവാഹം = അവളുടെ വിവാഹം. കൊതിപെരുകി = ആഗ്രഹം വർദ്ധിച്ചു. മതി മറുകി = ബുദ്ധി ക്ഷയിച്ചു. വിധി...........ത്തുവാൻ = യോഗം വരുവാൻ ബദ്ധപ്പാടായി. കൌശലം = ഉപായം. മഹേശന = ശിവന്. അകമ്മേന്നി = അകക്കാമ്പിൽ. അനന്തരം ശിവന്നു പാർവ്വതിയിലുള്ള പ്രേമത്താൽ അവളെ വേഗം വിവാഹം ചെയ്വാൻ ധൃതിയായി. അപ്പുറം അതിനൊരുപായവും തോന്നി. അതെന്തെന്നു പറയുന്നു — സകല.........ധനൻ = സകലലോകങ്ങൾക്കും ഉപകരണം (ഉപകാരകം) ആയി പരിണമിച്ച തപസ്സാകുന്ന ധനത്തോടു കൂടിയവൻ, ശിവൻ. സപ്തമുനികളെ = സപ്തർഷികളെ. ചിത്തേ = മനസ്സിൽ. നിരൂപിച്ചു = വിചാരിച്ചു; സ്മരിച്ചു.

സപ്തർഷികളുടെ വരവ്. എഴുവർ മുനിവീരർ = സപ്തർഷികൾ. അന്തികേ = സമീപത്തിൽ. അരുന്ധതി = വസിഷ്ഠപത്നി. [illegible] = [illegible]

ദിവസമനു പരമശിവഭജനചരിതാർത്ഥരായ്
ദിവ്യതേജോമയഭവ്യാകൃതികളായ്
കനകനിറമുടയ ചിടമുടികളും ബദ്ധതാടിയും
കൈത്താരിലോരോരോ രുദ്രാക്ഷമാലയും
ദശനരുചിബൃന്ദഗുണിതധൃതഭസിതധാവള്യ-
ജന്തുലോകാനന്ദനിസ്തുലമൂർത്തികൾ.
അരയിലുടയാടപ്പുടകളുമമരതരുവല്ക്കങ്ങ-
ളച്ഛമുക്താമയയജ്ഞസൂത്രങ്ങളും
അതിമധുരമുടൽവടിവുമതു പുകൾവാനവ-
രദൈവതനന്ദനകല്പദ്രുമങ്ങളോ?
അമിതമൊരു തപോവിഭവമുടലൊടു നടക്കയോ?
ഐശ്വര്യസിദ്ധികളാശ്ചര്യസീമയോ?

---

ദിവസം. പര..........ർത്ഥർ=ശിവഭജനംകൊണ്ടു കൃതാർത്ഥർ. ദിവ്യ..........തികൾ=ദിവ്യതേജസ്സു പെരുകിയതും ഭവ്യവുമായ ആകൃതിയോടു കൂടിയവർ. കനക..........മാലയും—ഇവ വരികൾ കാഴ്ചയിൽ മഹർഷിമാർക്കുള്ള അടയാളങ്ങളെ കാണിക്കുന്നു. ദശന..........മൂർത്തികൾ=ദശനരുചി (ദന്തകാന്തി) കൊണ്ടു ഗുണിതം (വളരെ ഇരട്ടിച്ചു) ആയി ധൃതമായിരിക്കുന്ന ഭസിത (ഭസ്മം) ത്തിന്റെ ധാവള്യംകൊണ്ടു ജന്തുലോകാനന്ദം (ലോകത്തിന്നാനന്ദം നല്കിയതു്) ആയി നിസ്തുലമായിരിക്കുന്ന മൂർത്തിയോടു കൂടിയവർ. അരയി..........വല്ക്കങ്ങൾ=അരയിൽ ഉടുത്തിട്ടുള്ള വല്ക്കങ്ങൾ കല്പവൃക്ഷങ്ങളുടെ തോലുകൾ. അച്ഛ..........ങ്ങൾ=അച്ഛങ്ങൾ (നിർമ്മലങ്ങൾ) ആയ മുത്തുമണികൾകൊണ്ടുള്ള യജ്ഞസൂത്രങ്ങൾ (പൂണൂലുകൾ). അതിമധുരം=അതിമനോഹരം. ഉടൽവടിവു=ശരീരഭംഗി. അതുപുകൾവാൻ=വർണ്ണിപ്പാൻ വയ്യ. അമരദൈവത..........ങ്ങളോ=അവർ അമരദൈവതമാകുന്ന നന്ദനോദ്യാനത്തിലെ കല്പവൃക്ഷങ്ങളാണോ? അമിത..........നടക്കയോ=അനല്പമായ തപോവിഭവം ഉടലെടുത്തു നടക്കുകയാണോ? ഐശ്വ..........സീമയോ=ഐശ്വര്യസിദ്ധികളുടെ ആശ്ചര്യത്തിന്നതിരോ? ഐശ്വര്യങ്ങളെന്നാൽ

"അണിമാ മഹിമാ ചൈവ ലഘിമാ ഗരിമാ തഥാ
ഈശിത്വം വശിത്വം ച പ്രാപ്തിഃ പ്രാകാമ്യമേവ ച"

എന്നു പറയപ്പെട്ട എട്ടു സിദ്ധികൾ. അണിമാ=ഇഷ്ടംപോലെ ചെറുതാകുവാൻ കഴിയുക. മഹിമാ=ഇഷ്ടംപോലെ വലുതാകുവാൻ കഴിയുക. ലഘിമാ

അസുരസുരകലഹരു മരീചിയുമംഗിര-
സ്സത്രി പുലസ്ത്യൻ പുലഹൻ ക്രതുസ്തഥാ
അതുലഗുണനിധി പുനരരുന്ധതീകാന്തനാ-
മത്ഭുതചേഷ്ടിതനാകും വസിഷ്ഠനും
മുനിവൃഷഭരെഴുവരഴൽ മുഴുവനൊഴിയെയത്തിരു-
മുമ്പിൽ വന്നമ്പോടു കുമ്പിട്ടുണർത്തിനാർ.
"ജയ ഗിരിശ! പരമശിവ! ഹര! വരദ! ധൂർജ്ജടേ!
ജംഗമാജംഗമേശാംഗജാരേ! വിഭോ!
ഭവ! ഭുവനഭയശമന! പരചിദമൃതാകാര!
ഭദ്രവരദാര! ഭദ്ര! പ്രസീദ നീ.

---

=ഗരിഷ്ഠം ഘനംകൂടുവാൻ കഴിയുക. ലഘിമാ=ലഘുത്വം കനമറ്റവാൻ കഴിയുക. ഈശിത്വം=തന്റെ ആജ്ഞയ്ക്കു ചരാചരങ്ങളിൽ എന്തും അടവില്ലാതെ വരിക. വശിത്വം=ഇഷ്ടംപോലെ ഏതിനെയും വശീകരിക്കുവാൻ കഴിയുക. പ്രാപ്തി=അപ്രാപ്യങ്ങളായ വസ്തുക്കളെ കൈകൊണ്ടു പിടിപ്പാൻകഴിയുക. പ്രാകാമ്യം=തനിക്കു തോന്നിയ സ്ഥലങ്ങളിൽ പ്രത്യക്ഷപ്പെടുവാൻ കഴിയുക. ഈ അഷ്ടൈശ്വര്യങ്ങൾ ഈശ്വരനു മാത്രമേ സ്വതസ്സിദ്ധമായിട്ടുള്ളു. മുനിമാർക്കു തപസ്സിന്റെ ശക്തികൊണ്ടു ഇവ സിദ്ധിക്കും. സപ്തർഷികൾ ഈ സിദ്ധികളോടെ ആശ്ചര്യകരമായ ശക്തിക്ക് അതിരായിട്ടുള്ളവരാണെന്നു ധ്വനിപ്പിക്കുന്നു. അസുര............ഹര=അസുരന്മാർക്കും സുരന്മാർക്കും കലഹരു (ഇതു മരീചിയുടെ വിശേഷണം). മരീചി, അംഗിരസ്സ്, അത്രി, പുലസ്ത്യൻ, പുലഹൻ, ക്രതു, വസിഷ്ഠൻ എന്നിവരാണ് സപ്തർഷികൾ. അതുലഗുണനിധി=അതുല്യങ്ങളായ ഗുണങ്ങൾക്കിരിപ്പിടം. അരുന്ധതീകാന്തൻ=അരുന്ധതിയുടെ ഭർത്താവ്. അത്ഭുതചേഷ്ടിതൻ=ആശ്ചര്യകരമായ ചേഷ്ടിതം (ചരിതം) ഉള്ളവൻ. ഈ മൂന്നും വസിഷ്ഠന്റെ വിശേഷണങ്ങളാം. മുനിവൃഷഭർ=മുനിശ്രേഷ്ഠർ. അഴൽ............ഴിയെ=ദുഃഖമെല്ലാം തീരുമാറ്. സപ്തർഷികൾ തിരുമുമ്പാകെ വന്ന് ഉണർത്തിച്ചു. ജയ=ജയിച്ചാലും. പരമശിവ=പരമനായ ശിവനേ! ഹര = സംസാരദുഃഖത്തെ ഹരിക്കുന്നവനേ! വരദ=വരം നല്കുന്നവനേ! ധൂർജ്ജടേ=ധൂര് (ഭാരം, ഗംഗ) ജടയിൽ അതായതു ജടയിൽ ഉള്ളവനേ! "ജടിജ്ജടാ" എന്നു ശ്രുതിപാഠവും. ജംഗമാജംഗമേശ=ജംഗമങ്ങൾ (ചരങ്ങൾ)ക്കും അജംഗമങ്ങൾ (സ്ഥാവരങ്ങൾ)ക്കും ഈശനായവനേ! അംഗജാരേ = കാമന്റെ ശത്രുവായവനേ! വിഭോ=പ്രഭോ! ഭവ=സർവ്വത്തിനും കാരണമായവനേ! ഭുവന............ശമന=ലോകങ്ങളുടെ ഭയം തീർക്കുന്നവനേ! പര............കാര=പരമമായ ചിത്തും (ജ്ഞാ

അതിന കനിവിനിയരുൾകയരുതു ബഹുതാമസ-
മാർത്തബന്ധോ! തവ കാൽത്തളിർ കുമ്പിടാം."

സരസമിതി സവിധഭുവി സനതിനുതിസംഗതരാൻ
സപ്തർഷികളോടങ്ങിദമൂചേ ശിവൻ.
"അതിമഹിതചരിതമെഴുമജതനയരേ! നിങ്ങ-
ളർച്ചനംചെയ്വരേ ശശ്വന്മമ പദം.
അനഘജനനിരതജനതാനിനവിനു പരാധീന-
മംഗം മമാന്തരം നിങ്ങളറിയുമേ.
നിരുപധികനിരവധികനിരുപമമുരുപ്രേമ
നിങ്ങളിലുണ്ടു മേ, നിങ്ങൾക്കെന്നിലും;
ചില മൊഴികൾ പറവനിഹ ശിതമതികളേ! നിങ്ങൾ
ചിന്തിച്ചു ചൊൽക തൽബന്ധകൃത്യോചിതം.

---

യോഗം = അതുതന്നെ നടത്തുവാനുള്ള കല്പന. അതി... ... ...താമസം = താമസിയാതെ കല്പന തരുവാൻ കനിയുക. ആർത്തബന്ധോ = ദീനബന്ധോ!

ശിവന്റെ സപ്തർഷികളോടുള്ള വാക്ക്. സരസം (ക്രി. വി.) = രസത്തോടെ, ഇതി = ഇങ്ങനെ, സവിധഭുവി = സമീപഭൂമിയിൽ, സനതിനുതി (ക്രി. വി.) = നതിയോടും നുതിയോടുംകൂടി, നതി = നമസ്കാരം, നുതി = സ്തോത്രം, സംഗതരാൻ (വന്നുചേർന്നവരായ) എന്നതു സപ്തർഷികളോട് എന്നതിന്റെ വിശേഷണം. ഊചേ = പറഞ്ഞു. അതി... ... ... ...തനയരേ = ഏറ്റവും മഹിതം (പൂജിതം) ആയ ചരിത്രമുള്ള ബ്രഹ്മപുത്രന്മാരേ! സപ്തർഷികൾ ബ്രഹ്മാവിന്റെ മാനസപുത്രന്മാരാണെന്നു പ്രസിദ്ധം. നിങ്ങ... ... ...പദം = നിങ്ങൾ എല്ലാപ്പോഴും എന്റെ പദത്തെ അർച്ചനം ചെയ്യുന്നവരല്ലോ. അന... ... ... ...ധീനം = അനഘജനത്തിൽ നിരതരായ ജനങ്ങളുടെ നിനവിനു (വിചാരത്തിനു) പരാധീനമായ, അതായതു ഭക്തന്മാർക്കധീനമായ. അംഗം മമാന്തരം = എന്റെ അന്തരംഗത്തെ. നിങ്ങളറിയുമേ = നിങ്ങൾ അറിയും നിശ്ചയം. നിരു... ... ... ...പമം = ഉപധി (വ്യാജം) ഇല്ലാത്തതും അവധി (അതിർ) ഇല്ലാത്തതും ഉപമ (സാദൃശ്യം) ഇല്ലാത്തതുമായ. ഉരുപ്രേമ = വലിയ സ്നേഹം. നിങ്ങ... ... ... ...ന്നിലും = എനിക്കു നിങ്ങളിലും നിങ്ങൾക്കെന്നിലും ഉണ്ട്. നിങ്ങൾ എന്റെ പാദസേവകന്മാരാണ്. ഞാൻ ഭക്തജനങ്ങൾക്കധീനനാണ്. നാം തമ്മിൽ വലിയ സ്നേഹവും ഉണ്ട് ഇങ്ങനെ മമത കാണിച്ചു കാര്യം പറയുന്നു. ചില മൊഴികൾ ഇത്യാദി—ചില... ... ... റവൻ = ഞാൻ ചില

ഇനിയരുതു മുനിവരരെ! ലവമപി വിളംബന-
മിങ്ങു വാഴുന്ന ഞാൻ നിങ്ങടെ വരുവോളം."

പരമശിവമൊഴികളിതി സുരമുനികളും കേട്ടു
പാരം പ്രസാദിച്ചിതാരംഭസന്താപം.
ദ്രുതമമിതകുതുകമൊടു സമുചിതമുണർത്തിച്ചു
ഇഷ്ട്യാ നടപ്പാൻ നമസ്കാരവും ചെയ്തു,
"അഘനികരനിരയഭയമുയരെ നിവിരാസ്വതി-
ന്നാനന്ദമൂർത്തേ! നമശ്ശിവായേശ! തേ;
വയമിവിടെ വരുമളവുമിഹ വസ മഹാദേവ!
വന്ദാമഹേ പദ"മെന്നു നടകൊണ്ടു.
ഉടനുഴറി വിരവൊടവർ തുഹിനഗിരിമന്ദിര-
മോഷധിപ്രസ്ഥനഗരമകംപുക്കാർ.

---

പ്രിയം പ്രത്യേകം അറിയണം. ഇതു മാരം അനന്ദയതികാണ്. ഇനി...... ...... വിളംബനം=താമസം. മുനീന്ദ്രന്മാരെ, ഇനി ലവലേശംപോലും താമസമരുത്. ഇങ്ങു ............ വോളം=സ്വസ്ഥം.

സപ്തർഷികൾ ശിവന്റെ ഹിതമനുസരിച്ചു യാത്രയാകുന്നു. പരമശിവമൊഴികൾ=ശിവന്റെ വാക്കുകൾ. സുരമുനികൾ=ദേവർഷികൾ. പാരം പ്രസാദിച്ചിതു=വളരെ സന്തോഷിച്ചു. ആരംഭസന്താപം=(ക്രി. വി.)=ആരംഭത്തിങ്കൽ തപസ്സോടുകൂടി. ദ്രുതം=വേഗം. അമിതകുതുകമൊടു=അനല്പമായ കൌതുകത്തോടെ. സമുചിതം=ഉചിതമായതിനെ. ഇഷ്ട്യാ=ഇഷ്ടിയോടെ. നടപ്പാൻ=പോകുവാൻ. മഹർഷിമാർ ശിവവചനം കേട്ടു സന്തോഷിച്ച് യാത്രാനമസ്കാരം ചെയ്തു പറഞ്ഞു. 'അഘനികര' ഇത്യാദി—അഘനി.......... ..ഭയം=അഘനികര (പാപസമൂഹം) ത്തിൽ നിന്നുള്ള ഭയം. ഉയരെ നിവിരാസ്വതിന്=ഉയരത്തിൽ പൊങ്ങാതിരിക്കുന്നതിന്. ആനന്ദമൂർത്തേ=ആനന്ദസ്വരൂപ! നമ............തേ (ഹേ ഈശ! ശിവായ തേ നമഃ)=ഹേ ഈശ്വര, ശിവനായ അങ്ങേക്കു നമസ്കാരം. വയ.........ദേവ=ഹേ മഹാദേവ! ഞങ്ങൾ വരുംവരെ ഇവിടെ വസിച്ചാലും. വന്ദാമഹേ പദം=ഞങ്ങൾ തൃക്കാൽ വന്ദിക്കുന്നു. എന്നു നടകൊണ്ടു=എന്നു പറഞ്ഞു പോയി. ഉടനുഴറി=ഉടൻ ബദ്ധപ്പെട്ട്. തുഹിനഗിരിമന്ദിരം=ഹിമവാന്റെ ഗൃഹമായ. ഓഷ......... .......പുക്കാർ=ഓഷധിപ്രസ്ഥമെന്ന പുരത്തിൽ പ്രവേശിച്ചു.

അത്ര പുനരചലപതിപുരവിഭവമോതുവാ-
നബ്ജഭുവിന്നുമനന്തനും ജീവനും.
അതുപൊഴുതിലവിടെയുടനുടമയൊടകംപുക്കൊ-
രാദിപൂരുഷസുതന്മാരെഴുവരും
അനുപമമൊരനുഭവമതകതളിരിലോൎക്കിലി-
ന്നാരുമവരിലുമാളല്ല ചൊല്ലുവാൻ.
ഒരുവനൊരു കഥ പറകിലപരനതു കേൾക്കിലു-
ണ്ടൊരുനേരമ ബുദ്ധിയെന്നവരോൎത്തവൻ.
അവനിഭുവരമരപദമഹജനതപസ്സത്യ-
മാമിയാം ലോകങ്ങളേഴിലുമില്ലിതു
അ-വി-സു-രസ-തല-മഹ-പ-സഹിതതലവാച്യങ്ങ-
ളായുള്ളധോലോകമേഴിലുമില്ലഹോ.
അവനിധരകുഹരതലമതുലബഹുവിസ്താര-
മൎക്കനുനക്ഷത്രവീഥിക്കഗോചരം.

---

ഓഷധിപ്രസ്ഥത്തിന്റെ വൎണ്ണന. അത്ര=അവിടെ. അചലപതിപുരവിഭവം = ഹിമവാൻപുരത്തിന്റെ വൈഭവം, ഓതുവാൻ=പറവാൻ, അബ്ജഭുവിന്നും=ബ്രഹ്മാവിന്നും, അനന്തനും=ആദിശേഷനും, ജീവനും=ബൃഹസ്പതിക്കും. ഓഷധിപ്രസ്ഥത്തിന്റെ വൈഭവം വൎണ്ണിപ്പാൻ ബ്രഹ്മാവു മുതലായവൎക്കുപോലും ശക്യമല്ല. ഉടമയൊടു=സാമൎത്ഥ്യത്തോടെ, ആദി……… ഴുവരും=ബ്രഹ്മപുത്രന്മാരായ ഏഴു മുനിമാരും, അനുപമം=അതുല്യം. അവിടെ പ്രവേശിച്ച സപ്തൎഷികൾക്കുണ്ടായ അനുഭവം ഇന്ന പ്രകാരമെന്നു പറവാൻ വാഗ്മികളായ അവരിലാരെങ്കിലും വിചാരിച്ചാൽ കൂടി സാധിക്കയില്ല. ഒരുവനൊരു……… ഓൎത്തവൻ=കഥ പറയുമ്പോൾ ശ്രോതാവിന്റെ ബുദ്ധിക്കു നല്ല ഓട്ടം വേണമല്ലോ എന്നു വിചാരിച്ച് താനതിനെപ്പറയും. ശ്രോതാക്കളുടെ ഉത്സാഹത്തിനെ ഇളക്കിവിടുന്നതിന്നുമാത്രമേ ഏതന്റെ വൎണ്ണന ഉപകരിക്കയുള്ളൂ എന്നു സാരം. അവനി……… ലില്ലിതു=ഭൂലോകം, ഭുവർല്ലോകം, സ്വൎല്ലോകം, മഹൎല്ലോകം, ജനലോകം, തപോലോകം, സത്യലോകം തുടങ്ങിയ ഏഴുലോകങ്ങളിലും, ഇതു (ഈ അനുഭവം) ഇല്ല. അവിസു………………വാച്യങ്ങൾ= അ, വി, സു, രസ, തല, മഹ, പ എന്നിവയോടു ചേൎന്ന തലംകൊണ്ടു പറയപ്പെടുന്ന അതായതു് അതലം, വിതലം, സുതലം, രസാതലം, തലാതലം, മഹാതലം, പാതാലം എന്ന. അധോലോകമേഴിലും=ഏഴു കീഴ്ലോകങ്ങളിലും ഇല്ല=ആ അനുഭവമില്ലെന്നൎത്ഥം. അവനി……… ……തലം=പൎവ്വതത്തിന്റെ

അവിടമുടനെ ചലപതിജനപദമപാരമാ-
മത്യുജ്ജ്വലം സദാ രത്നാവലിതചിഷാ.
ജനതതികളനവധികൾ സുരനരതിരശ്ചാം ഇ
ചാൻറവരല്ലവർ ചെൻറവതുമല്ല.
ഇഹ പുരകൾ മതിൽനിരകൾ കരകാസ്സരസാം തെളി-
ഞ്ഞതകരതോജ്ജ്വലമെന്നിയില്ലൊന്നുമേ.
ശുചിവിജിതമിഹിരവിധുഘൃതവഹമഹാരത്ന-
രൂപ്യസുവർണ്ണതേജോമയമെപ്പൊഴും.
ദിനവിരതിമുകുളദശസരസിരുഹഗർഭവ-
ദ്ദൈത്യാളിദുർഗ്ഗം സുഗുപ്തിസുരഭിലം.
പരിമൃദുലവലനിലമമൃതരസമാതൃകാ-
പാനീയപേശലം ദേശമേതാദൃശം.

---

ഉന്നതപ്രദേശം, അതുല ... ..........സ്താരം=അതുല്യമായ വളരെ വിസ്താരത്തോടു കൂടിയതു, അർക്ക...........പരം=സൂര്യൻ, ചന്ദ്രൻ, നക്ഷത്രങ്ങൾ ഇവയുടെ ദീപ്തികൾ കടപ്പാൻ കഴിയാത്തതു്. ഹിമവാൻപർവ്വതത്തിൻെറ ഉന്നതപ്രദേശം അത്യന്തം വിസ്താരമുള്ളതും സൂര്യാദികളുടെ വെളിച്ചം കടക്കാത്തതുമാണ്. അവിട........................മപാരമാം=അചലപതി (പർവ്വതരാജൻ) യുടെ ജനപദം (ജനങ്ങൾ താമസിക്കുന്ന സ്ഥലം) ആയ അവിടം അപാരമാണ്, അത്യു...... ..........തചിഷാ=അതു രത്നസമൂഹങ്ങളുടെ രുചിട്ട (ശോഭ) കൊണ്ടു് ഏറ്റവും ജ്വലിക്കുന്നതാകുന്നു, ജനതതികൾ=ജനസമൂഹങ്ങൾ, അനവധികൾ=അവധിയില്ലാത്തവരാണ്, സുരനരതിരശ്ചാം ഇ=സുരന്മാർക്കും നരന്മാർക്കും തിര്യക്കുകൾക്കുമാകട്ടെ, ചാൻറ... ......മല്ല=അവർ ചാർത്തുന്നവരും ചേർത്തുന്നവരുമല്ല, ഇഹ=ഇവിടെ, പുരകൾ=ഗൃഹങ്ങൾ, മതിൽനിരകൾ=മതിൽക്കൂട്ടങ്ങൾ, കരകൾ സരസാം=സരസ്സുകളുടെ (പൊയ്കകളുടെ) തീരങ്ങൾ, ഇവ ഒന്നുമേ=ഒന്നാകിലും, തെളി......... ..യില്ല=തെളിഞ്ഞ് കാണുന്നവ ഉജ്ജ്വലമായിട്ടല്ലാതെ ഇല്ല, ശുചി.....................മെപ്പൊഴും=അതു് എല്ലായ്പോഴും ശുചി (ശോഭ) കൊണ്ടു സൂര്യകാന്തം ചന്ദ്രകാന്തം മാണിക്യം എന്നിവ (മിഹിരവിധുഘൃതവഹമഹാരത്നങ്ങൾ) യേയും വെള്ളി (രൂപ്യം) സ്വർണ്ണം എന്നിവയേയും ജയിച്ചതും തേജോമയവുമാകുന്നു. ദിനവിര.........ഗർഭവൽ=ദിനവിരതിയിൽ (സന്ധ്യയിൽ) മുകുളദശം (മുകുളാവസ്ഥ) ആയ സരസിരുഹ (താമര) ത്തിൻെറ ഗർഭംപോലെ, ദൈത്യാ.....................ഭിലം=അളികൾ (വണ്ടുകൾ) പോലെയുള്ള ദൈത്യന്മാർക്ക് ഭേദിപ്പാൻ കഴിയാത്തതും നല്ല ഗുപ്തി (രക്ഷ; താമരയുടെ പക്ഷത്തിൽ

ഇഹ മഹിയിലൊരിടമിതി പറവതുചിതം പാൎക്കി,-
ലീരേഴുലകിലില്ലെന്നതു ചൊല്ലുവാൻ.
ഇതി പറകിലതുമുചിതമിതിയുമഹമോതുവ-
നെപ്പോഴും ദീപിതേ രാപ്പകലില്ലിതിൽ.
സതതമിഹ ദിവസമിതി പറകിലതുമൊക്കുമേ;
സന്ധ്യകൾ രാത്രിയുമില്ലെന്ന ചിന്ത്യമാം.
സതതമിഹ മരുവിനവർ കരുതിന പുരുഷാൎത്ഥമാ
ധൎമ്മാൎത്ഥകാമമോക്ഷോത്തരം പഞ്ചമം.
ഇഹ നിയതസുഖവസതി സുജനവിതതിക്കാകി-
ലേകവാരം ജനു പത്മജന്മായുഷി;

---

അടപ്പ്) യുള്ളതും സൌരഭ്യമുള്ളതുമാകുന്നു. പരിമ............മനിലം=പരിമളം (ഗന്ധം) ആയി വലനം ചെയ്യുന്ന (വീശുന്ന) അനില (വായു) നോടുകൂടിയത്, അമൃത..............പാനീയം=അമൃതരസത്തിന്റെ മാതൃകയായ പാനീയം (ജലം) കൊണ്ടു മനോഹരം. ദേശം=പ്രദേശം, ഏതാദൃശം=ഇപ്രകാരമുള്ളത്, ഇഹമഹിയിൽ=ഈ ഭൂമിയിൽ, ഉചിതം=യോഗ്യം, ഈരേഴുലകിൽ=പതിനാലു ലോകങ്ങളിൽ. ഗന്ധവായി വീശുന്ന കാററും അമൃതുപോലെയുള്ള വെള്ളവുമുള്ളതായി ഇതുപോലെ ഒരു പ്രദേശം ഈ ഭൂമിയിൽ ഉള്ള ഒരു സ്ഥലമെന്നു പറകയാണ് ഉചിതം; പതിനാലു ലോകങ്ങളിലുമില്ല എന്ന് എന്തിനു പറയുന്നു. ഇതി......ചിതം=ഇങ്ങനെ പറഞ്ഞാൽ അതും യുക്തമാണ്, എപ്പോഴും...........ലില്ലിതിൽ=എല്ലാ സമയത്തും ദീപിതം (പ്രകാശമുള്ളതു) ആയ ഇതിൽ രാവും പകലുമില്ല. എല്ലാ സമയത്തും പ്രകാശമുണ്ടാകയാൽ രാപ്പകൽ ഭേദമില്ലെന്നു സാരം. സതത.......മൊക്കുമേ=ഇവിടെ എല്ലായ്പോഴും പകലാണെന്നു പറഞ്ഞാൽ അതു യുക്തമായിരിക്കും. സന്ധ്യകൾ.........ചിന്ത്യമാം=ഇതിൽ സന്ധ്യകളും രാത്രിയുമില്ലെന്നുള്ളതും വിചാരിക്കാം, സതതം=എല്ലായ്പോഴും, പുരുഷാൎത്ഥം=പുരുഷാൎത്ഥം, ധൎമ്മാ.......ത്തരം=ധൎമ്മം അൎത്ഥം കാമം മോക്ഷം ഇവയേക്കാൾ ഉൽകൃഷ്ടമായ, പഞ്ചമം=അഞ്ചാമത്തേതാകുന്നു. ഇവിടെ സ്ഥിരമായിത്താമസിക്കുന്നവർ ആഗ്രഹിക്കുന്ന പുരുഷാൎത്ഥമാകട്ടെ ധൎമ്മാൎത്ഥകാമമോക്ഷങ്ങളായ ചതുൎവ്വിധപുരുഷാൎത്ഥങ്ങളെക്കാൾ മേലെയായി അഞ്ചാമത്തേതാകുന്നു. ഇഹനിയ..............വിതതിക്ക്=ഇവിടെ നിയതമായ സുഖവാസത്തോടുകൂടിയ സജ്ജനസമൂഹത്തിന്, ഏകവാരം=ഒരു പ്രാവശ്യം, ജനു=ജനനം, പത്മജന്മായുഷി=പത്മജന്മാവിന്റെ (ബ്രഹ്മാവിന്റെ) ആയുസ്സിൽ. ഇവിടെ സുഖമായി വസിക്കുന്ന സജ്ജനങ്ങൾക്കു ബ്രഹ്മായുസ്സിൽ

വലിയൊരഴൽ മദനകൃതം, മറ്റൊരഴലൊന്നില്ല;
ബാല്യതാരുണ്യാൽ പരം വയസ്സില്ലിതിൽ;
ധരണിധരപരിവൃഢനു ജനപദമിതീദൃശം
തത്ര പുരം മഹദോഷധിപ്രസ്ഥമാം.
രജതമണികനകമയഗൃഹവലഭിഹർമ്മ്യാദി-
രമ്യം സരസ്സരിദാരാമഭാസുരം;
മുഖരപികമധുകരമയൂരഹംസാളികം;
മൃഗഗജവാജികാമധേനാശ്രയം;
അശിവവിപദതിവിതതതൃണവിടപിവല്ലീക-
മത്യന്തദുർല്ലഭദിവ്യൌഷധീമയം.

---

ഒരിക്കൽ മാത്രമേ ഉണ്ടാകുള്ളൂ. വലിയൊരഴൽ = വലിയൊരു ദുഃഖം, മദനകൃതം = കാമനാൽ ചെയ്യപ്പെട്ടതാണ്, ബാല്യ......പരം = ബാല്യം താരുണ്യം ഇവയിൽ നിന്നു പരമായി. ഇവിടെ കാമപീഡയായ ഒരു പീഡയുള്ളൂ; വ്യാധി മുതലായവയില്ലെന്നു സാരം. ബാല്യയൌവനങ്ങൾ മാത്രമേ വയസ്സുള്ളൂ; വാർദ്ധക്യമില്ലെന്നു ഭാവം. "യൌവനാന്തം വയോ യസ്മിൻ നാന്തകഃ കുസുമായുധാത്" ഇത്യാദി കുമാരസംഭവം. ധരണിധരപരിവൃഢൻ = പർവ്വതശ്രേഷ്ഠൻ, ജനപദം = രാജ്യം, ഇതീദൃശം = ഇപ്രകാരമുള്ളതാണ്, തത്ര = അവിടെ, പുരം മഹത് = മഹത്തായ പുരം. ഹിമവാന്റെ രാജ്യം ഇപ്രകാരമാണ്. അവിടെയുള്ള വലിയ പുരമാണ് ഓഷധിപ്രസ്ഥം. ആ പുരത്തെ വർണ്ണിക്കുന്നു—രജത......രമ്യം = വെള്ളി (രജതം) രത്നം സ്വർണ്ണം എന്നിവകൊണ്ടുള്ള ഗൃഹങ്ങൾ, വലഭി (വള്ള കപോതം) കൾ, ഹർമ്മ്യ (മാളിക) ങ്ങൾ മുതലായവയാൽ രമണീയമായതു്. സര......സുരം = സരസ്സുകൾ, സരിത്തുകൾ (നദികൾ), ആരാമങ്ങൾ ഇവ കൊണ്ടു ശോഭിക്കുന്നതു. മുഖര......ളികം = മുഖരങ്ങളായ (ശബ്ദിക്കുന്ന) കുയിലുകൾ, വണ്ടുകൾ, മയിലുകൾ, അരയന്നങ്ങൾ മുതലായവയോടുകൂടിയതു്. മൃഗ......ശ്രയം = മൃഗങ്ങളായ ആനകൾക്കും കുതിരകൾക്കും കാമധേനുവിനും ആശ്രയം (സ്ഥാനം) ആയതു്, അശിവ......വല്ലീകം = ദവം (കാട്ടുതീ) കൊണ്ടു വിപത്തു (നാശം) ഇല്ലാത്തവയായി അതിവിതതങ്ങൾ (അതിവിസ്തൃതങ്ങൾ) ആയിരിക്കുന്ന തൃണങ്ങളോടും മരങ്ങളോടും (വിടപി) വള്ളികളോടും കൂടിയതു്. അത്യന്ത............മയം = അതിദുർല്ലഭങ്ങളായ ദിവ്യൌഷധികൾ ധാരാളമുള്ളതു് ഇങ്ങനെയെല്ലാമിരിക്കുന്നതാണ് ഓഷധിപ്രസ്ഥം

ജിതപവനജവരവിടെ വിവശരഹ നിന്നുപോയ്
ചിത്രവച്ചിത്രേണ ചിത്രശിഖണ്ഡികൾ.

“സുരനഗരമതിസുലഭമതൊരു നരകോപമം;
സ്വർഗ്ഗമെന്നാലിതേ മൃഗ്യം സുകൃതിനാം.
അജഗജവദതിനിതിനുമറികിൽ മഹദന്തര-
മപ്സരോവൈശികവശ്യരറിയുമോ?
വിവിധജനിശതനിചിതസുകൃതഫലമാകവേ
വിറവുതിന്നാനല്ല ദേശം സുരപദം;
നയവിനയധനവിഭവസുഖസുകൃതപുണ്യങ്ങ-
ന്നാനാഗിരീന്ദ്രചണസേനാപതിയിവൻ.

---

ജിത ...... ജവർ=പവനന്റെ വേഗത്തെ ജയിച്ചവരായ, വിവശർ=പരവശരായിട്ട്, ചിത്രവൽ=ചിത്രങ്ങൾപോലെ, ചിത്രേണ=അത്ഭുതത്താൽ, ചിത്രശിഖണ്ഡികൾ = സപ്തർഷികൾ, ചിത്രം (മനോഹരം) ആയ ശിഖണ്ഡം (കുടുമ) ഉള്ളവർ എന്ന് അവയവാർത്ഥം. “സപ്തർഷയോ മരീച്യത്രിമുഖാശ്ചിത്രശിഖണ്ഡിനഃ” എന്നമരം. വായുവിനേക്കാൾ വേഗമുള്ള സപ്തർഷികൾ അത്ഭുതപരവശരായിട്ട് അവിടെ ചിത്രങ്ങൾപോലെ നിന്നു.

അത്ഭുതപരവശരായ സപ്തർഷികളുടെ വിചാരം. സുരനഗരം=സ്വർഗ്ഗം. അതിസുലഭം=വളരെ എളുപ്പത്തിൽ കിട്ടുന്നതാണ്. അതൊരു ...........പമം=അത് ഒരു നരകംപോലെയാണ്. ഇതേ=ഇതുതന്നെ മൃഗ്യം സുകൃതിനാം=സുകൃതികൾക്കു മൃഗ്യം (തിരയുവാൻ യോഗ്യം); അജഗജവൽ=ആടിനും ആനയ്ക്കുമെന്നപോലെ. അതിനിതിനും=അതിനുമിതിനുമുള്ള. മഹദന്തരം=വലുതായ വ്യത്യാസത്തെ. അപ്സ.........വശ്യർ=അപ്സരസ്ത്രീകളുടെ വൈശികം (വേശ്യാതന്ത്രം) ത്തിനു വശപ്പെട്ടവർ. സ്വർഗ്ഗം എളുപ്പമായ സുഖം അത് ഒരു നരകംപോലെയേ ഉള്ളൂ. പുണ്യവാന്മാർക്ക് തിരയുവാൻ യോഗ്യമായ സ്വർഗ്ഗം ഈ രാജധാനി തന്നെയാണ്. അതിനുമിതിനും തമ്മിൽ ആടിനും ആനയ്ക്കും എന്നപോലെയുള്ള അന്തരത്തെ അപ്സരസ്ത്രീകളുടെ വൈശികവിദ്യയിൽ മിരണ്ടവർ അറിയുകയില്ല. വിവിധ.........സുകൃതഫലം=വിവിധജനികളിൽ (നാനാജന്മങ്ങളിൽ) നിചിതം (സഞ്ചിതം) ആയ സുകൃതത്തിന്റെ ഫലം. സുരപദം=സ്വർഗ്ഗം. നയവിനയ..................ണ്യങ്ങൾ= നയം വിനയം ധനം വിഭവം സുഖം സുകൃതം പുണ്യം എന്നിവറ്റിന്റെ ഉദ് (ഉല്പത്തിസ്ഥാനം). നാനാ.............പതി=നാനാപർവ്വതരാജാക്കന്മാരുടെ

നയമുടയൊരിവനുചിതമിതിനു പരമൊൎക്കിലൊ;
നാകം സുരാസുരവ്യാമൊഹകാരണം."
ഇതി വിവിധമകതളിരിലവർ നിനവു പൂണ്ടു പൂ-
ണ്ടിതിരി മണ്ടിച്ചു നിന്നൊരളവിലെ
വളരുമൊരു കുതുകമൊടു ശിഖരിപെരുമാളിഹ
വന്നിവരെ വന്ദിച്ചു വിനീതനായ്
നിജസഭയിലവരുമുടനിത ഇത ഇതീരയൻ
നീത്വാ നിവെശയന്നാസനേഷു സ്വയം
പടുതയൊടു സുമുഖനഥ പരിജനസമാഹൃതം
പാദ്യാചമനീയമൎഘ്യം മധുപൎക്കം

---

സൈന്യ നായകൻ. ഇവൻ=ഹിമവാൻ. ഒരുത്തൎക്കും ലഭിക്കാത്ത സുകൃതത്തിന്റെ ഫലം വിളയുന്നതിന്നുള്ള സ്ഥലമാണ് സ്വൎഗ്ഗം. പൎവ്വതസേനാനായകനായ ഈ ഹിമവാനാകട്ടെ സുകൃതത്തിന്നുമാത്രമല്ല നയവിനയാദികൾക്കും കൂടി ഉത്ഭവസ്ഥാനമാകുന്നു. നയമു.........പരം=നയവാനായ ഇവന്നും ഇതാണ് ഇതിന്നുചിതം. നാകം=സ്വൎഗ്ഗം സുരാ.......രണം=സുരന്മാൎക്കും അസുരന്മാൎക്കും വ്യാമോഹത്തിന്നു കാരണമാണ്. ഈ ഹിമവാൻതന്നെയാണ് ഇതിന് തക്കതായുള്ള ഭാഗ്യപ്രാപ്തിന്നു ഉചിതം; സ്വൎഗ്ഗം സുരാസുരന്മാരെ മാത്രം ഭ്രമിപ്പിക്കുന്നതാകുന്നു. ഇങ്ങിനെയെല്ലാം സപ്തൎഷികളുടെ വിചാരമാകുന്നു. ഇതി=ഇങ്ങനെ. വിവിധം=പലവിധം. അകതളിരിൽ=മനസ്സിൽ. അവർ=സപ്തൎഷികൾ. നിനവു=വിചാരം. മണ്ടിച്ചു=അമ്പരന്നിട്ടു നിന്നൊരളവിലെ=നിന്ന സമയത്ത്. ഇങ്ങനെ വിചാരിച്ചു സപ്തൎഷികൾ കുറച്ചു നേരം അമ്പരന്നിട്ടു നിന്നപ്പോൾ ("ശിഖരിപെരുമാളിഹ വന്നിവരെ" എന്ന് ഇതിനോടന്വയം) ഹിമവാൻ സപ്തൎഷികളെ എതിരേറ്റു സൽക്കരിക്കുന്നു. കുതുകമൊടു=കൌതുകത്തോടെ. ശിഖരിപെരുമാൾ=പൎവ്വതരാജാവ്. വന്ദിച്ചു=വണങ്ങി. വിനീതനായ്=വിനയമുള്ളവനായിട്ട്. നിജ.........രുവും=തന്റെ സഭയിലവരും. ഇത ഇത=ഇതിലെ ഇതിലെ. ഇതി ഈരയൻ=എന്നുപറഞ്ഞുകൊണ്ട്. നീത്വാ=കൊണ്ടുപോയിട്ട്. നിവേ..........സ്വയം (ആസനേഷു സ്വയം നിവേശയൻ)=ആസനങ്ങളിൽ താൻതന്നെ ഇരുത്തിക്കൊണ്ട്. പടുതയൊടു=സാമൎത്ഥ്യത്തോടെ. സുമുഖൻ=സുമുഖനായിട്ട്. പരിജനസമാഹൃതം=പരിജനങ്ങളാൽ കൊണ്ടുവരപ്പെട്ട. പാദ്യാചമനീയം=പാദ്യവും ആചമനീയവും. പാദ്യം=കാൽകഴുകുവാനുള്ള വെള്ളം. ആചമനീയം

ഉചിതവിധിചതുരതരമുപചിതകുതൂഹല-
മുത്തമബാലവ്യജനാനിലാദിയും
ഇവ പലവുമഴകിനൊടുമുടനുടനവൻ കൊടു-
ത്തിഷ്ടയാ ചെയ്താനതിഥിസപര്യയെ.

അവയവയുമവരുമുടനുടമയൊടു വീണ്ടിരു-
ന്നാലസ്യവും തീർത്തു ചാലെത്തെളിവൊടെ
“അലമലമിതഖിലമപി, മലകൾകുലവര്യ! നി-
ന്നാസ്ഥയെ ഞങ്ങൾക്കൊരാർത്തിപോക്കീ സഖേ!
വരികരികിലിരി സുമുഖ! വരമണിമയാസനേ,
വന്ദ്യൻ ഭവാനും വളരെ ദുഃഖിക്കൊലാ.
അയി ഭവതു തവ കുശല”മിതി മുനിഗിരാ വിര-
ഞ്ഞന്തികെ താനും തൊഴുതിരുന്നു ഹിമവാൻ.

---

= ആ പതിപ്പാനുള്ള വെള്ളം. ഉചിത.....................തരം = ഉചിതമായ വിധിയിൽ ഏറ്റവും ചാതുര്യത്തോടെ. ഉപ.....................ഹലം = വർദ്ധിച്ച കൌതുകത്തോടെ (രണ്ടും ക്രിയാവിശേഷണം). ഉത്തമ.....................ലാദി = ഉത്തമമായ ബാലവ്യജനാനിലൻ (വിശറിയുടെ കാറ്റ്) മുതലായവ. ഇവ പലവും = ഇങ്ങനെ പലതും. ഇഷ്ടയാ = ഇഷ്ടയോടെ. അതിഥിസപര്യ = അതിഥിപൂജ. ഹിമവാൻ അത്യന്തം കൌതുകത്തോടും വാസനയോടുംകൂടി അവരെ തന്റെ സന്നിധിയിലും എതിരേറ്റുകൊണ്ടുപോയി ആ സന്ദർഭത്തിനൊത്ത അതിഥിപൂജയെ ചെയ്തു.

സപ്തർഷികൾ ഹിമവാനെ പ്രത്യഭിനന്ദിക്കുന്നു — ഹിമവാൻ അനുജ്ഞപ്രകാരം ഇരുന്നു് പറയുന്നു. അവയവയും = ആ പാദ്യാചമനീയാദികളെല്ലാം. ഉടമയൊടും = മമതയോടുകൂടി. വീണ്ടു = സ്വീകരിച്ച്. ആലസ്യം = ക്ഷീണം. ചാലെ = വഴിപോലെ. തീർത്തു = ശമിപ്പിച്ചു. മുനികൾ ആ സല്ക്കാരമെല്ലാം സ്വീകരിച്ചിട്ട് മാർഗ്ഗഖേദം തീർത്തു. എന്നിട്ട് പറയുന്നു — അല..................മപി = ഇതെല്ലാം മതി. മലകൾകുലവര്യ = പർവ്വതശ്രേഷ്ഠ! നിന്നാസ്ഥയെ = നിന്റെ ആദരംതന്നെ. ആർത്തിപോക്കീ = ക്ലേശം തീർത്തു. സഖേ = സ്നേഹിതാ! വരി.....................സനേ = ഹേ സുമുഖ! അടുത്തു വന്നു, ശ്രേഷ്ഠമായ രത്നസിംഹാസനത്തിലിരിക്കൂ. വന്ദ്യൻ ഭവാനും = വന്ദ്യനായ അങ്ങുന്നും ദുഃഖിക്കൊലാ = ദുഃഖിക്കരുത്. അയി.....................ശലം = അല്ലയോ ഹിമവാൻ! അങ്ങേക്കു ശുഭം ഭവിക്കട്ടെ. ഇതി..........രാ = ഇങ്ങനെ മുനിമാരുടെ വാക്കിനാൽ. വിരഞ്ഞ് = വേഗത്തിൽ. അന്തികെ = സമീപത്തിൽ.

“പ്രഥമപുരുഷാത്മതനയർ പ്രഥിതഗുണരേ! നിങ്ങൾ
പ്രത്യക്ഷമത്ര വന്നാലഹം ധന്യനാം.
പ്രമദതരംഗതതിയിൽ നേദൃശം ജാനാമി
പെട്ടെന്നിഹ നിങ്ങളൊന്നിച്ചു വന്നതിൽ.
എത്രപൊഴുതുമപി വരവതിതു കരുതിയില്ല ഞാ,-
നെന്തു ചെയ്താൽ മതിയാവൂ മഹോത്സവേ?
നിഖിലജനഹൃദയഗതമറിവൊരു ഭവാന്മാർക്ക്
നിർണ്ണയം വ്യാജമല്ലെന്നറിയാമിദം.
സഫലമിനി മമ ജനനമിപ്പൊഴുതിൽ നിശ്ചയം;
സജ്ജനശ്ലാഘ്യനീ ഞാനായി മേല്ക്കുമേൽ.
മമ ധനവുമുരുവിഭവമാർന്നപുരമിദം മത്ത-
ഗജവാജിദിവ്യഭൂഷാദിയും
പ്രണയിനിയുമൊരു മകനുമൊരു തനയ കന്യയും
പ്രേഷ്യരും ഞാനുമടിമയെന്നോർക്കണം.

---

ഉരചെയ്താൻ = പറഞ്ഞു. മുനികളുടെ വചനപ്രകാരം അവരോടു അതിന്നു മറുമൊഴിയായ ഹിമവാൻ പറഞ്ഞു. പ്രഥമ.......തനയർ = ആദിപുരുഷനായ ബ്രഹ്മാവിന്റെ പുത്രന്മാരായ. പ്രഥിതഗുണരേ = പ്രസിദ്ധങ്ങളായ ഗുണങ്ങളുള്ളവരേ! പ്രത്യക്ഷം = കാണക്കാണെ. അത്ര = ഇവിടെ. അഹം ധന്യനാം = ഞാൻ ഭാഗ്യവാനാകും. പ്രമദ.......നാമി = മനസ്സിൽ ഉള്ള സന്തോഷമായിരിക്കുന്ന, ഈദൃശം (ഇന്നവിധമെന്നു) എന്നു ഞാനറിയുന്നില്ല. പെട്ടെ.......ന്നതിൽ = നിങ്ങൾ ഇവിടെ ഒന്നിച്ചു വന്നതിൽ. എത്ര.......മപി = ഒരു നേരത്തും. വരവതിതു = ഈ വരവു്. കരുതിയില്ല = വിചാരിച്ചില്ല. എന്തു.......ത്സവേ = ഈ മഹോത്സവത്തിൽ ഞാൻ എന്തു ചെയ്താലാണ് മതിയാവുക? നിഖില.......ഗതം = എല്ലാ ജനങ്ങളുടെയും അന്തർഗ്ഗതം. അറിവൊരു = അറിയുന്ന. ഭവാന്മാർക്ക് = നിങ്ങൾക്കു. നിർണ്ണയം = നിശ്ചയം. വ്യാജ.......മിദം = ഇതു കളവല്ലെന്നറിയാം. സഫല.......നിശ്ചയം = ഇപ്പോൾ എന്റെ ജനനം സഫലമായി നിശ്ചയം. സജ്ജന.......മേൽ = ഇതാ ഞാൻ മേല്ക്കുമേൽ സജ്ജനങ്ങൾക്കു ശ്ലാഘ്യനായി. മമ ധനവും = എന്റെ സമ്പത്തും, ഉരു.......മിദം = ഉരുവായ (വലിയ) വിഭവമുള്ള ഈ പുരവും, മത്ത.......ദിയും = മത്തഗജങ്ങളും വാജികളും (കുതിരകളും) ദിവ്യഭൂഷണങ്ങളും മുതലായവയും, പ്രണയിനിയും = ഭാര്യയും, ഒരു മകനു.......ന്യയും = മകനും മകളും, പ്രേഷ്യ

ഒരു വിധിയുമുടനുഴറിയരുളിയതു ചെയ്യിക്കി-
ലൊക്കെയും കല്പിക്കിൽ വീട്ടുവാനർപ്പയേ."

സുരമുനികൾ തുഹിനഗിരിമധുരമൊഴികേട്ടു ത-
ത്സൗജന്യമോർത്തു സന്തോഷിച്ചു മാനസേ.
മതിവിഭവനിധി സദസി സദൃശമതിനുത്തരം
മാന്യനായുള്ള മരീചി ചൊല്ലീടിനാൻ.
"കുലഗിരികുലതിലക! കുശലഫലമസ്തു തേ;
കോ വാ തവ സ്തുതിസാഹസീ വർത്തതേ?
പെരുതു തവ ഗുണഗരിമപരിമളമിതാർക്കുപോൽ
പ്രാഗല്ഭ്യമുള്ളു പറവാൻ ജഗത്ത്രയേ?
പറകിലുടനതുവിഭവമതു മതിമാനമാം;
മാധുര്യമാന്ദ്യവും വന്നുകൂടും മമ;

---

നി ഞാനും=പ്രേഷ്യൻ (കിങ്കരൻ) ആയ ഈ ഞാനും, അടി .........ർണ്ണം= നിങ്ങൾക്കടിമയാണ്; നിങ്ങളുടെ ആജ്ഞയെ അനുസരിപ്പാൻ തെയ്യാറാണെന്നറിയണം. വിധി=കല്പന, ഉഴറിയരുളി=വേഗം പറഞ്ഞ്, കല്പിക്കിൽ=കല്പിച്ചാൽ, വീട്ടുവാൻ=അനുസരിപ്പാൻ, അർപ്പയേ=ഞാൻ സമർപ്പിക്കുന്നു. നിങ്ങൾ ഒന്നു കല്പിച്ചാൽ അതു നടത്തുന്നതിനായി എനിക്കുള്ള സർവ്വസ്വവും നിങ്ങൾക്കു സമർപ്പിച്ചുകൊള്ളുന്നു.

ഹിമവാൻ പറഞ്ഞതിനു മരീചി മറുപടി പറയുന്നു.
സുരമുനികൾ=ദേവർഷികൾ, തുഹി .........മൊഴി=ഹിമവാന്റെ മധുരവാക്ക്, തത്സൗജന്യം=അവന്റെ സൌജന്യം, മാനസേ=മനസ്സിൽ. ഹിമവാന്റെ മധുരമായ വാക്കുകേട്ടു മഹർഷിമാർ അദ്ദേഹത്തിന്റെ സൌജന്യം വിചാരിച്ചു സന്തോഷിച്ചു. മതി.... ......നിധി=ബുദ്ധിശക്തിക്കിരിപ്പിടം, സദസി=സഭയിൽ, സദൃ.........ത്തരം=അതിനു സദൃശമായ ഉത്തരം, മരീചി=സപ്തർഷികളിൽ ഒന്നാമൻ. അതിബുദ്ധിമാനായ മരീചി അതിനു മറുപടി പറഞ്ഞു. കുല ..........തിലക=കുലപർവ്വതങ്ങളുടെ കുലത്തിനു പൊട്ടായവനേ! കുശ... .......തേ=നിനക്കു കുശലമാകുന്ന ഫലം ഭവിക്കട്ടെ, കോ വാ=ആർ, തവസ്തു... .......ഹസീ=നിന്റെ സ്തുതിയിൽ സാഹസത്തോടു കൂടിയവനായിട്ടു, വർത്തതേ=വർത്തിക്കുന്നു. നിന്നെ സ്തുതിപ്പാൻ ആർക്കും ശക്തിയില്ലെന്നർത്ഥം. പെരുതു. .........മളം=നിന്റെ ഗുണഗരിമാവിന്റെ (ഗുണാതിശയത്തിന്റെ) പരിമളം വലുതാണ്, ഇതാർക്ക... ........ജഗത്ത്രയേ=ഇതു വാഴ്ത്തുവാൻ ത്രൈലോക്യ

പ്രമഥപതി ഗിരിശനജരനമരപതി ശങ്കരൻ
പ്രത്യക്ഷദൃഷ്ടാഷ്ടമൂർത്തി നൃത്തപ്രിയൻ
ഹരനശരണചരണനതഭവഭയഹരൻ പരൻ
ഹർഷിതനിശ്ശേഷദേവർഷിമണ്ഡലൻ
ശ്വസിതപരിണതനിഗമഗതകഥിതവൈഭവൻ
ശുക്ലവർണ്ണൻ പഞ്ചവർണ്ണമന്ത്രാത്മകൻ

---

[ആദ്യത്തിൽ ബ്രഹ്മാവിന് അഞ്ചു മുഖമുണ്ടായിരുന്നുവെന്നും അവയിലൊന്നു ശിവൻ അറുത്തുകളഞ്ഞതാണ് ബ്രഹ്മാവു ചതുർമ്മുഖനായതെന്നും പറയപ്പെടുന്നു. ഒരിക്കൽ ശിവന്റെ ആദിയും അവസാനവും കാണുവാൻ വിഷ്ണുവും ബ്രഹ്മാവും ആഗ്രഹിച്ചു. വിഷ്ണു വരാഹരൂപം പൂണ്ടു പാദം തിരഞ്ഞു കീഴ്പോട്ടും, ബ്രഹ്മാവു ഹംസരൂപമവലംബിച്ചു ശിരസ്സന്വേഷിച്ചുകൊണ്ടു മേലോട്ടും പോയി. വഴിയിൽ വച്ചു ബ്രഹ്മാവു ശിവശിരസ്സിൽനിന്നു കീഴ്പോട്ടു വരുന്ന പുഷ്പമാലയെക്കണ്ടു ചോദിച്ചതിൽ ആ മാല ശിരസ്സിൽനിന്നു പോന്നിട്ട് അനേകകല്പകാലം കഴിഞ്ഞുവെന്നും ഇതുകാലംകൊണ്ട് അതിനു ഇത്രത്തോളമേ എത്താൻ കഴിഞ്ഞുള്ളൂ എന്നും പറഞ്ഞു. അതുകേട്ടു ശിരോദർശനം അസാദ്ധ്യമെന്നു കരുതി ബ്രഹ്മാവു മടങ്ങി. പാദം കാണ്മാൻ സാധിക്കാതെ വിഷ്ണുവും മടങ്ങി. ബ്രഹ്മാവു വിഷ്ണുവിനോടു താൻ ശിവശിരസ്സു കണ്ടു എന്നു പൊളി പറഞ്ഞു. അഞ്ചു മുഖങ്ങളിൽ ഏതു മുഖംകൊണ്ടാണോ ബ്രഹ്മാവു ഈ മിത്ഥ്യാവാദം ചെയ്തതു് ആ മുഖത്തെ ശിവൻ ഛേദിച്ചുകളഞ്ഞു എന്നാണ് പുരാണകഥ.] വിഷ്ണുപ്രിയൻ=വിഷ്ണുവിന്നിഷ്ടൻ, വിശ്വവന്ദ്യൻ=എല്ലാവർക്കും വന്ദ്യൻ, പശുപതി=പശുക്കൾക്കു അതായതു സംസാരബദ്ധന്മാരാകയാൽ പശുപ്രായരായ സർവ്വജീവികൾക്കും അധിപതി. പ്രമഥപതി=പ്രമഥന്മാരുടെ അതായതു ശിവപാരിഷദന്മാരുടെ പതി, അജരൻ=ജരാനരയില്ലാത്തവൻ, അമരപതി=ദേവന്മാരുടെ പതി, പ്രത്യക്ഷ......മൂർത്തി=പ്രത്യക്ഷദൃഷ്ടങ്ങളായ എട്ടു മൂർത്തികളോടുകൂടിയവൻ ശിവന്റെ എട്ടു മൂർത്തികളെ മുമ്പു വിവരിച്ചിട്ടുണ്ട്. നൃത്തപ്രിയൻ=നൃത്തം പ്രിയമായിട്ടുള്ളവൻ, ഹരൻ=ഭക്തന്മാരുടെ പാപത്തെ ഹരിക്കുന്നവൻ, അശരണ......ഹരൻ=അശരണന്മാരായി ചരണങ്ങളിൽ നതന്മാരായവരുടെ ഭവഭയത്തെ (സംസാരഭീതിയെ) ഹരിക്കുന്നവൻ, പരൻ=ഉൽകൃഷ്ടൻ, ഹർഷിത......മണ്ഡലൻ=എല്ലാ ദേവർഷിസമൂഹങ്ങളേയും ഹർഷിപ്പിക്കുന്നവൻ, ശ്വസിത......വൈഭവൻ=ശ്വസിതപരിണതങ്ങളായ അതായതു നിശ്വാസമായിപ്പരിണമിച്ച നിഗമങ്ങളാൽ (വേദസമൂഹങ്ങളാൽ) പറയപ്പെട്ട വൈഭവത്തോടുകൂടിയവൻ, ശുക്ലവർണ്ണൻ=വെളുത്ത നിറമുള്ളവൻ, പഞ്ച......ത്മകൻ=പഞ്ചാക്ഷരമന്ത്രസ്വരൂപൻ. പഞ്ചാക്ഷരമന്ത്രമെന്നാൽ

സനകമുഖയതിമഹിതചരണകമലദ്വയൻ
സർവ്വസാക്ഷീ ശർവ്വനക്ഷരാസനൻ
തവ ശിരസി സുചിരമിഹ നിവസതി തപഃപരൻ
ദാക്ഷായണീദേഹമോക്ഷാദനന്തരം.
ഇതുപൊഴുതു ചിരനിചിതതപ ഉഹ സമാപയ-
ന്നിച്ഛതി തൽസുതാം വേൾപ്പാൻ സദാശിവൻ.
സകലഗിരികളിലധികമുയരമുടയോൻ ഭവാൻ;
സമ്പ്രതി നിന്നിലും നിൻപുണ്യമുന്നതം.
ദുരിതമതിനിടയിലിനി വരുമതിനായി നീ
ദുർഗ്ഗയെശ്ശർവ്വന ശീഘ്രം കൊടുക്കെടോ!
യദസി കൃതി യദി മനസി യദി ച കുതുകം സ്വയേ
യതാം വിനാ തവ വന്നു രണ്ടും സഖേ!

---

നമശ്ശിവായ എന്നു മന്ത്രമാകുന്നു. സനക ... ... ... ... ദ്വയൻ = സനകൻ മുതലായ യതികളാൽ മഹിതം (പൂജിതം) ആയ ചരണകമലദ്വയത്തോടുകൂടിയവൻ, സർവ്വസാക്ഷീ = സർവ്വത്തിനും സാക്ഷിയായവൻ, ശർവ്വൻ = പ്രളയകാലത്തു ലോകത്തെ ഹിംസിക്കുന്നവൻ 'ശൃ ഹിംസായാം' എന്നു ധാതു. അക്ഷരാസനൻ = പൃഥ്വാക്ഷ പാരാധൻ. എല്ലാം പരമശിവന്റെ വിശേഷണം. തവ ശിര ... ... ... ... നന്തരം (ദാക്ഷായണീദേഹമോക്ഷാൽ അനന്തരം ഇഹ തവശിരസി സുചിരം തപഃപരൻ നിവസതി) = ദക്ഷപുത്രിയായ സതിയുടെ ദേഹത്യാഗത്തിന്നുശേഷം ഇവിടെ നിന്റെ ശിരസ്സിൽ വളരെക്കാലമായി തപസ്സു ചെയ്തുകൊണ്ടു പാൎക്കുന്നു. ഇതുപൊഴുതു = ഇപ്പോൾ, ചിരനിചിതതപഃ = വളരെക്കാലമായി സമ്പാദിച്ച തപസ്സിനെ, സമാപയൻ = അവസാനിപ്പിച്ചുകൊണ്ടു, ഇച്ഛതി = ഇച്ഛിക്കുന്നു, തൽസുതാം = നിന്റെ മകളെ, സദാശിവൻ = ശിവൻ. ഇപ്രകാരം ശിവൻ തപസ്സു മതിയാക്കി നിന്റെ മകളെ വേൾപ്പാനാഗ്രഹിക്കുന്നു. സകല ... ... ... ഭവാൻ = അങ്ങു എല്ലാപൎവ്വതങ്ങളിലുംവെച്ചു അധികം ഉയരമുള്ളവനാണു, സമ്പ്രതി ... ... ... ... ന്നതം = ഇപ്പോൾ അങ്ങയെക്കാളും അങ്ങയുടെ പുണ്യം അധികം ഉയരമുള്ളതായി, ദുരിതം = ദുരിതം. ദുൎഗ്ഗയെ = പാൎവ്വതിയെ, ശൎവ്വന = ശിവന്നു, ശീഘ്രം = വേഗം. ദുരിതം വരാതിരിക്കുന്നതിന്നുവേണ്ടി പാൎവ്വതിയെ ശിവന്നു കൊടുക്കേണമേ. യദസി = ക്രിയയിൽ, യദി = എങ്കിൽ, മനസി = മനസ്സിൽ, കുതുകം = കൗതുകം, സ്വയേ = സ്വയ

ഭവഗഹനമിതിലമിതകണ്ടകസങ്കുലേ
പാരത്തുമാരാഞ്ഞും ഭ്രമിക്കിലും ദുർല്ലഭം
സവിധഗതമുരുസുകൃതവിഭവഫലസിന്ധുരം
സംശയതന്തുക്കൾകൊണ്ടു ബന്ധിക്കൊലാ.
അധികദൃഢമുചിതവിധിനിഗളനവശീകൃത-
മാദരിച്ചാചര സൈരസഞ്ചാരം സദയം."

മധുമധുരതരമിതി മരീചിവാക്യം കേട്ടു
മൌലൌ കരംകൂപ്പി മേനാസഹചരൻ
സ്ഫുരിതതരപുളകമയകവചവുമണിഞ്ഞു താൻ
ഭൂതലം ഹർഷാശ്രുകൊണ്ടു നനച്ചുടൻ
പുകഴ്പെരിയ മുനിവരരെയെഴുവരെയുമാദരാൽ
ഭൂയോപി വന്ദിച്ചു നിന്നു വിനീതനായ്

---

ത്തിൽ, യത്നം വിനാ=പ്രയത്നം കൂടാതെ, സ്വൈരം=സ്വേച്ഛപോലെ. ഞാങ്ങടെ കീർത്തിയും സുഖവും വേണമെങ്കിൽ അവ രണ്ടും പ്രയാസം കൂടാതെ സിദ്ധിക്കും. ഭവ... ... ... ...സങ്കുലേ=അഗണിതങ്ങളായ കണ്ടകങ്ങൾ (മുള്ളുകൾ) നിറഞ്ഞ ദുർഗ്ഗങ്ങളാൽ സങ്കുലമായ ഈ സംസാരവനത്തിൽ, പാരത്തു... ... ... ...ർല്ലഭം= പാരത്തു തിരഞ്ഞു തിരിഞ്ഞാൽ കൂടി കിട്ടുവാൻ പ്രയാസമുള്ളതായ, സവിധഗതം=അടുത്തു വന്നതായ, ഉരു ... ... ... ...സിന്ധുരം=വലിയ സുകൃതസമൂഹത്തിൻ്റെ ഫലമാകുന്ന ഗജത്തെ (സിന്ധുരം=ഗജം), സംശ . ... ...ക്കൊലാ= സംശയമാകുന്ന പാശങ്ങൾകൊണ്ടു കെട്ടരുത്. കൈയിൽ വന്ന ഈ സുകൃതഫലത്തെ അനാദരിക്കുന്നതിൽ സംശയമരുതെന്നു സാരം. ഭവത്തെ ഗഹനമായും കണ്ടകങ്ങളെ ദുർഗ്ഗമായും സുകൃതഫലത്തെ ഗജമായും സംശയത്തെ തന്തുവായും കല്പിക്കയാൽ അലങ്കാരം രൂപകം. അധികദൃഢം (ക്രി. വി.) = ഏററവും ഉറപ്പോടെ, ഉചിത ... ... ...കൃതം=ഉചിതവിധിയാകുന്ന നിഗളനം (ബന്ധനം) കൊണ്ടു വശീകൃതമാക്കി, ആദരിച്ചു=ബഹുമാനിച്ചു, ആചര സൈരസഞ്ചാരം=സ്വൈരസഞ്ചാരത്തെ ചെയ്തുകൊൾക. ആ ഗജത്തെ ഉചിതമായ കന്യാദാനമാകുന്ന ചങ്ങലകൊണ്ടു വശപ്പെടുത്തി സ്വൈരസഞ്ചാരം ചെയ്താലും. അലങ്കാരം രൂപകം തന്നെ. മധു... ... ...തരം=തേനിനെക്കാളധികം മധുരമായ, മരീചിവാക്യം =മരീചിയുടെ വചനം, മൌലൌ=ശിരസ്സിൽ, കരം=കൈ, മേനാസഹചരൻ=ഹിമവാൻ, സ്ഫുരിത ... ... ...കവചം=സ്ഫുരിതതരമായ (ഏററവും പ്രകാശിച്ച) പുളകമാകുന്ന കവചം (കഞ്ചുകം), ഭൂതലം=ഭൂപൃഷ്ഠം, ഹർഷാശ്രു=സന്തോഷബാഷ്പം, ആദരാൽ=ആദരവു പൂണ്ട്, ഭൂയോപി=പിന്നെയും. വിനീ

"സ്ഫുടചരണകമലപൊടിപടലമിതുകൊണ്ടു തേ
പൂതമാമന്തഃപുര"മെന്നു ചൊല്ലിനാൻ.
സദൃശമിതു സരസമിതു സമുചിതമിതെന്നുമ്
സംശയമെന്നിയേ സൎവ്വേ പുറപ്പെട്ടു
പൊലിമ തകുമലിവിയലുമകതളിരൊടേവരും
പോയതിവേഗേന പുക്കിതന്തഃപുരം.

സഭയിലിഹ മരുവുമവർ പുരനഗരവാസികൾ
സന്തോഷസംഭ്രമൌത്സുക്യവിവശരായ്
സഹകുതുകമവരഥ സരസതരവാക്യങ്ങൾ
സന്ദേഹനിശ്ചയമന്യോന്യമോതിനാർ:—

---

നെക്കാളിലും മധുരമേറിയ ഋഷിവചനം കേട്ടു ഹിമവാൻ തലയിൽ കൈ കൂപ്പി രോമാഞ്ചകഞ്ചുകിതനായി ആനന്ദാശ്രുക്കളാൽ നിലം നനച്ചു് ആ മഹർഷിമാരെ എഴുന്നേറ്റു പിന്നെയും വന്ദിച്ചു വണങ്ങിനിന്നു. എന്നിട്ടു—സ്ഫുട...... ...... പടലം = സ്ഫുടമായ (വിരിഞ്ഞ) ചരണകമലത്തിലെ പൊടിനിര. പൂതമാം = ശുദ്ധമാകും, അന്തഃപുരം = ഗൃഹാന്തർഭാഗം. നിങ്ങളുടെ പാദരേണുക്കൊണ്ടു് എന്റെ അന്തഃപുരം ശുദ്ധമാകുമെന്നു്, എന്നുവെച്ചാൽ പാദസ്പർശംകൊണ്ടു് അന്തഃപുരത്തെ ശുദ്ധമാക്കണമെന്നു പറഞ്ഞു. സദൃശം = ചേൎന്നതു്, സരസം = രസമുള്ളതു്, സമുചിതം = യുക്തം, സൎവ്വേ = എല്ലാവരും. ഇതു വേണ്ടതുതന്നെ, എന്താ സംശയം എന്നു പറഞ്ഞു് എല്ലാവരും പുറപ്പെട്ടു. പൊലിമതകും = ഐശ്വര്യമുള്ള, അലിവ് = ആൎദ്രത, അതിവേഗേന = അത്യന്തവേഗത്തിൽ, കാരുണ്യം നിറഞ്ഞ മനസ്സോടുകൂടി മഹർഷിമാരെല്ലാവരും അന്തഃപുരത്തിൽ പ്രവേശിച്ചു. ഹിമവാൻ മഹർഷിമാരുടെ അപേക്ഷയ്ക്കു മറുപടി പറയുന്നതിനായി് അവരെ അന്തഃപുരത്തിലേക്കു കൊണ്ടുപോയതു വിവാഹകാൎയ്യത്തിൽ മേനയുടെ അഭിപ്രായം അറിയുന്നതിനുവേണ്ടിയാണെന്നു കാണുക.

'ശൈലസ്സമ്പൂൎണ്ണകാമോപി മേനാമുഖമുദൈക്ഷത;
പ്രായേണ ഗൃഹിണീനേത്രാഃ കന്യാൎത്ഥേഷു കുടുംബിനഃ'

എന്ന കുമാരസംഭവപദ്യം ഇവിടെ സ്മരണീയമാകുന്നു.

പുരവാസികൾ ഓരോന്നു സംസാരിക്കുവാൻ തുടങ്ങുന്നു.
സഭയി...... ...... മവർ = സഭയിലുണ്ടായിരുന്നവർ. പുരനഗരവാസികൾ = പുരത്തിലും നഗരത്തിലും വസിക്കുന്നവർ, സന്തോ...... ...... ശരായ് = സന്തോഷം, സംഭ്രമം, ഔത്സുക്യം ഇവയാൽ പരവശരായിട്ടു്. സഹകുതുകം = കൌതുകത്തോടു

"ഇഹ സഭയിൽ മുനികളിവരെഴുവരെഴുന്നള്ളിനാ-
രെന്തു കാര്യം ഹന്ത! കേട്ടീലയോ ഭവാൻ?"
"വിശദമവരരുളിയതു പരമരികിലേഷ ഞാൻ
വെൺചാമരം വീശി നിന്നു കേട്ടീടിനേൻ."
"പറക പറകതു കിമിതി" "പറവനതു വേറെ ഞാൻ;
പാട്ടാക്കുവാൻ കാലമല്ല പലർക്കിതോ
വിജനമിതി പറവനിഹ; വിരസത പിണഞ്ഞീടൊലാ;
വേളി മേളിപ്പതാമുണ്ണിയുമയ്ക്കിവർ".
"ചരിതമിതു ചതുര, മതിചതുരതരനാമപ്പോൾ
ജാമാതൃഭാവേന നിശ്ചിതനായതും?"
"പ്രകൃതിജള! വികൃതി തവ പെരുതു കരുതുംവിധൗ;
ഭ്രാന്തൻ ഭവാനെന്നുമുണ്ടു തോന്നുന്നു മേ

---

85. സാസ്വാദവാക്യങ്ങൾ=ഏറ്റവും സരസങ്ങളായ വചനങ്ങൾ. സന്ദേഹ നിശ്ചയം=സംശയവും നിശ്ചയവുമായിട്ട്. അന്യോന്യം=പരസ്പരം. സമയേ ചിതന്മാരും പുരവാസികളും സംഘങ്ങളായിക്കൂടി സംശയവും നിശ്ചയവുമായിട്ട് തമ്മിൽ തമ്മിൽ ഓരോന്നു സംസാരിച്ചു. ഓരോരുത്തരുടെ ചോദ്യം— ഇഹ ......... ഭവാൻ=ഇവിടെ സഭയിൽ ഏഴു മഹർഷിമാർ വന്നുവല്ലോ; വന്ന കാര്യം എന്താണെന്നു കേട്ടുവോ? ഉത്തരം—വിശദ ......... കേട്ടീടിനേൻ= അവർ പറഞ്ഞത് ഞാൻ അരികിൽ വെൺചാമരം വീശി നിന്നുകൊണ്ടു സ്പഷ്ടമായി കേട്ടു. പറക ......... കിമിതി= അതെന്താണെന്നു പറയൂ എന്നു ചോദ്യം. 'പറവനതു' എന്നുമുതൽ ഉത്തരം. പറ ......... വേറെ ഞാൻ=അതു ഞാൻ വേറെ (സ്വകാര്യമായി) പറയാം. പാട്ടാ ......... പലർക്കിതോ=പലർക്കും അതു പാട്ടാക്കുവാൻ (പരസ്യമാക്കുവാൻ) സമയമല്ല. വിജ ......... നിഹ=ഇവിടെ വിജനമായതുകൊണ്ടു പറയാം. വിര ......... ണഞ്ഞീടൊലാ=രസക്കേടുവരുത്തരുത്. പലരോടും കേൾപ്പിച്ച കാര്യം അബദ്ധമാകരുത് എന്നു സാരം. വേളി ......... മയ്ക്കിവർ=ഇവർ ഉണ്ണിയുമയുടെ വേളി സംസാരിക്കുകയാണ്. (വേളിമേളിക്കുക=വേളിക്കാര്യം സംസാരിക്കുക.) ചോദ്യം—ചരിതം=കഥ, ചതുരം=നല്ലത്. അതിചതുരതരൻ=അതിനിപുണൻ, ജാമാതൃഭാവേന=ജാമാതാവിന്റെ നിലയിൽ. നിശ്ചിതനായതും=തീർച്ചയാക്കപ്പെട്ടത്. ഇത് കഥ നല്ലതുതന്നെ. എന്നാൽ ആരെയാണ് മകളുടെ ഭർത്താവായിട്ട് നിശ്ചയിച്ചിട്ടുള്ളതെന്നു പറഞ്ഞാലും. ഉത്തരം—പ്രകൃതിജള=പ്രകൃത്യാ മൂഢനായവനേ! വികൃതി=വികടമേ, ഉ ......... കരുതുംവിധൗ=ആലോചിക്കുമ്പോൾ. ഭ്രാന്തൻ=ബുദ്ധിഭ്രമമുള്ളവൻ. നി

പ്രമഥപതി മമ രമണനിതി നിനവു മികവും
പാർത്തു തദർത്ഥം തപസ്സിനു പോയതും;
മൃദുനി ബത വപുഷി ഖരമരവുരി ധരിച്ചതും,
മേചകവേണി ചിടയായ് പിരിച്ചതും,
ഫലസലിലമരുദശനതപസി തനു കാച്ചതും,
പാപനാശേ പുണ്യകല്പകം കാച്ചതും,
ഒരു കിതവമുനിയിവളെ ബഹു ബത പഴിച്ചതു-
മോടിവന്നീശൻ പ്രസാദം പൊഴിച്ചതും,
അരുതു തപമിതി ഗിരിശനിവളൊടു വദിച്ചതു-
മങ്ങനെയെന്നു വച്ചിങ്ങു വസിച്ചതും;
അഖിലമിദമംബാസഖികൾ ജയവിജയമാർ പറ-
ഞ്ഞാരു കേൾക്കാത്തതിങ്ങാരുനാൾക്കിപ്പുറം?
അതൊരു കഥ വിതതമിഹ കിമപി ധരിയാത്ത നീ-
യന്ധൻ ബധിരൻ ജഡൻ ദൃഢം നിശ്ചയം."

---

യൊരു ഭ്രാന്തനാണെന്ന് എനിക്കു തോന്നുന്നു അങ്ങനെയാണെന്നു പറയുന്നു. പ്രമഥേത്യാദി—പ്രമഥപതി=ശിവൻ. മമ=എനിക്ക്. രമണൻ=ഭർത്താവ്. നിനവ്=വിചാരം. തദർത്ഥം=അതിനുവേണ്ടി. മൃദുനി വപുഷി=മൃദുവായ ദേഹത്തിൽ. ബത=കഷ്ടം. ഖരമരവുരി=ഖരം (പരുപരു)ത്തുള്ള മരത്തോൽ. മേചകവേണി=കറുത്ത തലമുടി. ഫല.........തപസി=ഫലവും വെള്ളവും വായുവും അശനം (ആഹാരം) ആയിട്ടുള്ള തപസ്സിൽ. തനു=ശരീരം. കാച്ചതും=വാട്ടിയതും. പാപനാശേ=പാപത്തിന്റെ നാശത്തിൽ. പുണ്യകല്പകം=പുണ്യമാകുന്ന കല്പവൃക്ഷം. കാച്ചതും=ഫലിച്ചതും. കിതവമുനി=കപടമുനി. ഇവളെ=ഉണ്ണിയുമയെ. ബഹു=[illegible]. പഴിച്ചതും=നിന്ദിച്ചതും. പ്രസാദം=കനിവ്. പൊഴിച്ചതും=വർഷിച്ചതും. അരുതു തപമിതി=തപസ്സു വേണ്ട എന്ന്. വദിച്ചതും=പറഞ്ഞതും. അഖിലമിദം=ഇതെല്ലാം. അംബാസഖികൾ=അവളുടെ തോഴിമാർ. അതൊരു കഥ=അതു ഒരു കഥ. വിതതമിഹ=ഇവിടെ പരന്നിട്ടുള്ള (കഥയുടെ വിശേഷണം). കിമപി=കുറച്ചെങ്കിലും. അന്ധൻ=കുരുടൻ. ബധിരൻ=ചെവിപൊട്ടൻ. ദൃഢം=ഉറപ്പായും. ശിവൻ ഭർത്താവാകണമെന്നു കരുതി ഉണ്ണിയുമ തപസ്സിനു പോയി, മരവുരിയുടുത്തു, തല ജടയാക്കിപ്പിരിച്ചു, കായും വെള്ളവും കാറ്റും മാത്രം ആഹാരമാക്കി ദേഹം തപിപ്പിച്ചതും പാപം തീർന്നപ്പോൾ പുണ്യം ഫലിച്ചതും ഒരു കപടമുനി വന്ന്

അവിടെ മുഖ്യമൃഷികളിലിരുത്തിയാരാധിച്ചോ-
രാത്മാർപ്പണം പൊലികൊണ്ടമായ് നല്കിനാൻ.
അഥ രഹസി ഗൃഹിണിയൊടു കഥയിതറിയിച്ചു താം;-
നാശങ്ക പാരമായ് മേനയ്ക്കു മാനസേ.
"അയി രമണ! മകളിവളൊരുത്തിയല്ലാതെ മ-
റ്റാരും നമുക്കില്ല; ദുഃഖിക്കരുതിവാം;
അഖിലപതി പരമശിവനതിന്നു നഹി സന്ദേഹ-
മാക്കുപോൽ വശ്യനായ് നില്പൂ മഹേശ്വരൻ?
ശിശുവിനിതു നഹി മനസി; ശിവനഖിലദേഹിനാം
സേവിക്കിലിഷ്ടദൻ, നിന്ദിക്കിലന്തകൻ;
മദനരിപു ശമനരിപു പുരരിപു മഹാകോപി;
മററാരു രക്ഷിപ്പതീശൻ മറക്കിലോ?

---

വിഷയം) അതിന്നിരിപ്പിടമായ. ഗിരികന്യാപിതാ=ഹിമവാനും. ശുദ്ധാന്തമുക്ത=അന്തഃപുരത്തിങ്കൽ ഉപവിഷ്ടരായിരിക്കുന്ന. മുഖ്യമുനികളെ=മുഖ്യന്മാരായ മഹർഷിമാരെ. മുഖ്യഋഷികളിൽ=ശ്രേഷ്ഠരായ ഋഷികളിൽ. ഋഷികളെന്നാൽ ശ്രുതികൾക്കിരിപ്പാനുള്ള മന്ദിരങ്ങൾ. "ശ്രുതിനാമധേയം ഋഷീ" എന്നർത്ഥം. ആത്മാർപ്പണം=തന്നെത്താൻ അർപ്പിക്കൽ. പൊലികൊണ്ടം=കാഴ്ച ദ്രവ്യം. ഹിമവാൻ അന്തഃപുരത്തിൽ മുനിമാരെ അവരോധിച്ചിരുത്തി പൂജിച്ച് താൻ അടിയങ്ങൾ എന്തുചെയ്യേണ്ടൂ വിധേയനാകുന്നു എന്നു പറഞ്ഞ് ആത്മാർപ്പണം ചെയ്തു. അഥ=പിന്നെ. രഹസി=വിജനത്തിൽ. ഗൃഹിണിയൊടു=ഭാര്യയോടു. കഥയിതു=ശിവനുവേണ്ടി സപ്തർഷികൾ മകളെ യാചിക്കുന്ന കഥ. ആശങ്ക=സംശയം. മാനസേ=മനസ്സിൽ. ഹിമവാൻ മേനയോടു സന്തോഷത്തോടുകൂടി ഈ വിവരം പറഞ്ഞപ്പോൾ അവരുടെ മനസ്സിൽ വലിയ ആശങ്കയുണ്ടായി. മേനയുടെ ആശങ്ക—അയി.........ക്കരുതിവാം=അല്ലയോ ഭർത്താവേ! നമുക്കു ഏകപുത്രിയാണ് ഇവൾ. ദുഃഖിപ്പാനിടയാകരുത്. അഖി.........സന്ദേഹം=ശിവൻ സർവ്വേശ്വരനാണ്; സംശയമില്ല. ആക്കു.........ശ്വരൻ=പാർവ്വതിക്കാണ് അദ്ദേഹം വശ്യനായി നില്പൂ? ആക്കുപോൽ എന്നതിലെ 'പോൽ' ഉപഹാസത്തെ കാണിക്കുന്നു. ശിശു.........നസി=കുട്ടിക്ക് ഇതു മനസ്സിലില്ല; ശിവ.........ന്തകൻ=ശിവൻ എല്ലാ ദേഹികൾക്കും സേവിച്ചാൽ ഇഷ്ടം നല്കുന്നവനും നിന്ദിച്ചാൽ അന്തം വരുത്തുന്നവനുമാണ്. മദ.........കോപി=അദ്ദേഹം കാമന്റെയും കാലന്റെയും പുരങ്ങളുടെയും ശത്രുവും വലിയ കോപിയുമാണ്; മററാ.........ക്കിലോ=ആ ഈശ്വരൻ

മുനികളിവർ പറവതിലൊരനുമതി കൊടായ്ക നീ;
മോഹമിവർക്കും വിവേകനാശാവഹം.
ഇവർ പരമശിവഭജനരസികഹൃദയാ ദൃഢ-
മീശ്വരാരാധനേ വന്നതും നിർണ്ണയം.
ശിവനവനെ തെളിയുമവനിവർ വലിയ ബന്ധുക്കൾ;
സേവകലക്ഷണമാരറിയാത്തു പോൽ?
അനഭിമതനുതി ചെവിയിലശനിപാതനോപമ-
മല്ലു ഭൂപാലനു; മീശ്വരേ കാ കഥാ?
അതു കരുതിയവസരവുമനിശമപി പാർത്തു നി-
ന്നാത്മാർത്ഥസാധനായാസവാൻ സേവകൻ.
ഒരുവരിലുമനിയതമിതറിക ശിവവാത്സല്യ-
മൊട്ടല്ലിവർക്കൊരു പൊട്ടിക്ക മോഹമോ.
മമപി ച പിഴ വരികിലവർകുലമൊടൊക്കവേ
ഭക്ഷ്യമാരക്ഷണോപേക്ഷി ഭക്ഷ്യാന്തകൻ.

---

വിരോധമായതിലേ പിന്നെ വൈരാഗ്യം കഷ്ടിപ്പാനില്ല. മുനി.........നീ = ഈ മഹർഷിമാർ പറയുന്ന കാര്യത്തിൽ അതു സമ്മതം കൊടുക്കരുത്. മോഹ.........ഹിതം = ഇവർക്കു വിവേകം നശിക്കത്തക്കതാണ് ഈ മോഹം (ഇച്ഛ) വന്നത്. ഇവർ.........ദൃഢം = ഇവർ പരമശിവന്റെ ഭജനത്തിൽ രസിക്കുന്ന ഹൃദയത്തോടു കൂടിയവരാണ്; ഈശ്വ.........ർണ്ണയം = ഈശ്വരന്റെ ആരാധനയ്ക്കായിട്ടാണ് ഇവർ വന്നതെന്നും നിശ്ചയം. ശിവനവ.........ബന്ധുക്കൾ = ആ ശിവന് ആരെ തെളിയുമോ അവന് അതായതു ശിവന്റെ ഇഷ്ടന് ഇവർ വലിയ ബന്ധുക്കളാണ്; സേവ.........ത്തുപോൽ = സേവകന്മാരുടെ ലക്ഷണം ആർക്കറിയാത്തതു? അനഭിമതനു തി = അനിഷ്ടനായവരെ സ്തുതിക്കുന്നതു. ചെവിയി.........പാലനും = അല്പനായ രാജാവിനുംകൂടി ചെവിയിൽ അശനി (വജ്രം) പതിക്കുന്നതിനു തുല്യമാണ്; ഈശ്വ.........ഥാ = ഈശ്വരനെപ്പറ്റി പിന്നെ പറയാനുണ്ടോ? അതുക്രതി = ഇഷ്ടന്മാരെ സ്തുതിക്കുന്നതെന്ന് സേവകന്മാർ കരുതി. അവ.........നിന്ന് = എല്ലാപ്പോഴും സമയവും നോക്കിനിന്ന്. ആത്മാ.........സേവകൻ = തന്റെ ഉദ്ദേശം നടന്നുകിട്ടുന്നതിന് അദ്ധ്വാനപ്പെടുന്നവനാണ് സേവകൻ. ഒരുവ.........ത്സല്യം = ശിവന്റെ വാത്സല്യം ഒരാളിലും നിയതമല്ല. ഒട്ടു.........ഹമോ = പൊട്ടി (വിഡ്ഢി) ആയ ഈ മഹർഷിമാരുടെ മോഹമൊട്ടും കുറയുന്നതല്ല. മമ

തദിഹ മമ രമണ! ശൃണു തണലിതു കണക്കല്ല;
താപം വരുമ്പോൾ മറുപുറത്താസ്ഥയാം.
തരളതയിലിവർ മുനികൾ പറവതു കൊതിക്കിലി-
ന്താരമ്പവൈരിയെപ്പാരം ഭയം മമ.
കൃപണമിവൾതപവുമതിലുടൽ കെടുതി പൂണ്ടതും
കേട്ടുകണ്ണോർ പറഞ്ഞതപ്പോൾ പ്രസാദിച്ചു.
അബലയിതു മലസുതയിവളഭിലഷിതമോതിനാ-
ളങ്ങനെയെന്നനുവാദവും കേട്ടപ്പോൾ.
അപരിചയവിലസിതമി, തുപരി വരുമാധി ചെ-
റ്റാരറിഞ്ഞു കാണ്മാനിവൾക്കെന്തു വൈഭവം?

---

തപി ച = കരളുകിലും. ചിഴ=തെറ്റ്. അവർകലം=അവരുടെ കലം. ഒട്ടുക്കമ=നശിപ്പിക്കം. ദക്ഷമ ........പേക്ഷി=ദക്ഷപുത്രി (സതി) യുടെ മരണത്തിൽ ഉപേക്ഷ ചെയ്യുവനായ. ദക്ഷാന്തകൻ=ശിവൻ. ചെറുതായ കാര്യം ചെയ്യുമ്പോഴും ശിവൻ അവരുടെ വംശനാശം വരുത്തും. തദിഹ ..........ശൃണു = അതിനാൽ എന്റെ ഭർത്താവേ! കേട്ടാലും. തണലി.........കല്ല=ഈ തണൽ ശരിയായിട്ടുള്ളതല്ല. താപം.........ത്താസ്ഥയാം=താപം (ക്ലേശ്; വ്യസനം) വരുന്ന സമയത്ത് ഈ തണൽ മറുഭാഗത്താകും. ഇവിടെ തണലെന്നു പറഞ്ഞതു ശിവന്റെ പ്രസാദത്തെയാണ്. വല്ല സന്താപവും നേരിടുമ്പോൾ ഈ പ്രസാദം ഉണ്ടാകയില്ലെന്നു സാരം. തരളതയിൽ=ചാപല്യത്തിൽ. ആരമ്പവൈരിയെ=കാമാരിയെ. ഭയം=പേടി. ഈ മുനിമാർ പറയുന്നതിനെ കൊതിക്കുന്നവെങ്കിൽ ശരിയല്ല; എനിക്കു ഈ കാമാരികളെ വലിയ ഭയമുണ്ട്. കൃപണം=ദയനീയം. ഇവൾതപം=ഇവളുടെ തപസ്സ്. ഉടൽ.........ണ്ടതും=ദേഹം ക്ഷീണിച്ചതും. കേട്ടുകണ്ണോർ.........പ്രസാദിച്ചു =കണ്ണവർ പറഞ്ഞുകേട്ടപ്പോൾ സന്തോഷിച്ചു. അബല=ബലമില്ലാത്തവൾ. ഇതു=ശിവൻ തന്നെ വിവാഹം ചെയ്യണമെന്നതു്. മലസുതയിവൾ=മലയുടെ മകളായ ഇവൾ. അഭിലഷിതം=ആഗ്രഹം. ഇവളുടെ കഠിന തപസ്സിനെപ്പററി ഋഷികൾ പറഞ്ഞുകേട്ടപ്പോൾ ശിവൻ പ്രസാദിച്ചു. അബലയും ബുദ്ധിഹീനയുമായ ഇവൾ തന്റെ ആഗ്രഹം പറഞ്ഞു; ഭഗവാൻ അതു സമ്മതിക്കയുംചെയ്തു. അപരി.... ... ....മിതു=ഇതു പരിചയമില്ലായ്മയുടെ വിലാസമാണ്. ഉപരി വരുമാധി=മേലിൽ വരുന്ന മനോവ്യഥ. ആരറിഞ്ഞു.........

കുശലനപി നയഗതിഷു പതതി; ന പതേന്മോഹ-
ക്രൂപേ ഭവാനപത്യവാത്സല്യവാൻ."
പിതൃഗൃഹിതൃമൊഴികളിതി ചെവിയിൽ മിഹികാധരൻ
പ്രീതിവിഘ്നം കേട്ടു കണ്ഠിതചിത്തനായ്.
"നയമൊഴികൾ പറവതിഹ നഹി ഫലതി നാരീഷു;
നന്മ ബോധിപ്പതില്ലല്പഹൃദയമാർ.
മതമപഥി ഗതമിവിടെ; വഴിയിൽ വീഴിപ്പതോ
മററാർക്കുമാമല്ലരുന്ധതിക്കെന്നിയേ."
ഇതി മനസി കശൽ കരുതിയതിനൊരു സംഗതി-
യിച്ഛിച്ചുവണ്ണം വരുവാൻ വരുത്തിനാൻ.

---

ദേവം—ഴുൽക്കൂട്ടി ആലോചിച്ചു കാണേണ്ടതല്ലേ എന്തിയുണ്ടോ? കുശലനപി = സമർത്ഥനായവനും. നയഗതിഷു = നീതിമാർഗ്ഗങ്ങളിൽ. പതതി = വീഴുന്നു. ന പതേൽ = വീഴരുത്. മോഹക്രൂപേ = ഭ്രമമാകുന്ന കിണററിൽ. ഭവാ .... .... .... ല്യവാൻ = സന്താനങ്ങളിൽ വാത്സല്യമേറിയ അങ്ങും. എത്ര സാമർത്ഥ്യമുള്ളവനും നീതിമാർഗ്ഗങ്ങളിൽ തെററുപററും; സന്താനവാത്സല്യമേറിയ അങ്ങുന്നു കുണ്ടിൽ ചാടരുത്.

ഹിമവാൻ മേനയുടെ അഭിപ്രായം മാററുവാൻ അരുന്ധതിയെ ആശ്രയിക്കുന്നു. പിതൃഗൃഹിതൃമൊഴികൾ = പിതൃപുത്രിയുടെ (മേനയുടെ) വാക്കുകൾ. മിഹികാധരൻ = ഹിമപർവ്വതം. പ്രീതിവിഘ്നമെന്നതു മൊഴികളുടെ വിശേഷണം. കണ്ഠിതചിത്തൻ = മനസ്സു മടിച്ചവൻ. അവന്റെ പ്രീതിക്കു വിഘ്നമായി മേന പറഞ്ഞ വാക്കുകൾ കേട്ടു ഹിമവാൻ കണ്ഠിതപ്പെട്ടു. എന്നിട്ടു വിചാരിക്കുന്നു—നയമൊഴികൾ = നീതിവാക്യങ്ങൾ. നഹി .... .... .... രീഷു = സ്ത്രീകളിൽ ഫലിക്കുന്നില്ല. നന്മ .... .... .... യമാർ = ഹൃദയവിശാലതയില്ലാത്ത അവർ നന്മ എന്തെന്നറിയുന്നില്ല. മത .... ... .... മിവിടെ = അപഥത്തിലുള്ള ഗമനമാണിവിടെ മതം; വഴിയല്ലാത്ത വഴിയിൽക്കൂടെ നടക്കാനാണ് മേനയുടെ അഭിപ്രായമെന്നർത്ഥം. വഴി .... ... .... ക്കെന്നിയേ = വഴിയിൽ ചേർക്കുന്ന കാര്യം അരുന്ധതിക്കല്ലാതെ മററാർക്കും സാദ്ധ്യമല്ല. ഇതി = ഇങ്ങനെ. മനസി = മനസ്സിൽ. കശൽ = വിദ്യ, ഉപായം. "കന്നാളിമല്ല കശൽ" എന്നു രാമചരിതം. സംഗതി = യുക്തി, കാരണം. ഇച്ഛി .... .... .... രുവാൻ = താനിച്ഛിച്ചതുപോലെ വരുവാൻ. ഇങ്ങനെ കൗശലം കരുതി, മേനയുടെ അഭിപ്രായത്തെ താനിച്ഛിച്ചതുപോലെയാക്കുവാൻ ഒരു കാരണമുണ്ടാക്കി.

പിതൃസുതയോടതുപൊഴുതരുന്ധതി ചൊല്ലിനാൾ;
"പേശലമല്ലയേ! ചൊല്ലുന്നതിന്നു നീ.
പരിമ പെരുതിതുപൊഴുതു പശുപതിമനസ്സിനു,
പക്ഷേയീ ഭേദം പുറപ്പെടാ നിർണ്ണയം.
കഠിനതയുമൊരുപൊഴുതു വരു,മതിവളോടില്ല,
ഗാത്രാർദ്ധമായതിപ്പാർവ്വതി ശർവ്വനോ.
ഒരു മകളിലിഹ മമത പെരുതതു നിമിത്തമാ-
യോതീടരുതു നീയൌചിത്യമെന്നിയേ.
തവ തനയ തരുണിയിവൾ താനെങ്ങിരുത്തു നീ
താതൻമടിയിലോ തന്റെ മടിയിലോ?
സദൃശഗുണനൊരു തരുണനിവളെയിനി നല്കുവാൻ
സംഗതിയുള്ളൊരു കാലമിതല്ലയോ?
സരസഗുണവസതിയിവൾ സകലജനസമ്മതാ
സർവ്വവും പാർക്കിൽ നാമുർവ്വീധരപ്രിയേ!

---

അരുന്ധതി മേനയോടു പറയുന്നു. ശിവൻ പരിത്യജിക്കയല്ലെന്ന് — പിതൃസുതയോടു=മേനയോടു. പേശലം=മനോഹരം. നീ ഇതു പറയുന്നതു ശരിയല്ല. പരിമ=പതം, കാർവ്വം. ഇപ്പോൾ ശിവന്റെ മനസ്സിനു വല്ലാതെ മാർദ്ദവമുണ്ട്. പക്ഷേ……………നിർണ്ണയം=അല്ലാത്തപക്ഷം ഭേദം ഇതു കാര്യത്തിനു പുറപ്പെടുകയില്ലാ നിശ്ചയം. കഠിന……………………ില്ല=കഠിനതയും ചിലപ്പോൾ വരും; അതു പാർവ്വതിയോടു വരില്ല. ഗാത്രാർദ്ധം=ശരീരത്തിൽ പകുതി. ശിവനു പാർവ്വതി അർദ്ധശരീരമാണ്. ഭർത്താവിനു ബോധിച്ചതു മാത്രമേ ബോധിക്കയുള്ളൂ എന്ന് — ഒരു……………മെന്നിയേ=ഒരു മകളിൽ വലിയ മമത (സ്നേഹം) ഉണ്ടെന്ന കാരണത്താൽ നീ ഔചിത്യം കൂടാതെ സംസാരിക്കരുത്. തവതനയ……………മടിയിലോ=നിന്റെ മകൾ ഒരു തരുണി (യുവതി) യാണ്. ഇനി ഇവളെ അച്ഛന്റെ മടിയിലോ അമ്മയുടെ മടിയിലോ എവിടെയാണിരുത്തുക? സദൃശഗുണനു=ഇവളുടെ ഗുണങ്ങളോടു കൂടിയ അതായതു ഗുണപ്പൊരുത്തമുള്ള. ഒരു തരുണനു=ഒരു യുവാവിന്, സംഗതിയുള്ളൊരു=ചേർച്ചയുള്ള. ഇവളെ അനുരൂപനായ ഒരു യുവാവിനു കൊടുപ്പാൻ ചേർച്ചയുള്ള കാലം ഇതല്ലേ? സരസ……………സമ്മതാ=ഇവൾ സരസ (രസമുള്ളവൾ, രസജ്ഞ) യും ഗുണങ്ങൾക്കിരിപ്പിടവും എല്ലാ ജനങ്ങൾക്കും സമ്മതയായിട്ടുള്ളവളുമാണ്. ഉർവ്വീധരനായ ഭവാനു ഇവൾ അനുഗ്രാഹിക

അഭിലഷതി ഹരനിവളെ,യഭിമതമതല്ലെങ്കി-
ലാർക്ക് നല്കീടുവാനോർത്തിരിക്കുന്നു നീ?
മകളിൽ ബഹു മമത വരുമബലമാർകളുള്ളത്തിൽ;
മായതൻ വൈഭവമാർക്കൊഴിക്കാവു പോൽ?
ജനനമപി മരണമപി ജനകജനനീഭരം,
ജാമാതൃഭോഗ്യം തു യൗവനം യോഷിതാം.
കവിളിണയിലണിവു മുഖകാന്തയേ കുണ്ഡലേ,
കാതിന്നു ഭാരവും വേധവ്യഥാദിയും.
ചരിതമിതു ജഗതി വിധി തന ചതി പിണച്ചതേ:
ചാപല്യമെന്തിതിൽ? വാഞ്ഛിതമെന്തു തേ?

---

കയിക്കുന്ന ഭാവം. സർവ്വം.........പ്രിയേ=ഹേ പ്രാണപത്നി! സംഗതികൾ എല്ലാം ആലോചിക്കണം. ഒന്നുമാത്രം നോക്കിയാൽ പോരാ എന്നർത്ഥം. അഭി.........വളെ=ശിവൻ ഇവളെ ആഗ്രഹിക്കുന്നു. അഭിമ.........കിൽ=അതു സമ്മതമല്ലെങ്കിൽ, ആർക്ക്.........ന്നു നീ=ആർക്കു കൊടുക്കുവാനാണ് നീ വിചാരിച്ചിരിക്കുന്നത്. മകളിൽ.........ള്ളത്തിൽ=സ്ത്രീകളുടെ മനസ്സിൽ മകളുടെ പേരിൽ വളരെ സ്നേഹം ഉണ്ടാകും. മായ.........വു പോൽ=അതു മായാശക്തിയാണ്, ആർക്കും ഒഴിക്കാവുന്നതല്ല എന്നു സാരം. ജനന.........ഭരം=ജനനവും മരണവും മാത്രമാണ് ജനകജനനിമാരുടെ ഭാരം; പെൺ വളർത്തേണ്ട ഭാരമേ അച്ഛനമ്മമാർക്കുള്ളു എന്നു സാരം. ജാമാതൃ.........ഷിതാം(യോഷിതാം യൗവനം തു ജാമാതൃഭോഗ്യം)=സ്ത്രീകളുടെ യൗവനമാകട്ടെ ജാമാതാക്കന്മാർക്കനുഭവിപ്പാനുള്ളതാണ്. കവിളിണയിൽ=രണ്ടു കവിളുകളിൽ, അണിവു=അണിയുന്നു, മുഖകാന്തയേ=മുഖത്തിന്റെ സൗന്ദര്യംവേണ്ടി, കുണ്ഡലേ=രണ്ടു കുണ്ഡലങ്ങൾ, ഭാരം=കനം, വേധവ്യഥാദി=കുത്തുന്നതിനാലുള്ള വേദന മുതലായത്. കുണ്ഡലങ്ങൾ കവിളിൽ അണിയുന്നതുകൊണ്ടുള്ള ശോഭ മുഖത്തിനാണ്; കനവും കുത്തുമ്പോഴത്തെ വേദനയും മറ്റും അനുഭവിക്കുന്നതു കാതാണ്. "ജനനമപി" എന്നു തുടങ്ങിയ നാലുവരികളിലെ ഉപമാനോപമേയവാക്യങ്ങളിൽ സാധാരണധർമ്മത്തെ ബിംബപ്രതിബിംബരൂപേണ പറഞ്ഞിരിക്കയാൽ അലങ്കാരം ദൃഷ്ടാന്തം. ചരിത.........പിണച്ചതേ=ലോകത്തിൽ ഉള്ള ഈ ചരിതം (നടപടി) വിധി പിണച്ചു ഒരു ചതിയാണ്; ദൈവകല്പിതമാണെന്നർത്ഥം. ചാപല്യമെന്തിതിൽ=ഇതിൽ എന്താണ് ഇളവിളക്കം? വാഞ്ഛിതം=അഭീഷ്ടം. നിനക്കെന്താണിഷ്ടം?

ഉചിതനിവനിതി മനസി തവ തെളികിലപ്പുമാ-
നൊക്കുമോ നിൻകാന്തനെന്നാരറിഞ്ഞിനി;
തവ മനസി തവ ധവനു മനസി ച തെളിഞ്ഞവൻ-
തന്നെ നിൻ പുത്രിക്കു രോചതേ വാ ന വാ?
ത്രിതയമനമിതുമൊരുമ വരികിലിഹ പോരുമോ?
സ്ത്രീകാമനല്ലപ്പുമാനെങ്കിലെങ്ങനേ?
സഹചരനു തെളികിലതു തെളിയണമതേയാവൂ
സാധ്വീജനാചാരസംഗതിയോൎക്ക നീ.
തെളിക തവ ഹൃദയമിതു പൊളിപറകയല്ല ഞാൻ;
ദിവ്യചക്ഷുസ്സുണ്ടെനിക്കെന്നറിക നീ.
ഉലകുടയ പരമശിവനുപയമപരാങ്മുഖ-
നൊട്ടുനാളായി തപോനിഷ്ഠ നിഷ്ഠുരം;
ഇതുപൊഴുതു പരമശിവനതിജളതപൂണ്ടു താ-
നേതദ്വിവാഹായ ജാതത്വരാരതൻ

---

ഉചിത......... ...റിഞ്ഞിനി=ഇവൻ യോഗ്യനാണ് എന്ന് നിന്റെ മനസ്സിൽ തെളിവായിട്ടു ബോധിച്ചാൽ അവനെ നിന്റെ ഭൎത്താവിനു ബോധിക്കുമോ എന്നു് ആൎക്കറിവുണ്ടു്? തവ......... ......... .........വൻതന്നെ=നിനക്കും നിന്റെ ഭൎത്താവിനും മനസ്സിൽ ബോധിച്ചവനെ, നിൻപുത്രിക്കു ... ......ന വാ=നിന്റെ പുത്രിക്കു രുചിക്കുമോ ഇല്ലയോ? അമ്മയ്ക്കും അച്ഛനും ബോധിച്ച പുരുഷനെ മകൾക്കു ബോധിക്കാതെ വന്നെങ്കിലോ എന്നു സാരം. ത്രിതയ... .........പോരുമോ=ഈ മൂന്നു പേരുടെയും മനസ്സ് ഒത്തുവന്നാലും മതിയോ? സ്ത്രീകാമൻ=സ്ത്രീയെ കാമിക്കുന്നവൻ. മൂന്നു പേൎക്കും ബോധിച്ച ആ പുരുഷനു സ്ത്രീയെ വേണമെന്നു ഇച്ഛയില്ലെങ്കിൽ എങ്ങനെ? അതുകൊണ്ടു് എല്ലാ വേണമെന്നു പറയുന്നു— സഹചര......... ..തേയാവൂ=ഭൎത്താവിനു ബോധിച്ചുവെങ്കിൽ അതു ഭാൎയ്യയ്ക്കും ബോധിക്കണം, അതാണു ആചാരം. സാധ്വീ......... സംഗതി=പതിവ്രതാജനങ്ങളുടെ ആചാരക്രമം. പതിവ്രതമാരുടെ ആചാരം എന്തെന്നു് ആലോചിച്ചുനോക്കു. ശിവൻ പാൎവ്വതിയുടെ പേരിൽ അത്യന്തം പ്രീതനാണു് എന്നു പറയുന്നു—തെളിക.........റിക നീ=നിന്റെ മനസ്സു തെളിയട്ടെ, ഞാൻ പൊളിയല്ല പറയുന്നതു്, എനിക്കു ദിവ്യദൃഷ്ടിയുണ്ടെന്നു നീ മനസ്സിലാക്കണം. ഉല.........ശിവൻ=ലോകത്തിനുടയവനായ ശിവൻ. ഉപയമപരാങ്മുഖൻ=ഉപയമത്തിൽ (വിവാഹത്തിൽ) വിമുഖനായിട്ടു്, ഒട്ടു......... നിഷ്ഠുരം=നിഷ്ഠുരമായ തപോനിഷ്ഠ തുടങ്ങീട്ടു കുറെ നാളായി. ഇതുപൊഴുതു്=

ഋഷികളിലുമതിശയിതമുമയുടെ തപം കണ്ടു-
മീശ്വരൻ പാരം ബഹുമതി തേടിനാൻ.
അറികിലുഭയരിവർതപസി ഫലമിതരേതര-
മന്യോന്യമുണ്ടല്ലൊ തപസ്സും പ്രയാസവും.
ഇവരിരുവരൊരുപൊഴുതു വിരഹമറിവോരല്ല,-
തിപ്പോളകപ്പെട്ടു കോപ്പേൽമിഴി! പരം
മിഹിരനവനൊരുപൊഴുതു വെയിൽ വെടികിലാമെടോ;
മേനേ! ശിവനെപ്പിരിയാ തവ മകൾ.
ഗുണരഹിതമപി ഗുണിനി ശിവനെയിവൾ കൈവിടാ
കൌമുദി സോമനെക്കൈവെടിഞ്ഞീടിലും.
സകലജനജനനിയിവൾ; തവ മകളിതി ഭ്രമഃ;
സമ്പ്രതി താം പ്രതി സംഭ്രമമെന്തു തേ?

---

ഇപ്പോൾ, അതിമാത്രം=ഏറ്റവും മാത്രം. ഏതൽപരിണയായ=ഇവരുടെ വിവാഹത്തിന്നായി, ഉൽകണ്ഠിതൻ = വളരെ ബദ്ധപ്പാടുള്ളവനായിരിക്കുന്നു. വിവാഹാർത്ഥമായി തപസ്സുചെയ്തിരുന്ന ശിവന് ഇപ്രകാരം ഉമയെ വേൾപ്പാൻ ധൃതിയായിരിക്കുന്നു. ഋഷി ......... തേടിനാൻ=മഹർഷിമാരെക്കാളും കൂടി അതിശയിച്ചതായ ഉമയുടെ തപസ്സുകണ്ടിട്ട ശിവൻ വളരെ ബഹുമാനം തേടിയിരിക്കുന്നു. അറികിൽ=അറിഞ്ഞാൽ, ഇവർ തപസി ഫലം=ഇവരുടെ തപസ്സിലുള്ള ഫലം, ഇതരേതരം=പരസ്പരമാണ്, അന്യോന്യമുണ്ടല്ലൊ= അങ്ങോട്ടുമിങ്ങോട്ടും സന്തോഷമുണ്ടാവുന്നതിന്നുവേണ്ടി. ശിവനു സന്തോഷം വരുവാൻവേണ്ടി പാർവ്വതിയും പാർവ്വതിക്കു സന്തോഷം വരുവാൻ വേണ്ടി ശിവനും തപസ്സും പ്രയാസവും അനുഭവിച്ചു എന്നർത്ഥം. ഉമയും ശിവനും ഒരു കാലത്തും തമ്മിൽ പിരിയുകയില്ലെന്നു പറയുന്നു—ഇവ ... ... ...ല്ല=ഇവർ രണ്ടുപേരും വിരഹമെന്നതെന്തെന്ന് ഒരിക്കലും അറിയാത്തവരാണ്. അല്ലു=വിരഹം, അകപ്പെട്ടു=പിണഞ്ഞു, കോപ്പേൽമിഴി=സുന്ദരി! പരം=ഏറ്റവുമധികം. ഇപ്പോൾ വിരഹം സാമാന്യത്തിലധികം പിണഞ്ഞു. മിഹിരൻ=സൂര്യൻ. സൂര്യൻ വെയിലിനെ പക്ഷേ വെടിഞ്ഞുവെന്നു വരാം; എന്നാലും നിന്റെ മകൾ ശിവനെപ്പിരിയുകയില്ല; ശിവൻ ഇവളെ വെടിയില്ല എന്നു ഭാവം. ഗുണരഹിതമപി=ഗുണമില്ലാത്തവനെങ്കിലും, ശിവനെ. ഗുണിനി ഇവൾ=ഗുണവതിയായ ഇവൾ, കൈവിടാ=വെടിയില്ല, കൌമുദി=ചന്ദ്രിക, സോമനെ=ചന്ദ്രനെ. ചന്ദ്രിക ചന്ദ്രനെ വെടിഞ്ഞാൽകൂടി ഇവൾ ശിവനെ വെടിയുകയില്ല. പാർവ്വതി സർവ്വപ്രപഞ്ചജനനിയായ ശക്തിയാകുന്നു

അമതി മതി; പരശിവനൊടയി തവ മകൾക്കു കേ-
ളർത്ഥന വാക്കിനു നിത്യസംബന്ധിതാ.
അകുശലത ശിവനു പെരുതിവരം പിരികി,ലൊന്നിക്കി-
ലാനന്ദതുന്ദിലനിന്ദുചൂഡൻ മൃഡൻ.
ഇവരം പിരികിലൊരു മമത ശിവനു പുനരെങ്ങുമി-
ല്ലെന്നുള്ളതിന്നോ ജനങ്ങൾക്ക സമ്മതം.
അഭിസരണമനുസരണനിപുണയിവരം ചെയ്കിലി-
നാർദ്ധപൂർണ്ണനാം വിശദതിലുമൊപ്പമ്മഹേശ്വരൻ.

---

പറയുന്നു—സക.........യിവരം=ഇവരം എല്ലാ ലോകങ്ങളുടേയും മാതാവാണ്. തവ.........ളേം=നിന്റെ മകളൊന്നുള്ളതു ഉമയാണ്, ഉമ=വ്യാമോഹം, സന്തതി.... ....ളുതേ=ഇപ്രകാരം അവരെക്കുറിച്ച് നിനക്കെന്താണ് പരിഭ്രമം? അമതി=അനിശ്ചയം, സംശയം. മതി=മതിയാക്ക, പര.........ന്ധിതാ=അല്ലയോ മേനേ! നിന്റെ മകൾക്ക് വാക്കിന് അർത്ഥത്തോടെന്നപോലെ ശിവനോട് നിത്യസംബന്ധമുണ്ട്. വാക്ക് അർത്ഥത്തോട് പിരിഞ്ഞിരിക്കാത്തതുപോലെ നിന്റെ മകളും ശിവനോടും പിരിഞ്ഞിരിക്കയില്ല എന്നർത്ഥം.

"തമർത്ഥമിവ ഭാരത്യാ സുതയാ യോക്തുമർഹസി."
"മാതരം കല്പയന്ത്വേനാമീശോ ഹി ജഗതഃ പിതാ"

എന്ന കുമാരസംഭവശ്ലോകങ്ങളും ഇവിടെ സ്മരണീയം. അകുശലത=അസാമർത്ഥ്യം, അശക്തി, സുഖക്കേട്. പെരുതു=വളരെ, പിരികിൽ=പിരിഞ്ഞാൽ, ഒന്നിക്കിൽ=ചേർന്നാൽ, ആനന്ദതുന്ദിലൻ=ആനന്ദംകൊണ്ട് ഉള്ളു നിറഞ്ഞവൻ, ഇന്ദുചൂഡൻ മൃഡൻ=ചന്ദ്രശേഖരനായ ശിവൻ. ഇവരം പിരിഞ്ഞാൽ ശിവനു യാതൊരു ശക്തിയും സുഖവുമില്ല; ഇവളോടൊന്നിച്ചാൽ ശിവൻ ആനന്ദപൂർണ്ണനാണ്.

"ശിവഃ ശക്ത്യാ യുക്തോ യദി ഭവതി ശക്തഃ പ്രഭവിതും
ന ചേദേവം ദേവോ ന ഖലു കുശലഃ സ്പന്ദിതുമപി"

എന്ന ആചാര്യസ്വാമികളുടെ സ്തുതി ഇവിടെ ചിന്തനീയമാണ്. ഇവരം.........സമ്മതം=ഇവരം പിരിഞ്ഞാൽ പരമശിവനു പിന്നെയെങ്ങും ഒരു മമത (സ്നേഹം) ഇല്ലെന്നുള്ളത് ജനങ്ങൾക്ക സമ്മതമാണല്ലോ. സതീവിയോഗത്തിനുശേഷം ശിവൻ വിരക്തനായി തപസ്സു തുടങ്ങിയതു ലോകപ്രസിദ്ധമാണല്ലോ എന്നു ഭാവം. അഭിസരണം=ഭർത്തൃസവിധത്തിലേക്ക ചെല്ലൽ, അനു.........പുണ=അനുസരിക്കുന്നതിൽ സമർത്ഥയായ ഇവരം, അർദ്ധപൂർണ്ണൻ=പൂ

കരുതുകിലുമിവിടെയതു കഴിവരികയില്ല കേൾ;
കല്പവൃക്ഷം കണ്ടു നീളുന്നു വല്ലിതാൻ.
നികടഭുവി ലളിതമൃദുകിസലയകരാഗ്രേണ
നിന്നു ലാളിച്ചു വിളിക്കുന്നു കല്പകം.
ഇഹ ജഗതി പുകൾ‌പെരിയ മിഥുനമിതു മേളിക്കി-
ലെത്രയും സന്തോഷമെല്ലാൎക്കുമോർക്കയെ.
പ്രണയമിതു ഗതകപട, മിവിടെയൊരുപേക്ഷയാൽ
പ്രാധാന്യഹാനി നിനക്കു വന്നീടുമേ.
കനമറിക മനതളിരിലനുപമമകന്നുപോയ്
ഖട്വാംഗപാണിക്കു കാമാൎത്തിമൂർച്ഛയാ.
കരബലവുമതിനു തുണ ശരബലവുമൊന്നിച്ചു
കാമൻ ജയിച്ചിതു കാമാരിതന്നെയും.

---

വാൻ വിചാരിക്കരുത്. കരു ... ... ... ല്ല=വിചാരിച്ചാലും ഇവിടെ അതു സാധിക്കയില്ല. കല്പവൃ ... ... ... ല്ലിതാൻ=ആ വല്ലിതന്നെ കല്പവൃക്ഷത്തോടു നീളുന്നു; അതിനോടു ചേരുവാൻ ഉത്സാഹിക്കുന്നു എന്നർത്ഥം. നികടഭുവി=സമീപപ്രദേശത്ത്. ലളിത ... ... ഗ്രേണ=ലളിതവും മൃദുവുമായ കിസലയം (തളിർ) ആകുന്ന കരത്തിന്റെ അഗ്രംകൊണ്ടു. ലാളിച്ച്=ഓമനിച്ച്. കല്പകവൃക്ഷം സമീപത്തുനിന്നു തളിർകൈകൊണ്ടു വല്ലിയെ മാടിവിളിക്കയും ചെയ്യുന്നു. ഇങ്ങിനെ കല്പകവല്ലിക്കും കല്പവൃക്ഷത്തിനും പരസ്പരാഭിലാഷമുണ്ടാകയാൽ ആ വല്ലിയെ മറ്റൊരു മരത്തിന്മേൽ പടരുന്നകാര്യം അസാദ്ധ്യമാണെന്നർത്ഥം. ഇവിടെ കല്പകവൃക്ഷം ശിവനും കല്പകവല്ലി പാർവ്വതിയുമാണെന്ന് അന്യാപദേശവിധയാ തോന്നുന്നു. ഇഹജഗതി=ഇഹ ലോകത്തിൽ. മിഥുനമിതു=ഈ സ്ത്രീപുരുഷന്മാർ. മേളിക്കിൽ=ചേരുകിൽ. ഓർക്കയെ=മനസ്സിൽ ഈ സ്ത്രീപുരുഷന്മാർ കൂടിച്ചേർന്നാൽ എല്ലാവർക്കും സന്തോഷമുണ്ട്. പ്രണയമിതു=ഈ പ്രേമം. ഗതകപടം=കപടമില്ലാത്തതാണ്. ഉപേക്ഷയാൽ=ഉപേക്ഷ ചെയ്യുന്നതുകൊണ്ട്. പ്രാധാന്യഹാനി=പ്രാധാന്യക്കുറവ്. ഈ പ്രണയം നിർവ്യാജമായിട്ടുള്ളതാണ്. ഇതിൽ ഉപേക്ഷചെയ്താൽ നിന്റെ പ്രാധാന്യത്തിനു കുറവു വരും. കനം=ഗൌരവം, ധൈര്യം. അനുപമം=അതുല്യം. ഖട്വാംഗധാരിക്കു=ഖട്വാംഗം (കവചി) ധരിക്കുന്നവന്, അതായതു ശിവന്. കാമാർത്തിമൂർച്ഛയാ=കാമപീഡകൊണ്ടുള്ള മൂർച്ഛയാൽ. ശിവന്റെ അതുല്യമായ ധൈര്യം കാമപീഡ കാരണം അകന്നുപോയി. കരബലം=കൈകരുത്ത്. ശരബലം=അസ്ത്രശക്തി. കാമാരി=ശിവൻ. കാമൻ തന്റെ കൈകരുത്തും

സലിലമിവ മരുപഥികനിളപൊഴുതു ഭീയതാം
സർവ്വേശ്വരന്നുമാ സഞ്ജീവനൌഷധം."

ഇതി രഹസി ഗിരിമഹിഷി മുനിഗൃഹിണിവാക്കുകേ-
ട്ടീശ്വരിതാനെന്നുറച്ചു തന്നാത്മജാം
വഴിപിഴകൾ നിജമനസി മൊഴിപിഴ വചസ്സിലും
വാത്സല്യവിഭ്രമാൽ വന്നതോർത്തുത്തമാ
ചകിതമതിരിവ കിമപി കഴൽ തൊഴുതരുന്ധതീം
ചാപല്യമെല്ലാം ക്ഷമിക്കെന്നു കൂപ്പിനാൾ.
രസമൊടതിൽ മനമുഴറി രമണനെയുഴററിനാൾ;
രണ്ടിനും പോരുമീ രാമാജനമനം.

---

[illegible]കൊണ്ടു കാമനെയുംകൂടിയും ജയിച്ചു. സലിലമിവ=വെള്ളമെന്നപോലെ. മരുപഥികന്=മരുഭൂമിയിലെ വഴിപോക്കന്. ഭീയതാം=നല്കപ്പെട്ടാലും. സർവ്വേശ്വരന്=ശിവന്. ഉമാ=പാർവ്വതി. സഞ്ജീവനൌഷധം=ജീവനൌഷധമായിട്ട്. മരുഭൂമിയിൽ യാത്രചെയ്യുന്ന പാന്ഥന്നു വെള്ളമെന്നപോലെ ശിവന്നു പാർവ്വതിയെ ജീവനൌഷധമായിട്ടു പ്രദാനം ചെയ്യുക. ജീവനൌഷധം=ജീവിപ്പിക്കുന്ന മരുന്ന്.

മേന അരുന്ധതിയെ വണങ്ങി, ശിവന്നു പാർവ്വതിയെ നല്കുവാൻ ഹിമവാനെ പ്രേരിപ്പിക്കുന്നു. ഇതി=ഇപ്രകാരം. രഹസി=വിജനത്തിൽ. ഗിരിമഹിഷി=പർവ്വതരാജപത്നി. മുനി ... ... ...വാക്ക്=അരുന്ധതിയുടെ വാക്ക്. ഈശ്വരിതാനെന്ന്=ഈശ്വരി തന്നെയാണെന്ന്. തന്നാത്മജാം=തന്റെ പുത്രിയെ. വഴിപിഴകൾ=വഴിക്കേടുകൾ. നിജമനസി=തന്റെ മനസ്സിൽ. മൊഴിപിഴ=മൊഴിക്കേട്. വചസ്സിൽ=വാക്കിൽ. വാത്സല്യവിഭ്രമാൽ=വാത്സല്യംകൊണ്ടുള്ള ഭ്രമത്താൽ. ഉത്തമാ=ഉത്തമസ്ത്രീ, മേന. ചകി ... ... ... മപി=കുറഞ്ഞൊന്നു ചകിതം (ഭീതം) ആയ മതിയോടുകൂടിയവളെന്നപോലെ. അരുന്ധതീം=അരുന്ധതിയെ. മേന അരുന്ധതിയുടെ വാക്കുകേട്ടു തന്റെ മകൾ സാക്ഷാൽ ജഗദീശ്വരിതന്നെയാണെന്നുറച്ചുംകൊണ്ടു താൻ വിചാരത്തിലും വാക്കിലും തെററു പിണഞ്ഞതോർത്തു ഭയപ്പെട്ട് "എന്റെ ചാപല്യം ക്ഷമിക്കണേ" എന്നു പറഞ്ഞ് അരുന്ധതിയെ വണങ്ങുകയും ചെയ്തു. അതിൽ=വിവാഹകാര്യത്തിൽ. മനമുഴറി=മനസ്സു ബദ്ധപ്പെട്ട്. രമണനെ=ഭർത്താവിനെ. ഉഴററിനാൾ=ധൃതിപ്പെടുത്തി. രണ്ടിനും=രണ്ടുകാര്യത്തിനും. പോരും=മതി. രാമാജനമനം=സ്ത്രീജനങ്ങളുടെ

ഇന്നമധികമിവിടെയൊരു കുറവു പറവാനില്ല;
കൂട്ടുക സംഭാരമൊക്കെ വൈവാഹികം.
നിഖിലമിതു സഫലമിതി ശിവനൊടറിയിച്ചു നാം
നേരത്തു നാളെ വരുന്നുണ്ടെടോ സഖേ!"

ഇതി മധുരതരമരുളിയമരമുനിവീരര-
ങ്ങീശചരാദിഷ്ടം പ്രദേശം പ്രപേദിരേ.
സഫലമിതി നിജഗമനമഥ സമയനിശ്ചയം
സത്യസങ്കല്പനോടെപ്പേരുമോതിനാർ.
കൃപപെരിയ പരശിവനു കൃതഹൃദയകൗതുകം
കൃത്യശേഷത്തിൻ പ്രവൃത്തി തുടങ്ങിനാർ.

---

"ഒരുനാളു മുഹൂർത്തം ശോധിച്ചതെന്നു
[illegible]"

എന്നുള്ള കുമാരസംഭവവാക്യത്തെ കവി അവലംബിച്ചിരിക്കുന്നു. ഇന്ന......നില്ല = ഈ മുഹൂർത്തത്തിൽ വച്ചു ഇന്നതെന്ന്; കുറവൊന്നും ഇല്ല. കൂട്ടുക = ഒരുക്കുക. സംഭാരം = സാമഗ്രി. വൈവാഹികം = വിവാഹം സംബന്ധിച്ച. വിവാഹത്തിനു വേണ്ട സാമഗ്രികളെല്ലാം ഒരുക്കുക. നിഖി......മിതി = ഇതെല്ലാം സഫലമാകുന്നു എന്ന്. നേരത്തു = നേരത്തേതന്നെ. സഖേ = മിത്രമേ! കാര്യമെല്ലാം സഫലമായെന്നു ശിവനോടറിയിച്ച് നാളെ നേരത്തെ ഞങ്ങളും വരാം.

സപ്തർഷികൾ ശിവനോടു വിവരമറിയിക്കുന്നു. മധുരതരം = ഏററവും മധുരമാംവണ്ണം, ഈശചരാദിഷ്ടം = ശിവനാൽ നിർദ്ദേശിക്കപ്പെട്ട, പ്രദേശം = പ്രദേശത്തെ. പ്രപേദിരേ = പ്രാപിച്ചു, സഫല......മനം = നിജഗമനം സഫലമായി എന്നു, സമയനിശ്ചയം = മുഹൂർത്തനിശ്ചയം, സത്യസങ്കല്പനോട് = സത്യമായ സങ്കല്പത്തോടുകൂടിയ ശിവനോട്, എപ്പേരും = എല്ലാം, കൃപ......വനു = കൃപയേറിയ ശിവന്, കൃത......തുകം (ക്രി. വി.) = ഹൃദയത്തിൽ കൗതുകമുണ്ടാക്കിട്ട്, കൃത്യ......പ്രവൃത്തി = പിന്നെ ചെയ്യേണ്ടുന്ന കൃത്യത്തിന്റെ പ്രവൃത്തി. ഋഷികൾ പോയി ശിവനെ വിവരമറിയിച്ച് അനന്തര കൃത്യങ്ങളാരംഭിച്ചു.